# ശ്രീ യോഗവാസിഷ്ഠം സാരം




## സ്വാമി സുരേശാനന്ദ

വിജ്ഞാന രമണീയാശ്രമം

പാലക്കാട്

# അവതാരിക.

വേദാന്തഗ്രന്ഥങ്ങളിൽ, പ്രത്യേകിച്ചു അദ്വൈതഗ്രന്ഥങ്ങളിൽ, അത്യുന്നതസ്ഥാനത്തെ അൎഹിക്കുന്ന ഗ്രന്ഥമാണു് "ശ്രീയോഗവാസിഷ്ഠം" അഥവാ 'വാസിഷ്ഠരാമായണം', ബ്രഹ്മനിഷ്ഠനും, സൂൎയ്യവംശാചാൎയ്യനുമായ വസിഷ്ഠമഹൎഷിയാൽ അവതാരപുരുഷനും വൈരാഗ്യനിധിയുമായ ശ്രീരാമനു് ഉപദേശിക്കപ്പെട്ട ഈ ഗ്രന്ഥം ചില ഉപനിഷത്തുകൾക്കും ഭഗവദ്ഗീതക്കുപോലും, എന്നല്ല പഞ്ചദശി, ജീവന്മുക്തിവിവേകം, ഭൎത്തൃഹരി മുതലായ പ്രകരണങ്ങൾക്കും ഒരു ഉറവിടമാണെന്നു ഗവേഷണവിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്നു. പരമഹംസസ്വാമി രാമതീൎത്ഥൻ ഇതിന്റെ വൈശിഷ്ട്യത്തെപ്പററി ഇപ്രകാരം പറയുന്നു— "യോഗവാസിഷ്ഠം ഭാരതഭൂമിയുടെ ഒരു സൎവ്വോത്തമഗ്രന്ഥമാണു്. ഈ ഗ്രന്ഥം ഭൂമണ്ഡലത്തിലുള്ള എല്ലാ ഗ്രന്ഥങ്ങളേയും അതിശയിക്കുന്നു. ഇതു വായിക്കുമ്പോൾ നാം ബ്രഹ്മാനന്ദത്തിൽ ലയിക്കുന്നു" സുപ്രസിദ്ധ പണ്ഡിതനായ ഡോക്ടർ ഭഗവൻദാസ് ഇതിനെപ്പററി പറയുന്നതു നോക്കുക— "യോഗവാസിഷ്ഠം സിദ്ധാവസ്ഥയിലുള്ള ഗ്രന്ഥമാണു്. ഭഗവദ്ഗീതയും, ബ്രഹ്മസൂത്രവും സാധനാവസ്ഥയിലുള്ള ഗ്രന്ഥങ്ങളാണു്. ഈ ഗ്രന്ഥം നമ്മെ ബ്രഹ്മാനന്ദത്തിൽ നിമഗ്നരാക്കുന്നു." മഹാത്മാക്കളുടെ പ്രശംസക്കു ഇത്രമാത്രം പാത്രീഭവിച്ച ഒരു ഗ്രന്ഥത്തിന്റെ മാഹാത്മ്യത്തെപ്പററി ഇനി വിസ്തരിച്ചിട്ടാവശ്യമില്ല.

ഈ ഗ്രന്ഥം ശ്രീ വാല്മീകിമഹൎഷിയാൽ പ്രണീതമാണെന്നു ഐതിഹ്യം ഘോഷിക്കുന്നു. പക്ഷെ ചരിത്രകാരന്മാൎക്കു ഭിന്നാഭിപ്രായങ്ങൾ ഇല്ലെന്നില്ല. കൎത്താവാരായിരുന്നാലും ഗ്രന്ഥമാഹാത്മ്യത്തെപ്പററി ആൎക്കും പക്ഷാന്തരമില്ല. ഐതിഹ്യപ്രകാരം ഇതിൽ മുപ്പത്തീരായിരം ശ്ലോകങ്ങൾ ഉണ്ടെന്നാണു് പറയുന്നതു്. ഡോക്ടർ ഭഗവൻദാസ് അതിനെ സമൎത്ഥിക്കുന്നു.

എന്നാൽ ഇപ്പോൾ പ്രസിദ്ധപ്പെടുത്തിട്ടുള്ള ഗ്രന്ഥങ്ങളിൽ ഇരുപത്തേഴായിരത്തി അറുന്നൂറ്റി എൺപത്തേഴ ശ്ലോകങ്ങൾ മാത്രമേ കാണുന്നുള്ളു.

അതിവിപുലമായ പ്രസ്തുത ഗ്രന്ഥത്തെ ജിജ്ഞാസുക്കളുടെ അദ്വൈതാമൃതപിപാസാനിവൃത്തിക്കായി, ഗ്രന്ഥത്തിന്റെ സ്ഥൌല്യത്തെകുറച്ചും എന്നാൽ വിഷയത്തിന്റെ ഉൽക്കൃഷ്ടതെ നിലനിൎത്തിയും, സംക്ഷിപ്തമായ രൂപത്തിൽ പ്രസിദ്ധീകരിക്കുവാൻ ചില പണ്ഡിതശ്രേഷ്ഠന്മാർ പരിശ്രമിച്ചിട്ടുണ്ട്. അങ്ങിനെ പ്രസിദ്ധീകരിക്കപ്പെട്ട ഗ്രന്ഥങ്ങളിൽ ശ്രീമദ്തക്കൊദീശ്വരസാഹിത്യാചാൎയ്യഗൌഡമംഗലാകാര ശ്രീമദ് അഭിനന്ദൻ എന്ന നാമധേയത്തോടുകൂടിയ ഒരു കാശ്മീർ പണ്ഡിതന്റെ ആറായിരം ശ്ലോകങ്ങൾ അടങ്ങിയ 'ലഘുയോഗവാസിഷ്ഠ'മാണ് പ്രധാനമായി പ്രചാരത്തിൽ കാണുന്നത്.

എന്നല്ല, മേല്പറഞ്ഞ ആറായിരം ശ്ലോകങ്ങളേയും ചുരുക്കി വളരെ സംക്ഷിപ്തരൂപത്തിൽ വാസിഷ്ഠത്തിന്റെ സാരസൎവ്വസ്വത്തെ പ്രകാശിപ്പിക്കുവാനായി വേറെ ചില പണ്ഡിതന്മാർക്കും ഔദാൎയ്യമുണ്ടായിട്ടുണ്ട്. വാസിഷ്ഠത്തെ പഠനം ചെയ്ത് അതിനെ സംബന്ധിച്ച പല അമൂല്യഗ്രന്ഥങ്ങളും വിരചിച്ച ഡോക്ടർ ബി. എൽ. ആത്രേയ തന്റെ 'വാസിഷ്ഠതത്വജ്ഞാനം' എന്ന വിശിഷ്ടഗ്രന്ഥത്തിൽ ഇതുവരെ പ്രസിദ്ധപ്പെടുത്തിട്ടുള്ള സംക്ഷിപ്തവാസിഷ്ഠഗ്രന്ഥങ്ങളുടെ ഒരു പട്ടിക ചേൎത്തിട്ടുണ്ട്. ഈ പട്ടികയിൽ ആയിരം ശ്ലോകങ്ങളായും അഞ്ഞൂറു ശ്ലോകങ്ങളായുമുള്ള ചില സംക്ഷിപ്തപ്രസിദ്ധീകരണങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു. എന്നാൽ ഏററവും സംക്ഷിപ്തമായ രൂപത്തിൽ കാണുന്നതു രണ്ടു കയ്യെഴുത്തു പ്രതികളാണ്. അവയിൽ ഒന്നാമത്തേത് ഇന്ത്യാഓഫീസ് ലൈബ്രറിയിലും മറേറത് ബോഡ്‌ലിൻ ലൈബ്രറിയിലും നിക്ഷേപിച്ചിട്ടുണ്ടത്രെ. ഒന്നാമത്തേതിൽ ഒട്ടാകെ ഇരുനൂററിരുപതു ശ്ലോകങ്ങളെ പത്തു പ്രകരണങ്ങളായ് വിഭജിച്ചിട്ടുണ്ടെന്നും അതിന്റെ പ്രാരംഭശ്ലോകം "ദിക്കാലാദ്യനവച്ഛിന്നാനന്ദ ചിന്മാത്രമൂൎത്തയെ" എന്നാണെന്നും പ്രസ്താവിച്ചി

ിക്കുന്നു. എന്നാൽ പ്രകരണങ്ങളുടെ പേർ ചേർത്തി കാണുന്നില്ല. ബോഡ്‌ലീൻ ലൈബ്രറിയിലുള്ള ഗ്രന്ഥത്തിൽ പത്തു പ്രകരണങ്ങളുടെ നാമധേയം കൂടിചേർത്തിയിരിക്കുന്നു. അതിൽ കാണുന്ന പ്രകരണങ്ങളും പ്രസ്തുത ഗ്രന്ഥത്തിൽ കാണുന്ന പ്രകരണങ്ങളും ഏകദേശം ഒന്നുതന്നെ, എന്നല്ല പ്രാരംഭശ്ലോകവും ഒരേമാതിരിതന്നെ. എന്നാൽ ശ്ലോകസംഖ്യയിൽ കുറഞ്ഞൊരു വ്യത്യാസമുണ്ട്. ഒട്ടാകെ നോക്കുന്നതായാൽ പ്രസ്തുത ഗ്രന്ഥം ഈ രണ്ടു ഗ്രന്ഥങ്ങളിൽ ഒന്നായിരിക്കുമെന്നുള്ളതിൽ സംശയിക്കുവാനില്ല. അധികപക്ഷവും ആദ്യത്തേതാവാനാണ് ഇടയുള്ളത്.

ഇത്ര മാഹാത്മ്യമേറിയ ഒരു ഗ്രന്ഥത്തെയാണ് ഇപ്പോൾ സജ്ജനസമക്ഷം അവതരിപ്പിക്കുന്നത്. ഈ സാധു വാസിഷ്ഠത്തിൽ അത്യൽസുകനായി അതു പരിചയിച്ചുവരുന്ന ഘട്ടത്തിലാണ് വളരെ പഴക്കം ചെന്നതും പ്രചാരലുപ്തപ്രായമായ ഈ ഗ്രന്ഥത്തിന്റെ ഒരു പ്രതി അവന്നു കിട്ടുവാൻ ഇടയായതു്. ഉടനെതന്നെ സദ്ഗ്രന്ഥങ്ങൾ നശിക്കരുതെന്നുള്ള ഏകോദ്ദേശത്തോടുകൂടി അതിനെ പകർത്തിഴുതുകയും ശ്ലോകത്തിന്നു ശ്ലോകമായി അനുവാദംചെയ്തു് അന്വയക്രമത്തിൽ ഒരർത്ഥം എഴുതിച്ചേർക്കുകയും ചെയ്തു. അതിന്റെ ഫലമാണ് ഈ ചെറുപുസ്തകം.

കയ്യിൽ കിട്ടിയ ഗ്രന്ഥത്തിൽ അച്ചടിപ്പിഴകളും, പാഠാന്തരങ്ങളും ധാരാളം കണ്ടതിനാൽ സംശയമുള്ള ഭാഗങ്ങൾ ബൃഹദ്‌വാസിഷ്ഠവും, ലഘുയോഗവാസിഷ്ഠവും ഒത്തുനോക്കി ഉചിതമായി തോന്നിയ പാഠങ്ങൾ മാത്രം ഇവിടെ സ്വീകരിക്കപ്പെട്ടിരിക്കുന്നു. ദുരവഗാഹഗ്രന്ഥമായതുകൊണ്ടു് വല്ല അബദ്ധങ്ങളും പററീട്ടുണ്ടാവാം. അതിനെ സജ്ജനങ്ങൾ ക്ഷമിക്കുമെന്നു് വിശ്വസിക്കുന്നു. അത്യഗാധമായ മൂലഗ്രന്ഥ സാഗരത്തെ കടഞ്ഞെടുത്തു ഒരു യതീന്ദ്രനാൽ സമാഹാരം ചെയ്യപ്പെട്ട ഈ സാരസുധയെ സജ്ജനങ്ങൾ അനുഭവിക്കേണമെന്ന ഏകോദ്ദേശമാണ് ഈ ഗ്രന്ഥ പ്രസിദ്ധീകരണത്തിൽ ഇവനെ പ്രേരിപ്പിച്ചതു്. എന്തു മഹൽകൃത്യമാണ് ഈ യതീന്ദ്രൻ നിർവ്വഹിച്ചതു് എന്നു വായനക്കാർ ചോദിക്കുന്നതായാൽ അതു ഒരു ഭാഷ്യ

വിഷയമായിത്തീരും; എങ്കിലും അതിനെസംബന്ധിച്ച രണ്ടുവാക്കു പറയുന്നതു് ഇവിടെ അസ്ഥാനത്താകയില്ലെന്നു വിശ്വസിക്കുന്നു. മുപ്പത്തീരായിരം ശ്ലോകങ്ങൾ അടങ്ങിയ ഒരു വമ്പിച്ച സാഗരത്തെ എത്രയും സങ്കുചിതമായ ഒരു ചെറുകൂപമാക്കിത്തീർത്തതു ഒരു മഹൽകൃത്യമാണോ? അതേ—കാരണം, ആ കൂപത്തിൽ സാധാരണ ജലമല്ല. അതിൽ നിറച്ചിരിക്കുന്നതു അമൃതജലമാണ്. ഒരു ജലകണം സേവിച്ചാൽ അമൃതത്വമാണ് ഫലം. ഇതു ഒരു മഹേന്ദ്രജാലമല്ലേ? വാസിഷ്ഠമഹാജലധി ആ മഹാത്മാവിനു ഗോഷ്പദതീർത്ഥമായിരിക്കുന്നുവോ എന്നു തോന്നിപ്പോകും. ഒന്നാമതായി പത്തു പ്രകരണങ്ങൾകൊണ്ടു പത്തു വിഷയങ്ങൾ നിർണ്ണയിക്കപ്പെട്ടു. മുപ്പത്തീരായിരം ശ്ലോകങ്ങൾ ആ മഹാത്മാവിനു കരതലാമലകം പോലെ വർത്തിക്കുന്നു. വിഷയനിർണ്ണയത്തിനുശേഷം അനുയോജ്യമായ ശ്ലോകങ്ങൾ, 'ഉൽപത്തി'യിൽനിന്നായാലുംശരി, 'നിർവ്വാണ'ത്തിൽനിന്നായാലുംശരി, നാലു പാദങ്ങൾ, ഒന്നിച്ചൊരു ശ്ലോകത്തിൽനിന്നോ അഥവാ ഭിന്നശ്ലോകങ്ങളിൽനിന്നോ സർഗ്ഗക്രമമോ ശ്ലോകക്രമമോ എന്നല്ല പാദക്രമമോ ഒട്ടും പരിഗണിക്കാതെ, തിരഞ്ഞെടുത്തു സന്ദർഭോചിതമായ് അവയെ "ഒരു ചരടിൽ ചേർത്ത പുഷ്പംകണക്കെ." കൂട്ടിയിണക്കി കേവലം മനനസ്വരൂപമായ ഒരു "രമണീയാദ്വൈതസൌധം", ഇന്ദ്രജാലക്കാരന്റെ പീലിക്കെട്ടിനുള്ളിൽനിന്നെന്നപോലെ, നമ്മുടെ മുമ്പിൽ ആവിർഭവിപ്പിച്ചു. അതാണ് യതീന്ദ്രന്റെ മഹൽകൃത്യം. ചുരുക്കി പറയുന്നതായാൽ ഈ ഗ്രന്ഥം നിമിത്തം സജ്ജനങ്ങൾക്കു സംസാരദുഃഖശാന്തിക്കായി വല്ല സഹായവും സിദ്ധിക്കുന്നുണ്ടെങ്കിൽ അതുതന്നെ ഇതിനു തക്കതായ പ്രതിഫലം. ഇത്രയും പറഞ്ഞു "ജ്ഞാനസമ്പാദനത്തിനു ഗ്രന്ഥങ്ങളാവശ്യമുണ്ടെങ്കിൽ വാസിഷ്ഠമൊന്നുമാത്രം മതി" എന്നു ഒരു മലയാളിഭക്തനോടു ചോദിച്ചു വാസിഷ്ഠത്തിന്റെ അത്യുന്നതസ്ഥാനത്തെ ചൂണ്ടി കാണിച്ച ഭക്തവത്സലനും, ഇവന്റെ ഗുരുവര്യനുമായ **ഭഗവാൻ ശ്രീരമണമഹർഷിയുടെ** തൃപ്പാദങ്ങളിൽ ഈ ഗ്രന്ഥത്തെ ഭക്ത്യാദരപൂർവ്വം സമർപ്പിക്കുന്നു.

വിജ്ഞാന രമണീയാശ്രമം
പാലക്കാട്.

**സ്വാമി സുരേശാനന്ദ.**

# മുഖവുരം.

അവതാരികക്കുപുറമെ ഈ ഗ്രന്ഥനിർമ്മാണത്തെസംബന്ധിച്ചു രണ്ടു വാക്ക പറവാൻ ഒരു മുഖവുരകൂടി ആവശ്യമായ് തോന്നുന്നു. ഒരു ഗ്രന്ഥമെഴുതിയാൽ അതിനെ അച്ചടിക്കേണ്ട ആവശ്യവും വന്നുചേരുമല്ലോ. അതിന്നുള്ള നിവൃത്തിമാർഗ്ഗവും ആലോചിക്കേണ്ടിയിരിക്കുന്നു. ആ ഭാരത്തെ സജ്ജനങ്ങളെ ഏല്പിക്കുകയല്ലാതെ ഒരു സാധു മറെറന്താണ് ചെയ്യേണ്ടതു്. സദ്ഗ്രന്ഥ പ്രചരണത്തിന്നു സജ്ജനങ്ങൾ ധനസഹായം ചെയ്യാതിരിക്കുമോ? ഈ മാതിരി സദ്വിഷയങ്ങളിൽ നമ്മുടെ നാട്ടുകാർക്ക കുറഞ്ഞൊരാലസ്യം നേരിട്ടിട്ടുണ്ടെങ്കിലും കേവലമായ വൈമുഖ്യം അവരെ ബാധിച്ചിട്ടില്ലെന്നു് കാണുന്നതു് ആശ്വാസകരംതന്നെ. 'വാസിഷ്ഠഗ്രന്ഥം' എന്നു കേൾക്കുമ്പോഴെക്കും അത്യുത്സാഹത്തോടുകൂടി മുന്നോട്ടുവരുന്ന മഹാനുഭാവന്മാരും നമ്മുടെ ഇടയിലുണ്ടു്. ബ്രഹ്മശ്രീ ഏലംകുളം ബ്രഹ്മദത്തൻ നമ്പൂതിരിപ്പാടിനെ ഇവിടെ സ്മരിക്കുന്നു. അദ്ദേഹത്തിന്റെ നൂറെറാന്നുറുപ്പിക സംഭാവനയാണ് അച്ചടിവിഷയത്തിൽ ഇവന്നു് പ്രോത്സാഹനം നൽകിയതു്. എന്നാൽ ഇതിനെസംബന്ധിച്ച ധനപരമായ ബാദ്ധ്യതകൾ മുഴുവനും തീർക്കുന്നതിന്നായി ഉദാരമതികളായ ഭക്തന്മാരുടെ സഹായം ഇനിയും ലഭിക്കുമെന്നു പൂർണ്ണവിശ്വാസമുണ്ടു്. ഗ്രന്ഥവില്പനയിൽനിന്നു വല്ല ആദായവും ലഭിക്കുന്നുണ്ടെങ്കിൽ അതു ഈ സാധു ഭാഷാന്തരം ചെയ്തിട്ടുള്ള ഭഗവാൻ ശ്രീരമണമഹർഷിയുടെ അമൂല്യ ഗ്രന്ഥങ്ങൾ അച്ചടിക്കുന്നതിന്നും ;വിജ്ഞാനരമണീയം ഗ്രന്ഥാലയത്തിന്റെ ആവശ്യങ്ങൾക്കും മററും വിനിയോഗിക്കപ്പെടുന്നതാണ്. പുറമേ, ഈ ഗ്രന്ഥത്തെ സശ്രദ്ധം വായിച്ചുനോക്കി, തൽസംബന്ധമായ ഭാഷാവൈകല്യങ്ങളെ തീർത്തു്, പ്രൂഫ് പരിശോധനകൂടി നടത്തിത്തന്ന പണ്ഡിതവര്യനും, വ്യാകരണശിരോമണിയുമായ ശ്രീ എം നാരായണൻനായക്കും, കൃത്യാന്തര ബാഹുല്യത്തിന്നിടയിൽ ഇതിനെ ഈവിധം അച്ചടിച്ചുതന്ന വിവേകാനന്ദ പ്രസ്സുകാർക്കും ഭഗവദനുഗ്രഹമുണ്ടാകട്ടെ എന്നു സർവ്വാത്മനാ പ്രാർത്ഥിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താ.

# സമർപ്പണം

ഓം

നമോ ഭഗവതേ

ശ്രീരമണായ

"വന്ദേ ശ്രീരമണർഷേ-
രാചാര്യസ്യപദാബ്ജം
യോമേ ദർശയദീശം
ഭാന്തം ധ്വാന്തമതീത്യ"

ശ്രീരാമദേവന്നുററ മോഹത്തെത്തീർത്തീടുവാൻ
സാരമാമുപദേശംചെയ്തിതുവസിഷ്ഠനും
അതുതാൻ "വാസിഷ്ഠ"മെന്നഭിധകലർന്നാർക്കും
മതികൗതുകംചേർക്കും പെരുതാംജ്ഞാനക്കടൽ
അതിനെക്കടഞ്ഞെടുത്തമൃതം കൈക്കൊണ്ടു,ഹാ!
മതിമാൻ "യതീന്ദ്ര,"നാവരിഷ്ഠഗ്രന്ഥത്തെത്താൻ
വരകൈരളീഭാഷാവടിവായ്ത്തീർത്തു,ഭക്ത്യാ
ഗുരുവാംമഹർഷിതൻ പദത്തിൽസമർപ്പിച്ചു.

ഓം തത്സത്.

# ഓം
# ശ്രീ യോഗ വാസിഷ്ഠ സാരം
## പ്രഥമം
### വൈരാഗ്യ പ്രകരണം

| 1. മൂലം. | വന്ദനം. ഭാഷ. |
| --- | --- |
| ദിക്കാലാദ്യനവച്ഛിന്നാ | ദേശകാലങ്ങളില്ലാത— |
| നന്തചിന്മാത്ര മൂർത്തയെ | ങ്ങനന്തജ്ഞാനമൂർത്തിയായ് |
| സ്വാനുഭൂത്യേകമാനായ | സ്വാത്മാനുഭൂതിയില്ക്കാണും |
| നമഃശാന്തായ തേജസെ | ശാന്തതേജസ്സിനെത്തൊഴാം. |

| | |
| --- | --- |
| ദിക്കാലാദ്യനവച്ഛിന്നാ നന്തചിന്മാത്രമൂർത്തയെ | ദേശം, കാലം, ഹേതു ഇവകളാൽ പരിച്ഛിന്നമല്ലാത്തതും അനന്തവും കേവലം ജ്ഞാനസ്വരൂപവും |
| സ്വാനുഭൂത്യേകമാനായ | സ്വാനുഭവംകൊണ്ടുമാത്രം അറിയപ്പെടാവുന്നതും |
| ശാന്തായ | ശാന്തസ്വരൂപവുമായ |
| തേജസേ | തേജസ്സിന്നായി (പരബ്രഹ്മസ്വരൂപതേജസ്സിന്നായി) |
| നമഃ | നമസ്കാരം |

2. ഈ ശാസ്ത്രം പഠിക്കുവാൻ ആരാണ് അധികാരി.

| | |
| --- | --- |
| അഹംബദ്ധോവിമുക്തഃസ്യാ | ബദ്ധൻഞാൻ മുക്തനാകേണ |
| മിതിയസ്യാസ്തിനിശ്ചയഃ | മെന്നനിശ്ചയമുള്ളവൻ |

| | |
|---|---|
| നാത്യന്തമജ്ഞോനോതജ്ഞഃ | ഇശ്ശാസ്ത്രത്തിന്നർഹനാകു- |
| സോസ്മിംച്ഛാസ്ത്രേധികാരവാന് | മാകാ, തജ്ഞനമജ്ഞനും |

| | |
|---|---|
| അഹം | ഞാൻ |
| ബദ്ധഃ | (സംസാരപാശത്താൽ) ബദ്ധനാണ്, |
| വിമുക്തഃ സ്യാം | വിമുക്തനായ് ഭവിക്കേണം |
| ഇതി | എന്ന് |
| യസ്യ | യാതൊരുത്തന്ന് |
| നിശ്ചയഃ അസ്തി | ദൃഢമായ നിശ്ചയമുണ്ടോ |
| സഃ | അവൻ |
| അസ്മിന് ശാസ്ത്രേ | ഈ ശാസ്ത്രത്തിൻെറ ശ്രവണമനനാദികൾക്ക |
| അധികാരാവാന് | അധികാരമുള്ളവനാണ് |
| ന അത്യന്തം അജ്ഞഃ | അത്യന്തം അജ്ഞാനിയോ |
| ന തജ്ഞഃ | പരമാത്മ തത്വത്തെ അറിഞ്ഞവനോ അല്ല |

3\. സദ്ഗുരുലാഭത്തിന്ന ഈശ്വരാനുഗ്രഹ മുണ്ടായിരിക്കേണ്ടതാണ്.

| | |
|---|---|
| യാവന്നാനുഗ്രഹഃ സാക്ഷാ- | ഈശകാരുണ്യമില്ലാത്തോ- |
| ജ്ജായതെ പരമേശ്വരാത് | നില്ലസദ്ഗുരുലാഭവും |
| താവന്നസത്ഗുരും കശ്ചി- | എന്നല്ലുത്തമശാസ്ത്രീയ- |
| ത്സച്ഛാസ്ത്രം വാപിനൊലഭേത്. | സമ്പത്തെന്നതുമില്ലഹോ |

| | |
|---|---|
| പരമേശ്വരാത് | പരമേശ്വരനിൽനിന്ന് |
| യാവത് | ഏതുവരെ |
| സാക്ഷാത് | പ്രത്യക്ഷമായ |
| അനുഗ്രഹഃ | അനുഗ്രഹം |
| ന ജായതേ | ഉണ്ടാകുന്നില്ലയോ |

| | |
|---|---|
| താവത് | അതുവരെ |
| കശ്ചിത് അപി | ഒരുത്തനും |
| സദ്ഗുരും | നല്ല ഗുരുവിനേയോ |
| സച്ഛാസ്ത്രംവാ | നല്ല ശാസ്ത്രത്തേയോ |
| നലഭേത് | ലഭിക്കുന്നതല്ല |

**4. മഹാത്മാക്കളുടെ സമ്പർക്കമാണ് സംസാരസമുദ്രം കടക്കുവാൻ നല്ല ഉപായം.**

| | |
|---|---|
| മഹാനുഭാവസമ്പർക്കാ— | നാവികൻതോണിനല്ലും— |
| ത്സംസാരാർണ്ണവലംഘനേ | പോൽ |
| യുക്തി: സംപ്രാപ്യതേരാമ! | സംസാരാബ്ധികടന്നിടാൻ |
| ദൃഢാനൌരിവനാവികാത്. | നല്ലുപായം നല്കിടുന്നു |
| | രാമ! സജ്ജനസംഗമം |

| | |
|---|---|
| രാമ | ശ്രീരാമചന്ദ്ര! |
| നാവികാത് | നാവികനിൽനിന്നു |
| ദൃഢാ | ഉറപ്പുള്ള |
| നൌ: ഇവ | തോണി എന്നപോലെ |
| മഹാനുഭാവസമ്പർക്കാത് | മഹാത്മാക്കളുടെ സമ്പർക്കത്താൽ |
| സംസാരാർണ്ണവലംഘനേ | സംസാരമാകുന്ന സമുദ്രം കടക്കുന്നതിന്നുള്ള |
| യുക്തി: | ഉപായം |
| സംപ്രാപ്യതേ | പ്രാപിക്കപ്പെടുന്നു. |

**5. സംസാരമാകുന്ന ദീർഘരോഗത്തിന്നു 'ഞാൻ ആർ' എന്നുള്ള വിചാരമാർഗ്ഗമാണ് ഉത്തമൌഷധം.**

| | |
|---|---|
| സംസാരദീർഘരോഗസ്യ | സംസാരാമയശാന്തിക്കു |
| വിചാരോഹിമഹൌഷധം | വിചാരം നല്ലൊരൌഷധം |

| | |
|---|---|
| കോഽഹംകസ്യചസംസാരോ | ഞാനാരാക്കാണുസംസാരം |
| വിവേകേനവിലീയതേ | വിവേകത്താൽ ലയിച്ചിട്ടും |
| സംസാരദീർഘരോഗസ്യ | ദീർഘകാലമായി നിലനില്ക്കുന്ന സംസാരമാകുന്ന രോഗത്തിന്നു |
| വിചാരോഹി | വിചാരമാർഗ്ഗംതന്നെ |
| മഹൌഷധം | മഹത്തായ ഔഷധം |
| കോഽഹം | ഞാൻ ആര്? |
| കസ്യ സംസാരഃച | സംസാരം ആർക്കാണ് എന്നുമുള്ള |
| വിവേകേന | വിവേകംകൊണ്ടു |
| വിലീയതേ | (സംസാരം) വിലയംപ്രാപിക്കുന്നു |

6. സജ്ജനങ്ങൾ ഇല്ലാത്ത രാജ്യത്തു ഒരു ദിവസംപോലും അധിവസിക്കരുത്.

| | |
|---|---|
| യസ്മിന്ദേശേഹി തത്വജ്ഞാ | നൽഫലം നല്ല തണലും |
| നാസ്തിസജ്ജനപാദപഃ | ചേർന്നു തത്വജ്ഞരായിട്ടും |
| സഫലഃ ശീതളച്ഛായോ | സജ്ജനദ്രുമമില്ലാത്ത |
| നതത്ര ദിവസംവസേത് | നാട്ടിലെന്തിനു ജീവിതം |

| | |
|---|---|
| യസ്മിന് ദേശേ | യാതൊരു ദിക്കിൽ |
| സഫലഃ | (ബ്രഹ്മജ്ഞാനോപായമാകുന്ന) ഫലത്തോടും |
| ശീതളച്ഛായഃ | (ആനന്ദകാരിണിയായ) കുളിർതണലോടും കൂടിയ |
| സജ്ജനപാദപഃ | വൃക്ഷംപോലുള്ള സജ്ജനം |
| തത്വജ്ഞഃ | പരമതത്വത്തെ അറിയുന്നവനായി |
| ന അസ്തി | ഇല്ലയോ |

| | |
|---|---|
| തത്ര | അവിടെ |
| ദിവസം | ഒരുദിവസംപോലും |
| ന വസേത് | വസിക്കരുതു് |

### 7. സജ്ജനങ്ങളുടെ സ്വൈരവാർത്തപോലും ഉത്തമോപദേശമാണു്.

| | |
|---|---|
| സദാ സന്തോഭിഗന്തവ്യാ | സത്തുക്കളുപദേശിച്ചി- |
| യദ്യപ്യുപദിശന്തിന | ല്ലെങ്കിലും സേവ്യരായിട്ടും |
| യാഹിസ്വൈരകഥാസ്തേഷാ- | അവരോതും സ്വൈരവാർത്ത- |
| മുപദേശാഭവന്തിതാഃ | പോലും നല്ലുപദേശമാം. |

| | |
|---|---|
| സന്തഃ | സത്തുക്കൾ |
| യദിന ഉപദിശന്തി അപി | ഉപദേശിക്കുന്നില്ലെങ്കിൽക്കൂടി |
| അഭിഗന്തവ്യാഃ | സേവ്യരാണു് |
| തേഷാം | അവരുടെ |
| യാഃ സ്വൈരകഥാഃ | യാതൊരു സ്വൈരകഥകൾ ഉണ്ടോ |
| താഃ | അവകൂടി |
| ഉപദേശാഃ ഭവന്തി | ഉപദേശങ്ങളായി ഭവിക്കുന്നു |

### 8. സത്സംഗംകൊണ്ടു എന്തു ലഭിക്കും.

| | |
|---|---|
| ശൂന്യമാപൂർണ്ണതാമേതി | ശൂന്യം പൂർണ്ണത്വമാർന്നീടും |
| മൃത്യുരപ്യമൃതായതേ | മൃത്യുതാനമൃതായിടും |
| ആപത്സമ്പദിവാഭാതി | ആപത്തൈശ്വര്യമായ്— തോന്നും |
| വിദ്വജ്ജനസമാഗമാത് | സജ്ജനത്തോടുചേർന്നിടിൽ |

| | |
|---|---|
| വിദ്വജ്ജന സമാഗമാത് | വിദ്വാന്മാരുടെ സമ്പർക്കം കൊണ്ടു് |
| ശൂന്യം | ശൂന്യമായതു് |
| ആപൂർണ്ണതാം ഏതി | പൂർണ്ണത്വത്തെ പ്രാപിക്കുന്നു. |
| മൃത്യുഃ അപി | മൃത്യുവാകട്ടെ |

| | |
|---|---|
| അമൃതായതെ | അമൃതത്വത്തെ പ്രാപിക്കുന്ന |
| ആപത് | ആപത്തു |
| സമ്പദ് ഇവ ആഭാതി | സമ്പത്തായ് തോന്നുന്നു. |

9. ജ്ഞാനികൾ സ്വന്തം സുഖം മാത്രം നോക്കുന്നവരാകരുത്

| | |
|---|---|
| ജ്ഞാനിനാമപി ചിത്തഞ്ചേത് | ജ്ഞാനിതൻ ചിത്തവുംകൂടി |
| കേവലാത്മസുഖോദിതം | സ്വന്തം സൌഖ്യത്തിനാവുകിൽ |
| സത്വാ:സംസാരദു:ഖാർത്താ: | സംസാരാമയമുള്ളോര- |
| കംയാന്തിശരണം തദാ | പ്രാണികൾക്കെന്തൊരാശ്രയം |

| | |
|---|---|
| ജ്ഞാനിനാം | ജ്ഞാനികളുടെ |
| ചിത്തം അപി | മനസ്സുംകൂടി |
| കേവലാത്മസുഖോദിതം ചേത് | കേവലമായ ആത്മസുഖത്തിനുമാത്രം ഉത്സുകമായിരിക്കുകയാണെങ്കിൽ |
| സംസാര ദു:ഖാർത്താ: | സംസാരദു:ഖത്തെ അനുഭവിക്കുന്നവരായ |
| സത്വാ : | പ്രാണികൾ |
| തദാ | അപ്പോൾ |
| കംശരണംയാന്തി? | ആരെ ശരണം പ്രാപിക്കും ? |

10. വിരക്തശിഷ്യനോടുള്ള ഉപദേശം ജ്ഞാനവും വിജ്ഞാനവുമാണ്.

| | |
|---|---|
| തത്ജ്ഞാനംസച്ശാസ്ത്രാർത്ഥ- | സാധോ! വിരക്തശിഷ്യനാ- |
| സ്തദവിജ്ഞാനമഖണ്ഡിതം | യോതീടുന്നതു സർവ്വവും |
| സച്ഛിഷ്യായവിരക്തായ | ജ്ഞാനമാണതു ശാസ്ത്രാർത്ഥം |
| സാധോ!യദുപദിശ്യതേ | വിജ്ഞാനവുമഖണ്ഡിതം |

| | |
|---|---|
| സാധോ | സാധുവായുള്ള ശ്രീരാമ! |
| വിരക്തായ | വിരക്തനായ |
| സച്ഛിഷ്യായ | ശിഷ്യോത്തമനോട |
| യ: | യാതൊന്നു |
| ഉപദിശ്യതേ | ഉപദേശിക്കപ്പെട്ടുന്നു |
| തദ് ജ്ഞാനം | അതു ജ്ഞാനമാണു് |
| സ: ച ശാസ്ത്രാൎത്ഥ: | അതു ശാസ്ത്ര തത്വവുമാണു് |
| അഖണ്ഡിതം വിജ്ഞാനം | പരിപൂൎണ്ണമായ വിജ്ഞാനവുമാണു് |

## 11. ശിഷ്യന്റെ നിർമ്മല പ്രജ്ഞയാണു് മുക്തിക്കു കാരണം

| | |
|---|---|
| ഉപദേശക്രമോ രാമ | ഉപദേശക്രമം രാമ! |
| വ്യവസ്ഥാമാത്രപാലനം | സാമ്പ്രദായികമാണല്ലോ |
| ജ്ഞപ്തേസ്തുകാരണം ശുദ്ധാ | ശിഷ്യന്റെ നിർമ്മല— |
| ശിഷ്യപ്രജ്ഞൈവകേവലാ | പ്രജ്ഞ തന്നെ മുക്തിക്കുകാരണം |

| | |
|---|---|
| രാമ! | രാമചന്ദ്ര! |
| ഉപദേശ ക്രമ: | ഗുരുവിന്റെ ഉപദേശക്രമം |
| വ്യവസ്ഥാ മാത്രപാലനം | മൎയ്യാദാ(സമ്പ്രദായ) പാലനം മാത്രമാണു് |
| കേവലാ ശുദ്ധാ ശിഷ്യ പ്രജ്ഞാ ഏവ | ശിഷ്യന്റെ നിർമ്മലമായ ബുദ്ധിതന്നെയാണു് |
| ജ്ഞപ്തേ; കാരണം | മോക്ഷത്തിനുള്ള കാരണം |

(ഗുരുവിന്റെ ഉപദേശമാഹാത്മ്യത്തെപ്പററി മുൻ ശ്ലോകങ്ങളിൽ വിവരിച്ചശേഷം ശിഷ്യന്റെ ഗുണങ്ങളാണു് ഗണ്യമായിട്ടുള്ളതെന്നും ആ ഗുണങ്ങളിൽ നിർമ്മലമായ പ്രജ്ഞക്കു പ്രധാന സ്ഥാനം നൽകേണമെന്നും, ശിഷ്യന്നു് പ്രജ്ഞാ വൈഭവമില്ലെങ്കിൽ ഉപദേശംകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാകയില്ലെന്നും സമൎത്ഥിക്കുന്നു.)

12. സത്വസ്ഥ ബുദ്ധിയാൽ സ്വാത്മദർശനം സിദ്ധിക്കുന്നു. അതു ശാസ്ത്രത്താൽ ലഭ്യമല്ല.

| | |
|---|---|
| നശാസ്ത്രൈന്നാപി ഗുരുണാ | ശാസ്ത്രമോഗുരുവോ പാത്താൽ |
| ദൃശ്യതേ പരമേശ്വര; | നല്ലില്ലീശ്വര ദർശനം |
| ദൃശ്യതേസ്വാത്മനൈവാത്മാ | സത്വസ്ഥബുദ്ധിതാനേകം |
| സ്വയാസത്വസ്ഥയാധിയാ | സ്വയം, സ്വാത്മൈകദർശനം |

| | |
|---|---|
| നശാസ്ത്രൈ: | ശാസ്ത്രത്താലും |
| നഗുരുണാ അപി | ഗുരുവിനാലും അല്ല |
| പരമേശ്വര: | പരമേശ്വരൻ |
| ദൃശ്യതേ | ദർശിക്കപ്പെടുന്നതു് |
| സത്വസ്ഥയാ | സത്വഗുണപ്രധാനമായ |
| സ്വയാ | തന്റെ |
| ധിയാ | ബുദ്ധിയാൽ |
| ആത്മാ | ആത്മാവു് |
| സ്വാത്മനാ ഏവ | സ്വാത്മാവിനാൽതന്നെയാണു് |
| ദൃശ്യതേ | ദർശിക്കപ്പെടുന്നതു് |

(മനനപരന്നു് സ്വാത്മസാക്ഷാൽകാരം സിദ്ധിക്കുന്നുവെന്നു സാരം. ശാസ്ത്രസഹായമോ ഗുരൂപദേശമോ അല്ല വിചാരമാണു് സ്വാത്മസാക്ഷാൽക്കാരത്തിന്നു ഉത്തമോപായം എന്നു സമത്ഥിക്കുന്നു)

13. ഒരിക്കൽ ജ്ഞാനോദയമുണ്ടായാൽ അതു വദ്ധിച്ചുകൊണ്ടേ ഇരിക്കും.

| | |
|---|---|
| സർവ്വാപ്യേവകലാജന്തോ | അഭ്യസിക്കാതിരുന്നീടിൽ |
| രനഭ്യാസേന നശ്യതി | നശിക്കുംകലയൊക്കെയും |
| ഇയംജ്ഞാനകലാത്യന്താ | ജ്ഞാനമാംകലവദ്ധിക്കു |
| സകൃജ്ജാതാഭിവദ്ധതേ | മൊരിക്കൽ ജാതമാവുകിൽ |

| | |
|---|---|
| ജന്തോഃ | ജന്തുക്കളുടെ |
| സൎവ്വാകലാ അപി ഏവ | എല്ലാ കലകളുംതന്നെ |
| അനഭ്യാസേന | അഭ്യാസമില്ലാത്തതുകൊണ്ടു് |
| നശ്യതി | നശിക്കുന്നു |
| ഇയം ജ്ഞാനകലാ | ഈ ജ്ഞാനകലയാവട്ടെ |
| സകൃത് | ഒരിക്കൽ |
| ജാതാ | ജനിച്ചാൽ |
| അഭിവൎദ്ധതേ | { പിന്നേയും വൎദ്ധിച്ചുകൊണ്ടിരിക്കുന്നു—അതിന്നു് നാശമുണ്ടാകുന്നില്ല; അഭ്യാസമില്ലെങ്കിലും വിരോധമില്ല എന്നൎത്ഥം: |

## 14. ആത്മാവു് നിത്യസിദ്ധനാണെങ്കിലും അതു ഗുരൂപദേശത്താൽ മാത്രമാണു് സാക്ഷാല്ക്കരിക്കപ്പെടുന്നതു്.

| | |
|---|---|
| സ്വകണ്ഠോപസ്ഥിതം വസ്തു | സ്വകണ്ഠസ്ഥിതമാം വസ്തു |
| യഥാ ന പ്രാപ്യതേ ഭ്രമാത് | ഭ്രമത്താൽ കാണ്മതില്ലഹോ |
| ഭ്രമാന്തേ പ്രാപ്യതേ തദ്വ- | ഭ്രമാന്തേ കാണു, മാത്മാവു- |
| ദാത്മാപി ഗുരുവാക്യതഃ | മാവിധം ഗുരുവാക്കിനാൽ |

| | |
|---|---|
| ഭ്രമാത് | ഭ്രമംകൊണ്ടു |
| സ്വകണ്ഠോപസ്ഥിതം | { തന്റെ കഴുത്തിൽതന്നെയിരിക്കുന്ന |
| വസ്തു | ആഭരണം |
| യഥാ | ഏതുപ്രകാരം |
| ന പ്രാപ്യതേ | { പ്രാപിക്കപ്പെടുന്നില്ല— (എന്നാൽ) |
| ഭ്രമാന്തേ പ്രാപ്യതേ ച | { ഭ്രമം പോയ്പോയാൽ പ്രാപിക്കുകയും ചെയ്യുന്നു. |
| തദ്വത് | അപ്രകാരം |

| | |
|---|---|
| ഗുരുവാക്യത: | ഗുരൂപദേശത്താൽ |
| ആത്മാപി | ആത്മാവും |
| പ്രാപ്യതേ | പ്രാപിക്കപ്പെടുന്നു |

(കഴുത്തിൽ കിടക്കുന്ന ആഭരണം അവിടെത്തന്നെ കിടക്കുന്നുവെങ്കിലും തൽക്കാലമുണ്ടായ ഭ്രമം നിമിത്തം ഏതു പ്രകാരം കാണപ്പെടുന്നില്ല, പിന്നീട് മറ്റൊരാൾ കാണിച്ചുകൊടുക്കുമ്പോൾ ഭ്രമം നശിച്ച് കാണപ്പെടുകയും ചെയ്യുന്നു, അതുപോലെ ഈ ആത്മാവും നിത്യസിദ്ധനാണെങ്കിലും—അതായത് എപ്പോഴും ഇവിടെതന്നെ ഉണ്ടെങ്കിലും—ഗുരൂപദേശത്താൽ അജ്ഞാനം നീങ്ങുന്ന സമയംമാത്രം സാക്ഷാൽക്കരിക്കപ്പെടുന്നു)

## 15. വിഷയസുഖത്തെ കാംക്ഷിക്കുന്നവക്ക ദുഃഖം ഒഴിച്ചുകൂടാത്തതാണ്.

| | |
|---|---|
| സ്വസ്വരൂപമജാനന്വൈ | സ്വസ്വരൂപം ഗ്രഹിക്കാത്ത |
| ജനോയം ദൈവവഞ്ചിത: | ദൈവവർജ്ജിതനിപ്പുമാൻ |
| വിഷയേതു സുഖം വേത്തി | ഭോഗത്തിൽസുഖമിച്ഛിച്ചു |
| പശ്ചാത് പാകേവിഷാന്നവത് | പാകത്തിങ്കൽ വിഷാന്നമായ് |

| | |
|---|---|
| ദൈവവഞ്ചിത: അയം ജന: | ഭാഗ്യഹീനനായ ഇവൻ |
| സ്വസ്വരൂപം | സ്വാത്മസ്വരൂപത്തെ |
| അജാനന് വൈ | അറിയാത്തവനായി |
| യഥാ പാകേ | അന്നം പാകം ചെയ്യുമ്പോളേതുപ്രകാരം |
| തഥാ വിഷയെ സുഖംതു വേത്തി | അപ്രകാരം വിഷയത്തിലാണ് സുഖമെന്നു വിചാരിക്കുന്നു |
| പശ്ചാത് | പിന്നീട് |
| വിഷാന്നവത് | വിഷാന്നം ഭക്ഷിച്ചവനെപ്പോലെ ദുഃഖാത്തനാകുന്നു. |

(ഒരുവൻ ബുഭുക്ഷകൊണ്ടു വിഷാന്നം തയ്യാറാക്കി ഭക്ഷിക്കുന്നു, പിന്നീട്ട വിഷബാധ ഉണ്ടാകുന്ന സമയം ദുഃഖാർത്തനാവുകയും ചെയ്യുന്നു. ഇതുപോലെയാണ് ഭോഗസുഖം അനുഭവിക്കുന്നവൻെറയും കഥ-വിഷയാനുഭവം തൽക്കാലസുഖം നൽകുന്നുവെങ്കിലും പിന്നീട്ട ഭയങ്കരമായ ദുഃഖത്തെയാണ് നൽകുന്നത്.)

16. അതുകൊണ്ടു വിഷയസുഖത്തെ കാംക്ഷിക്കുന്നവർ മൃഗപ്രായന്മാരാണ്.

| | |
|---|---|
| ബുദ്ധ്വാപ്യത്യന്തവൈരസ്യം | വിഷയം നീരസം താനെ |
| യഃ പദാർത്ഥേഷു ദുർമ്മതിഃ | ന്നറിഞ്ഞിട്ടതിദുർമ്മതി |
| ബദ്ധ്നാതിഭാവനാം ഭൂയോ | വീണ്ടുമാസക്തിപൂണ്ടീടിൽ |
| നരോനാസൌസഗർദ്ദഭഃ | നരനല്ലവനോഖരം |

| | |
|---|---|
| പദാർത്ഥേഷു | വിഷയങ്ങളിൽ |
| അത്യന്തവൈരസ്യം | അതിയായ വിരസമുണ്ടെന്നു |
| ബുദ്ധ്വാ അപി | അറിഞ്ഞിട്ടും |
| യഃ ദുർമ്മതിഃ | യാതൊരു ദുർബ്ബുദ്ധി |
| ഭൂയഃ | പിന്നീട്ടും |
| ഭാവനാം | സങ്കല്പങ്ങളെ |
| ബദ്ധ്നാതി | അവലംബിക്കുന്നു |
| അസൌ നരഃ ന | അവൻ മനുഷ്യനല്ല. |
| സ ഗർദ്ദഭഃ | അവൻ കഴുതയാണ്. |

17. വിഷയസുഖം സങ്കല്പം നിമിത്തമാണ് ഉണ്ടാകുന്നത്.

| | |
|---|---|
| യത്കിഞ്ചിദപിസങ്കല്പാ | സങ്കല്പം കൊണ്ടുതാനല്ലോ |
| ന്നരോ ദുഃഖെ നിമജ്ജതി | നരൻ ദുഖാർത്തനാവതു |
| നകിഞ്ചിദപിസങ്കല്പാ | സങ്കല്പമൊട്ടുമില്ലാഞ്ഞാ |
| ത്സുഖമക്ഷയമശ്നുതേ | ലക്ഷയം സുഖമേപ്പെട്ടും |

| | |
|---|---|
| യത്കിഞ്ചിദപി | യാതൊരു പ്രകാരം വിഷയത്തിൻെറ അല്പം പോലുമുള്ള |
| സങ്കല്പാത് | സങ്കല്പംകൊണ്ടു |
| നര: | മനുഷ്യൻ |
| ദു:ഖെ നിമജ്ജതി | ദുഃഖത്തിൽ മുഴകുന്നു. |
| ന കിഞ്ചിദപി സങ്കല്പാത് | (അപ്രകാരം) കുറച്ചുപോലും സങ്കല്പമില്ലെങ്കിൽ |
| അക്ഷയം സുഖം | അക്ഷയമായ സുഖം അതായതു മോക്ഷം |
| അശ്നുതേ | അനുഭവിക്കുന്നു |

18. ഈ സംസാരഭ്രമം സ്വപ്നതുല്യമാണ്; ജാഗ്രത്തും സ്വപ്നംപോലെ മിത്ഥ്യയാണ്.

| | |
|---|---|
| യഥാസ്വപ്നേമുഹൂർത്തെസ്യാത് | എല്ലുംസ്വപ്നമുഹൂർത്തത്തിൽ |
| സംവത്സരശതഭ്രമം | സംവത്സരശതഭ്രമം |
| തഥാമായാവിലാസോയം | തഥാജാഗ്രത്തിലേല്ലുന്നു |
| ജായതേ ജാഗ്രതിഭ്രമ: | മായാസംഭ്രമചേഷ്ടകൾ |
| യഥാ | ഏതുപ്രകാരം |
| സ്വപ്നെ മുഹൂർത്തെ | സ്വപ്നാവസ്ഥയിൽ ഒരു മുഹൂർത്തത്തിൽ |
| സംവത്സരശതഭ്രമം | അനേക വർഷത്തിൻെറ ഭ്രമം ജനിക്കുന്നുവോ |
| തഥാ | അപ്രകാരം |
| അയംമായാവിലാസ: | ഈ മായാവിലാസരൂപമാകുന്ന |
| ഭ്രമ: | ഭ്രമം |
| ജാഗ്രതി | ജാഗ്രത്തിലും |
| ജായതേ | ജനിക്കുന്നു |

19 അതുകൊണ്ടു സംസാരത്തിൽ രാഗദ്വേഷങ്ങളെ വർജ്ജിച്ച് സാക്ഷിപോലെ അനാസക്ത നായി ഉദാസീനനായി വർത്തിക്കുക

യോന്തശ്ശീതളയാബുദ്ധ്യാ
രാഗദ്വേഷവിമുക്തയാ
സാക്ഷിവത്പശ്യതീദംഹി
ജീവിതം തസ്യശോഭതേ

രാഗദ്വേഷങ്ങളില്ലാതെ
ശാന്തബുദ്ധിയൊടൊ-
ത്തഹോ
വിശ്വത്തെസ്സാക്ഷിപോൽ-
കാൺകിൽ
ജീവിതം ശോഭ തേടിടും

യ: — യാതൊരുവൻ
രാഗദ്വേഷവിമുക്തയാ — രാഗദ്വേഷങ്ങളെ ത്യജിച്ച
അന്തഃശീതളയാ — മനശ്ശാന്തിയോടുകൂടിയ
ബുദ്ധ്യാ — ബുദ്ധിയാൽ
ഇദംഹി — ഈ വിശ്വമെല്ലാം
സാക്ഷിവത് — സാക്ഷിയേപ്പോലെ ഉദാസീനനായി
പശ്യതി — കാണുന്നു
തസ്യജീവിതംശോഭനം — അവന്റെ ജീവിതകാലം ശോഭനമാണ്

20. ഹേയത്തേയും ഉപാദേയത്തേയും—ത്യാജ്യവസ്തുവേയും ഗ്രാഹ്യവസ്തുവേയും ഒരുപോലെ—വർജ്ജിച്ച അന്തർ മുഖനായി ഹൃദയത്തിൽ സ്ഥിതിചെയ്യുക.

യേനസമ്യക്പരിജ്ഞാത്വാ
ഹേയോപാദേയമുജ്ഝിതം
ചിത്തസ്യാന്തേസ്ഥിതം ചിത്തം
ജീവിതംതസ്യശോഭതേ

ഹേയോപാദേയവുംവിട്ട
ഹൃത്തിലായ്സ്ഥിതി-
ചെയ്യുടൻ
സ്വാത്മാനുഭവമേവനാൽ
ജീവിതംശോഭതേടിടും

| | |
|---|---|
| ഹേയോപാദേയമുജ്ഝിതാ | ത്യജിക്കപ്പെടേണ്ടതു്, ഗ്രഹിക്കപ്പെടേണ്ടതു എന്ന രണ്ടു ഭാവങ്ങളേയും ഉപേക്ഷിച്ച |
| യേന | യാതൊരുത്തനാൽ |
| ചിത്തസ്യാന്തേസ്ഥിതംചിത്തം | ഹൃദയത്തിന്നുള്ളിൽ സ്ഥിതി ചെയ്യുന്ന ആത്മാവെ |
| സമ്യക് | വഴിപോലെ |
| പരിജ്ഞാതം | അറിയപ്പെട്ടുന്നു |
| തസ്യജീവിതം | അവന്റെ ജീവിതകാലം |
| ശോഭനം | സഫലമാകുന്നു |

21. ദേഹനാശത്താൽ സ്വാത്മാവ് നഷ്ടപ്പെട്ടുകയില്ല

| | |
|---|---|
| ഹൃദയാകാശമാത്രസ്യ | ദേഹനാശത്തിനാൽഹൃത്താ- |
| വിനാശോ ദേഹനാശത: | മഭ്രമേനാശമേററിടു |
| വ്യത്ഥം ഭൂതാനി ശോചന്തി | സ്വാത്മാവുനഷ്ടമായെന്നു |
| നഷ്ടആത്മേതിശങ്കയാ | വൃഥാഖേദിപ്പൂമാനുഷൻ |

| | |
|---|---|
| ദേഹനാശത: | ദേഹനാശം നിമിത്തം |
| ഹൃദയാകാശമാത്രസ്യ | ഹൃദയാകാശത്തിന്നുമാത്രം |
| വിനാശ: | നാശമുണ്ടാകുന്നു |
| ആത്മാനഷ്ടഇതിശങ്കയാ | ആത്മാവു നഷ്ടമായി എന്നു ശങ്കകൊണ്ടു് |
| വൃഥാ | വെറുതേ |
| ഭൂതാനി | ജനങ്ങൾ |
| ശോചന്തി | ദുഃഖിക്കുന്നു. |

22. ഘടാകാശ ന്യായപ്രകാരം ഉപാധിയായ ഘടം നശിച്ചാലും ആകാശം അഖണ്ഡിതമാണ്. അതുപോലെ ദേഹം നശിച്ചാലും ദേഹി നിർല്ലേപനായിരിക്കുന്നു

| | |
|---|---|
| ഘടാദിഷ്വപ്രണഷ്ടേഷ്വ | ഘടാദികൾനശിച്ചാലു- |
| യഥാകാശമഖണ്ഡിതം | മീയാകാശമഖണ്ഡിതം |
| തഥാദേഹേഷ്വനഷ്ടേഷ്വ | ദേഹംനാശമടഞ്ഞാലും |
| ദേഹീനിത്യമലേപക: | ദേഹീനിത്യനലേപനാം |

| | |
|---|---|
| യഥാ | ഏതുപ്രകാരം |
| ഘടാദിഷ്വ പ്രണഷ്ടേഷ്വ | ഘടങ്ങളും മററും നഷ്ടമാകുമ്പോൾ |
| ആകാശം അഖണ്ഡിതം | ആകാശം അഖണ്ഡമായിരിക്കുന്നു. |
| തഥാ | അപ്രകാരം |
| ദേഹേഷ്വ നഷ്ടേഷ്വ | ദേഹം നശിക്കുന്ന സമയം |
| ദേഹീ | ആത്മാവ് |
| നിത്യമലേപക : | നിത്യനായ് നിർല്ലേപനായിരിക്കുന്നു |

23. ശാശ്വതബ്രഹ്മം വിവർത്ത രൂപത്തിൽ ജഗത്തായ് തോന്നുന്നു.

| | |
|---|---|
| നജായതേ വാമ്രിയതേ | ജനിക്കുന്നില്ലയാതൊന്നും |
| കദാചിത് കിഞ്ചിത് കദാചന | മരിക്കുന്നതുമില്ലകേൾ |
| ജഗദ് വിവർത്തരൂപേണ | ബ്രഹ്മംവിവർത്തരൂപത്തിൽ |
| കേവലം ബ്രഹ്മജൃംഭതേ | ജഗത്തായ് തോന്നിടുന്നുതേ |

| | |
|---|---|
| കദാചിത് | ഒരിടത്തും |
| കിഞ്ചിത് | ഒന്നും |
| കദാചന | ഒരിക്കലും |
| നജായതെ മ്രിയതെവാ | ജനിക്കുന്നതും മരിക്കുന്നതും ഇല്ല |
| കേവലം ബ്രഹ്മ | ശുദ്ധബ്രഹ്മം |
| വിവർത്തരൂപേണ | വിവർത്തരൂപമായി |
| ജൃംഭതേ | പ്രകാശിക്കുന്നു |

രജ്ജുവിൽ ഒരുകാലത്തും സർപ്പം ഇല്ല; എങ്കിലും ഭ്രമംകൊണ്ടു രജ്ജുവിൽ സർപ്പബുദ്ധി ഉണ്ടാകുന്നു. ഭ്രമംപോയാൽ സർപ്പബുദ്ധിയും പോയി. അതുപോലെ ഈ സംസാരവും ബ്രഹ്മത്തിൽ കല്പിതംതന്നെ. സംസാരഭ്രമംപോയാൽ എല്ലാം ബ്രഹ്മമായി പ്രകാശിക്കുന്നു.

## 24. ആകാശത്തേക്കാൾ സൂക്ഷ്മമായ വസ്തു എങ്ങിനെ ജനിക്കും എങ്ങിനെ മരിക്കും.

| | |
|---|---|
| ആകാശാദപിവിസ്തീർണ്ണ:<br>ശുദ്ധ:സൂക്ഷ്മോവ്യയ:ശിവ:<br>അയമാത്മാകഥംരാമ<br>ജായതേമ്രിയതേഽഥവാ | സൂക്ഷ്മമഭ്രത്തിനേക്കാളും<br>വിപുലംശുദ്ധമവ്യയം<br>ഇയ്യാത്മാവെങ്ങിനെരാമ!<br>ജനിക്കുംനാശമേററിടും |
| രാമ | രാമചന്ദ്ര! |
| ആകാശാത് അപി വിസ്തീർണ്ണ:<br>സൂക്ഷ്മ: ശുദ്ധ: അവ്യയ: ശിവ: | { ആകാശത്തിനേക്കാൾ വ്യാപകവും, സൂക്ഷ്മവും, ശുദ്ധവും അവ്യയവും മംഗളസ്വരൂപവുമായ |
| അയം ആത്മാ | ഈ ആത്മാവ് |
| കഥം | എങ്ങിനെ |
| ജായതേ | ജനിക്കുന്നു |
| അഥവാ മ്രിയതെ | അല്ലെങ്കിൽ മരിക്കുന്നു |

## 25. സ്വാത്മാവ് ആദിമധ്യാന്തവർജ്ജിതനും, ഭാവാഭാവരഹിതനുമാണ്.

| | |
|---|---|
| സർവമേകമിദംശാന്തം<br>ആദിമധ്യാന്തവർജ്ജിതം<br>ഭാവാഭാവ വിനിർമ്മുക്തം-<br>മിതിജ്ഞാത്വാസുഖീഭവ | ഏകമിന്നൊക്കെയും ശാന്ത-<br>മാദിമധ്യാന്തവർജ്ജിതം<br>ഭാവാഭാവങ്ങളില്ലെന്നു<br>മറിഞ്ഞു സുഖമേല്ക്കുക. |
| ഇദം സർവ്വം | { ഈ കാണുന്ന എല്ലാ വസ്തുക്കളും |

ശാന്തം — ശാന്തവും
ആദിമധ്യാന്തവർജ്ജിതം — ആദിമധ്യാവസാനമില്ലാത്തതുമാണ്
ഇതിജ്ഞാത്വാ — എന്നറിഞ്ഞു
സുഖീഭവ — സുഖമായിരിക്കുക

26. അതുകൊണ്ടു അജ്ഞാനത്തെ ഒഴിക്കുക—മൌർഖ്യത്തേക്കാൾ ഭിക്ഷാടനംതന്നെ ഉത്തമം.

വരംശരാവഹസ്തസ്യ — ശരാവവും കയ്യിലേന്തി
ചണ്ഡാലാഗാരവീഥിഷു — ചണ്ഡാലന്മാരുടെ വീഥിയിൽ
ഭിക്ഷാത്ഥമടനംരാമ — ഭിക്ഷാടനംതന്നെ രാമ!
നമൌർഖ്യഹതജീവിതം — ശ്രേഷ്ഠമജ്ഞാനമല്ലഹോ

രാമ — ശ്രീരാമ!
ചണ്ഡാലാഗാരവീഥിഷു — ചണ്ഡാലന്മാരുടെ വീഥിയിൽ
ശരാവഹസ്തസ്യ — മൺചട്ടിയും കയ്യിലെടുത്തിരിക്കുന്നവൻെറ
ഭിക്ഷാടനം — ഭിക്ഷക്കുവേണ്ടിയുള്ള സഞ്ചാരമാണു്
വരം — ശ്രേഷ്ഠമായിട്ടുള്ളതു്
ന മൌർഖ്യ ഹതജീവിതം — അജ്ഞാനത്താൽ നശിപ്പിക്കപ്പെട്ട ജീവിതമല്ല

27. യഥാർത്ഥത്തിൽ ഈ അജ്ഞാനമാണു് ദുഃഖഹേതു. ആപത്തോ, വിഷമോ, വ്യാധിയോ അല്ല.

നവ്യാധിന്നവിഷം നാപ- — നരക്കുസഹജാജ്ഞാനം
ത്തഥാന്യദ്വാപിഭൂതലേ — തന്നേ ദുഃഖദമൂഴിയിൽ
ദുഃഖായസ്വശരീരോത്ഥം — ആപത്തോ,വിഷമോ,—
മൌർഖ്യമേതദ്യഥാനൃണാം — വ്യാധി—
താനൊ ദുഃഖദമായിടാ

| | |
|---|---|
| നൃണാം | മനുഷ്യർക്ക |
| ഭൂതലേ | ഭൂമിയിൽ |
| ശരീരോത്ഥം | സഹജമായ |
| ഏതത് മൌർഖ്യം | ഈ അജ്ഞാനം |
| യഥാ | ഏതു പ്രകാരം |
| ദുഃഖായ | ദുഃഖത്തെ പ്രദാനം ചെയ്യുന്നു |
| തഥാ | അപ്രകാരം |
| ന വ്യാധി; ന വിഷം ന ആപത് അന്യത് വാ | വ്യാധിയാവട്ടെ വിഷമാവട്ടെ, ആപത്താവട്ടെ മറ്റൊന്നാവട്ടെ ചെയ്യുന്നില്ല. |

ഇതി ശ്രീയോഗവാസിഷ്ഠസാരെ വൈരാഗ്യം

നാമ പ്രഥമം പ്രകരണം

സമാപ്തം.



# ദ്വിതീയം പ്രകരണം

## ജഗന്മിഥ്യാത്വം

### വസിഷ്ഠ ഉവാച

1. അജ്ഞാനത്തിന്നു കാരണം മനസ്സങ്കല്പമാണ് എന്നാൽ മനസ്സംയമമുള്ളവന്നു് സംസാരം മിഥ്യയാകുന്നു.

| | |
|---|---|
| സംയമാന്മനസഃശാന്തി | മന്ദരസ്പന്ദനംവിട്ട |
| മേതിസംസാരസംഭ്രമഃ | ക്ഷീരസാഗരമെന്നപോൽ |
| മന്ദരെഽസ്പന്ദതാംയാതെ | മനസ്സംയമമുള്ളോന്നു് |
| യഥാക്ഷീരമഹാർണ്ണവഃ; | സംസാരംശാന്തമായിട്ടും |

| | |
|---|---|
| മന്ദരെഅസ്പന്ദതാംയാതെ | മന്ദരപർവ്വതം ചലനമില്ലാത്ത അവസ്ഥയെ പ്രാപിക്കുമ്പോൾ |
| യഥാ | ഏതുപ്രകാരം |
| ക്ഷീരമഹാർണ്ണവഃ | ക്ഷീരമഹാസമുദ്രം (ശാന്തമാകുന്നു) |
| തഥാ | അപ്രകാരം |
| മനസഃ | മനസ്സിന്റെ |
| സംയമാത് | നിഗ്രഹംകൊണ്ടു |
| സംസാരസംഭ്രമഃ | സംസാരഭ്രമം |
| ശാന്തിം | ശാന്തിയെ |
| ഏതി | പ്രാപിക്കുന്നു |

2. മനസ്സങ്കല്പത്തിന്നനുസരിച്ചാണ് സംസാരം ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നതു്

| | |
|---|---|
| ചിത്തോന്മേഷനിമേഷാഭ്യാം | ചിത്തോന്മേഷനിമേഷ- |
| സംസാരസ്യോദയക്ഷയൌ | ത്താൽ |
| | സംസാരോദയവുംക്ഷയം |

| | |
|---|---|
| വാസനാപ്രാണസംരോധാ-<br>ദനിമേഷംമനഃകുരു | വാസനാപ്രാണരോധത്താൽ<br>സങ്കല്പങ്ങളകററണം |
| ചിത്തോന്മേഷനിമേഷാഭ്യാം | മനസ്സിൻെറ സങ്കൽപത്തിന്നും അസങ്കൽപത്തിന്നും അനുസരിച്ചാണ് |
| സംസാരസ്യ | സംസാരത്തിന്ന് |
| ഉദയക്ഷയൌ | ഉദയവും ക്ഷയവും |
| വാസനാപ്രാണസംരോധാത് | വാസനയേയും പ്രാണനേയും സംയമംചെയ്തുകൊണ്ടു |
| മനഃ | മനസ്സിനെ |
| അനിമേഷംകുരു | വികൽപമില്ലാതാക്കുക |

3. വികല്പത്താൽ ഉണ്ടായതു വികല്പമില്ലെങ്കൽ ക്ഷയിക്കുകയും ചെയ്യും.

| | |
|---|---|
| അയംഹിസ്വവികല്പോത്ഥഃ | വികല്പോത്ഥിതമോപാർത്താൽ |
| സ്വവികൽപപരിക്ഷയാത് | വികല്പങ്ങളകന്നിടിൽ |
| ക്ഷീയതേദഗ്ദ്ധസംസാരോ | ക്ഷയിക്കും, ദഗ്ദ്ധസംസാരം |
| നിഃസാര ഇതിനിശ്ചയഃ | നിസ്സാരംതാനസംശയം |
| സ്വവികല്പോത്ഥഃ | സ്വവികൽപത്താൽ ഉൽപ്പന്നമായ |
| അയം | ഈ |
| നിസ്സാരഃദഗ്ദ്ധസംസാരഃ | നിസ്സാരവും ദുഷിച്ചതുമായ സംസാരം |
| സ്വവികല്പപരിക്ഷയാത് | ആ വികൽപത്തിൻെറ അഭാവത്തിൽ |
| ക്ഷീയതെ | ക്ഷയിക്കുന്നു |
| ഇതിനിശ്ചയഃ | എന്നതു നിശ്ചയമാണ് |

## 4. ബ്രഹ്മവിജ്ഞാനം സങ്കല്പത്തെ നശിപ്പിച്ച് സംസാരത്തെ ഇല്ലാതാക്കുന്നു

| | |
|---|---|
| പരിജ്ഞാനേനസർപ്പത്വം | സർപ്പഭ്രമംനശിച്ചീടും |
| ചിത്രസർപ്പസ്യനശ്യതി | ചിത്രപ്പാമ്പെന്നബുദ്ധിയാൽ |
| യഥാതഥൈവസംസാരഃ | അതുപോൽബ്രഹ്മ- |
| സ്ഥിതഏവോപശാമ്യതി | വിജ്ഞാനം |
| | സംസാരത്തെയൊടുക്കിടും |

| | |
|---|---|
| യഥാ ചിത്രസർപ്പസ്യ | ഏതുപ്രകാരം ചിത്രാർപ്പിതമായ സർപ്പത്തിന്റെ |
| പരിജ്ഞാനേന | യഥാർത്ഥജ്ഞാനംകൊണ്ട് |
| സർപ്പത്വം | സർപ്പമാണ് എന്ന ഭ്രമം |
| നശ്യതി | നശിക്കുന്നു |
| തഥാ ഏവ | അപ്രകാരംതന്നെ |
| സംസാരഃ സ്ഥിത ഏവ ച | സംസാരസ്ഥിതിയുണ്ടെങ്കിലും |
| ഉപശാമ്യതി | (ബ്രഹ്മജ്ഞാനത്താൽ) അത് നശിച്ചുപോകുന്നു |

## 5. സംസാരാമയ വേതാളം വിചാരമാർഗ്ഗത്താൽ വിലീനമാകുന്നു.

| | |
|---|---|
| പുംസോനിജമനോമോഹ- | മനുഷ്യന്റെ മനോമോഹ- |
| കൽപിതോ ദുഃഖദഃ സ്മൃതഃ | കല്പിതംദുഃഖദായകം |
| സംസാരചിരവേതാളോ | സംസാരാമയ വേതാളം |
| വിചാരേണ വിലീയതേ | വിചാരത്താൽ വിലീനമാം |

| | |
|---|---|
| പുംസഃ | പുരുഷന്റെ |
| നിജമനോമോഹകൽപിതഃ | സ്വന്തം മനോമോഹത്താൽ കല്പിച്ചിട്ടുള്ളതും |
| ദുഃഖദഃ | ദുഃഖത്തെ നൽകുന്നതുമായ |

| | |
|---|---|
| സംസാരചിരവേതാളം: | സംസാരമാകുന്ന ചിരന്തന വേതാളം |
| വിചാരേണ | വിചാരത്താൽ |
| വിലീയതേ | വിലയത്തെ പ്രാപിക്കുന്നു. |

6. സംസാരാമയം നിർമ്മിച്ചമായ സ്വനാശത്താൽ ഹർഷമുണ്ടാക്കുന്നു. ഇതാണ് മായാസ്വഭാവം

| | |
|---|---|
| ഈദൃശീരാമമായേയം | സ്വനാശത്താൽഹർഷമേകും |
| യാ സ്വനാശേന ഹർഷദാ | മായക്കുള്ള സ്വഭാവമോ |
| നലക്ഷ്യതേ സ്വഭാവോസ്യാ: | നിഗൂഢം,കണ്ടിരിക്കേതാൻ |
| പ്രേക്ഷമാണൈവനശ്യതി | രാമ!നാശമണഞ്ഞിടും |

| | |
|---|---|
| രാമ | ശ്രീരാമചന്ദ്ര! |
| ഇയംമായാഈദൃശീ | ഈ മായ ഈവിധമാകുന്നു |
| യാ | യാതൊന്നു (മായ) |
| സ്വനാശേന | സ്വന്തം നാശത്താൽ |
| ഹർഷദാ | ഹർഷദയാകുന്നു (സന്തോഷത്തെ പ്രദാനം ചെയ്യുന്നു) |
| അസ്യാ: | ഇവളുടെ |
| സ്വഭാവ: | ഈവിധം സ്വഭാവം |
| ന ലക്ഷ്യതേ | കാണപ്പെടുകയില്ല |
| പ്രേക്ഷമാണാ ഏവ നശ്യതി | നോക്കിക്കൊണ്ടിരിക്കെ തന്നെ നശിക്കുകയും ചെയ്യും |

7. സ്വാത്മാവു സർവ്വവ്യാപിയാണെങ്കിലും തന്നത്താൻ കാണുന്നില്ല—മായാവിലാസം അത്ഭുതം.

| | |
|---|---|
| അഹോവിചിത്രാമായേയം | ഇതാശ്ചര്യമഹോ രാമ! |
| താത വിശ്വവിമോഹിനീ | മായാവിശ്വവിമോഹിനീ |
| സർവാംഗപ്രോതമപ്യാത്മാ | സർവ്വാംഗവ്യാപിയാമാത്മാ |
| യയാത്മാനന്നപശ്യതി | വാത്മാവെക്കാണ്മതില്ലഹോ |

| | |
|---|---|
| താത | കുമാര! |
| അഹോ ആശ്ചര്യം | ആശ്ചര്യംതന്നെ |
| യ യാ | യാതൊന്നു നിമിത്തം |
| ആത്മാ | പുരുഷൻ |
| സർവാംഗപ്രോതമപി | എല്ലാ ശരീരങ്ങളിലും വ്യാപിച്ചിട്ടുള്ളതായ |
| ആത്മാനം | സ്വ സ്വരൂപത്തെ |
| നപശ്യതി | കാണുന്നില്ല |
| വിശ്വവിമോഹിനീ | വിശ്വത്തെ മോഹിപ്പിക്കുന്ന |
| ഇയംമായാവിചിത്രാ | ഈ മായ വിചിത്രമായിരിക്കുന്നു |

8. ദൃശ്യങ്ങളൊക്കെയും മിത്ഥ്യയാണ്

| | |
|---|---|
| യദിദം ദൃശ്യതേകിഞ്ചി- | ഗന്ധർവ്വനഗരംപോലെ |
| ത്ത്ന്നാസ്തികിമപിധ്രുവം | മരുഭൂജലമെന്നപോൽ |
| യഥാഗന്ധർവനഗരം | ദൃശ്യങ്ങളൊക്കെയുംപാർത്താൽ |
| യഥാവാരിമരുസ്ഥലേ | മിഥ്യതാനെന്നുനിർണ്ണയം |
| യഥാ ഗന്ധർവനഗരം | ഗന്ധർവനഗരം ഏതുപ്രകാരം ഇല്ലാത്തതോ |
| യഥാ മരുസ്ഥലേവാരി | ഏതുപ്രകാരം മരുഭൂമിയിൽ ജലം ഇല്ലാത്തതോ |
| തഥാ | അപ്രകാരം |
| യദ്കിഞ്ചിത് ഇദം | യാതൊന്നു ഇപ്രകാരം |
| ദൃശ്യതേ | കാണപ്പെടുന്നുവോ |
| തദ്കിഞ്ചിദപിനാസ്തി | അതു ഒട്ടും ഇല്ലാത്തതാണ് |
| ധ്രുവം | നിശ്ചയം |

9. അന്തഃസ്ഥനായ ആത്മാവ് അദൃശ്യനാണെങ്കിലും നിത്യസിദ്ധനാണ്.

| | |
|---|---|
| യത്തുനോദൃശ്യതേകിഞ്ചി–<br>ദന്ത:സ്ഥമപികിഞ്ചന<br>അവിനാശന്തദസ്തീഹ<br>സത്സദാത്മേതികഥ്യതെ | അന്ത:സ്ഥമായിരുന്നിട്ടും<br>കാണ്മാൻ സാധിച്ചിടാത്ത–<br>തായ്<br>സത്തായ്നാശംവെടി–<br>ഞ്ഞുള്ളോ–<br>രതാണാത്മാവുനിർണ്ണയം |

| | |
|---|---|
| അന്ത: സ്ഥമപി | ഉള്ളിലുള്ളതാകണങ്കിലും |
| യത്കിഞ്ചന | യാതൊന്നു |
| കിഞ്ചിത്നദൃശ്യതേ | ഒട്ടും കാണപ്പെട്ടുന്നില്ല |
| തദ് | അതു |
| അവിനാശി | വിനാശമില്ലാത്തതായി |
| ഇഹഅസ്തി | ഇവിടെ ഉണ്ട് |
| സദാ | എപ്പോഴും |
| സത് | സദ്രൂപമായ |
| ആത്മേതി | ആത്മാവെന്നു |
| കഥ്യതേ | പറയപ്പെടുന്നു |

## 10. വിപുലമായ പ്രപഞ്ചം സർവ്വവ്യാപിയായ സ്വാത്മാവിൻെറ പ്രതിഭാസമാണു.

| | |
|---|---|
| സ്വജ്ഞാനദർപ്പണേസ്ഫാരെ<br>സമസ്താവസ്തുജാതയഃ<br>ഇമാസ്താ:പ്രതിബിംബന്തി<br>സരസീവതടദ്രുമാ: | അതിവിസ്തീർണ്ണമായുള്ള<br>സ്വജ്ഞാനമുകുരത്തിലായ്<br>ബിംബിപ്പുവസ്തുജാതങ്ങൾ<br>സരസ്സിൽതടശാഖിപോൽ |

| | |
|---|---|
| സ്ഫാരേ | വിസ്തീർണ്ണമായ |
| സ്വജ്ഞാനദർപ്പണേ | ആത്മജ്ഞാനമാകുന്ന കണ്ണാടിയിൽ |
| താ:ഇമാ:സമസ്താ:വസ്തുജാതയ: | ഈ സകലവസ്തുജാതങ്ങളും |
| സരസി | സരസ്സിൽ |

| | |
|---|---|
| തടദ്രുമാ: ഇവ | തടവൃക്ഷങ്ങൾ എന്നപോലെ |
| പ്രതിബിംബന്തി | പ്രതിബിംബിക്കുന്നു |

11. രജ്ജുസർപ്പന്യായേന ഈ സൃഷ്ടി (പ്രപഞ്ചം) അജ്ഞാനത്താൽ ഉദിക്കുകയും ജ്ഞാനത്താൽ അസ്തമിക്കുകയും ചെയ്യുന്നു.

| | |
|---|---|
| സർഗ്ഗശ്ചിത്സ്പന്ദമാത്രാത്മാ | ചിത്തിൻവിലാസമീസൃഷ്ടി |
| സമ്യക്ദൃഷ്ടൌവിലീയതേ | ജ്ഞാനത്താൽവിലയിച്ചിടും |
| ഉദേത്യസമ്യക്ദൃഷ്ടൌ ച | അജ്ഞാനത്തിലുദിക്കുന്നു |
| രജ്ജ്വാംസർപ്പഭ്രമോയഥാ | രജ്ജുവിൽസർപ്പബുദ്ധിപോൽ |

| | |
|---|---|
| സർഗ്ഗ: | സൃഷ്ടി |
| ചിദ്സ്പന്ദമാത്രാത്മാ | ജ്ഞാനത്തിന്റെ വിലാസം മാത്രമാകുന്നു |
| രജ്ജ്വാം | കയറിൽ |
| സർപ്പഭ്രമ:യഥാ | സർപ്പബുദ്ധി എന്നപോലെ |
| തദ് | അതു |
| സമ്യക്ദൃഷ്ടൌവിലീയതേ | പരമാത്മദൃഷ്ടിയിൽ ലയിച്ചുപോകുന്നു |
| അസമ്യക്ദൃഷ്ടൌ | അജ്ഞാനദൃഷ്ടിയിൽ |
| ഉദേതിച | ഉദിക്കുകയും ചെയ്യുന്നു |

12. ഭോഗവാസനകൊണ്ട് ബന്ധം ദൃഢീകരിക്കുന്നു.

| | |
|---|---|
| ഭോഗവാസനയാ യാതി | ഭോഗവാസനയാൽമിഥ്യാ |
| ബന്ധോദാർഢ്യമവസ്തുജ: | ബന്ധംദാർഢ്യമണഞ്ഞിടും |
| തയോപശാന്തയാ യാതി | അതിന്നുപശമംവന്നാൽ |
| ബന്ധോജഗതിതാനവം | ബന്ധവുംകൃശമായ്‌വരും |

| | |
|---|---|
| അവസ്തുജ: | മിഥ്യയായ |
| ബന്ധ: | ബന്ധം |

| | |
|---|---|
| ഭോഗവാസനയാ | ഭോഗവാസനകൊണ്ട |
| ദാർഢ്യം | ദൃഢതയെ |
| യാതി | പ്രാപിക്കുന്നു |
| തയാ | അതിന്നു് |
| ഉപശാന്തയാ | (ഉപശാന്തി ഉണ്ടായാൽ (അതു നശിച്ചാൽ) |
| ജഗതി | ലോകത്തിൽ |
| ബന്ധഃ | ബന്ധം |
| താനവം (യാതി) | കൃശതയെ പ്രാപിക്കുന്നു |

13. അബ്ധിയിൽ തരംഗംപോലെ പരമാത്മാവിൽ അസ്ഥിരമായ മനസ്സുണ്ടായി.

| | |
|---|---|
| മനഃസമ്പദ്യതേ തസ്മാ- | മഹത്തായ് സ്ഥിരമായിട്ട- |
| ന്മഹതഃപരമാത്മനഃ | മാത്മാവിൽനിന്നതാനഹോ |
| സുസ്ഥിരാദസ്ഥിരാകാരം | അസ്ഥിരംമനമുത്ഭൂത- |
| തരംഗ ഇവവാരിധേഃ | മബ്ധിയിൽതിരമാലപോൽ |

| | |
|---|---|
| സുസ്ഥിരാത്മഹതഃ | സുസ്ഥിരവും മഹത്തുമായ |
| തസ്മാത്പരമാത്മനഃ | ആപരമാത്മാവിൽനിന്നു |
| അസ്ഥിരാകാരംമനഃ | അസ്ഥിരമായ മനസ്സ് |
| വാരിധേഃ | സമുദ്രത്തിൽനിന്നു |
| തരംഗ ഇവ | തിരമാലപോലെ |
| സമ്പദ്യതേ | ഉണ്ടാകുന്നു |

14. ആ മനസ്സിന്റെ സങ്കല്പമാണ് ജാഗ്രത്തിൽ കാണുന്ന ഈ ദീർഘ സംസാരം

| | |
|---|---|
| യത്സ്വയംസ്വൈരമേവാശു | ഏതെന്നോസ്വയമായ്- സ്വൈരം |
| സങ്കല്പയതിനിത്യശഃ | സങ്കല്പിപ്പൂനിരന്തരം |

| | |
|---|---|
| തേനേയമിന്ദ്രജാലശ്രീ | അതിനാലിന്ദ്രജാലശ്രീ |
| ജ്ജാഗ്രതിപ്രവിതന്യതേ | ജാഗ്രത്തിൽവ്യാപ്തമായിതു |

| | |
|---|---|
| യത് | യാതൊന്നു (മനസ്സ്) |
| സ്വയംസ്വൈരമേവ | സ്വയമായി തന്നിഷ്ടംപോലെ |
| ആശു | വേഗത്തിൽ |
| നിത്യശഃ | നിരന്തരം |
| സങ്കല്പയതി | സങ്കല്പിക്കുന്നു |
| തേന | അതിനാൽ |
| ഇയം ഇന്ദ്രജാലശ്രീഃ | ഈ സംസാരമാകുന്ന ഇന്ദ്രജാലലക്ഷ്മി |
| ജാഗ്രതി | ജാഗ്രദവസ്ഥയിൽ |
| പ്രവിതന്യതേ | വിസ്തീർണ്ണമായി ഭവിക്കുന്നു. |

15. ബാലന്നു വേതാളം എന്നപോലെ മൂഢബുദ്ധിക്കു അസത്തായ ലോകം ഭയജനകമായിരിക്കുന്നു.

| | |
|---|---|
| യഥാബാലസ്യവേതാളോ | ബാലന്നുമൃത്യുപര്യന്തം |
| മൃത്യുപര്യന്തദുഃഖദഃ | വേതാളം ദുഃഖമേകിടും |
| അസദേവസദാകാരം | അസത്താം ലോകമതുപോൽ |
| തഥാമൂഢമതേർജ്ജഗത് | സത്തായ് മൂഢന്നുതോന്നിടും |

| | |
|---|---|
| യഥാവേതാളഃ | ഏതുപ്രകാരം വേതാളം |
| ബാലസ്യ | ബാലന്ന് |
| മൃത്യുപര്യന്തദുഃഖദഃ | മരണപര്യന്തം ദുഃഖത്തെ നല്കുന്നു. |
| തഥാമൂഢമതേഃ | അപ്രകാരം മൂഢബുദ്ധിക്കു |
| അസത് ഏവ | അസത്താണെങ്കിലും |
| ജഗത് | ലോകം |
| സദാകാരം | സത്തായി തോന്നി ദുഃഖത്തെ നൽകുന്നു |

16. അജ്ഞാനി സ്വൎണ്ണകടകന്യായേന നാമ-
രൂപമായ ലോകത്തെ കാണുന്നു.

| | |
|---|---|
| അവ്യുൽപന്നസ്യകനകെ കാനകെകടകെയഥാ കടകവ്യക്തിരേവാസ്തി നമനാഗപിഹേമധീ: | സ്വൎണ്ണത്തിൻബോധമില്ലാ-ത്തോൻ സുവൎണ്ണകടകത്തിലായ് കാണുന്നുകടകംമാത്രം സ്വൎണ്ണത്തെ കാണ്മതില്ലഹോ |
| യഥാകനകെ | ഏതുപ്രകാരം സ്വൎണ്ണത്തിൽ |
| അവ്യുൽപന്നസ്യ | വ്യുൽപന്നനല്ലാത്തവന്നു് (സ്വൎണ്ണമെന്താണെന്നറിയാത്തവന്നു്) |
| കാനകേകടകേ | സ്വൎണ്ണകടകത്തിൽ |
| കടകവ്യക്തി:ഏവ | കടകമാണെന്നുള്ള ബോധം മാത്രം |
| അസ്തി | ഉണ്ടാകുന്നു |
| ഹേമധീ; | സ്വൎണ്ണമാണെന്നുള്ള ബുദ്ധി |
| മനാക് അപിന | അല്പംപോലുമുണ്ടാകുന്നില്ല |

17. അജ്ഞാനിക്കു ബ്രഹ്മമേവസത്യം എന്ന
പരമാത്മബുദ്ധി ഉണ്ടാകുന്നില്ല.

| | |
|---|---|
| തഥാജ്ഞസ്യപുരാഗാര നഗനാഗേന്ദ്രഗോചരാ: ഇദംദൃശ്യംദൃഗേവാസ്തി നതപന്യാപരമാത്മദൃക് | പുരവും, ഗൃഹവും വൃക്ഷം പൎവ്വതം സൎപ്പമെന്നതാം ദൃശ്യങ്ങൾ കാണുമജ്ഞാനി യഥാൎത്ഥം കാണ്മതില്ലഹോ |
| തഥാ | അപ്രകാരം |
| പുരാഗാരനഗനാഗേന്ദ്ര ഗോചരാ: | പുരം, ഗൃഹം, പൎവ്വതം സൎപ്പം എന്നീ വിഷയങ്ങൾ |

| | |
|---|---|
| ഇദം ദൃശ്യം | ഇവ കാണപ്പെടുന്നവ |
| ദൃക് ഏവ അസ്തി | എന്ന ബുദ്ധിമാത്രം ഉണ്ട് |
| നതു അന്യാപരമാത്മ ദൃക് | അന്യമായ പരമാത്മബോധമുണ്ടാകുന്നില്ല. |

18. അജ്ഞന്നു ലോകം ദുഃഖത്തെയും ജ്ഞാനിക്കു ആനന്ദത്തെയും നൽകുന്നു.

| | |
|---|---|
| അജ്ഞസ്യദുഃഖൌഘമയം | അജ്ഞന്നുദുഃഖദംലോകം |
| ജ്ഞസ്യാനന്ദമയംജഗത് | ജ്ഞാനിക്കാനന്ദസാഗരം |
| അന്ധംഭുവനമന്ധസ്യ | തമസ്സാണന്ധനീലോകം |
| പ്രകാശന്തുസചക്ഷുഷഃ | കണ്ണുള്ളോന്നു പ്രകാശമാം |

| | |
|---|---|
| ജഗത് | ലോകം |
| അജ്ഞസ്യ | അജ്ഞാനിക്കു |
| ദുഃഖൌഘമയം | ദുഃഖങ്ങളുടെ വിലാസമാണ് |
| ജ്ഞസ്യ | ജ്ഞാനിക്കു |
| ആനന്ദമയം | ആനന്ദമയമാണ് |
| ഭുവനം | വിശ്വമൊട്ടാകെ |
| അന്ധസ്യ | അന്ധനായോന്ന് |
| അന്ധം | തമസ്സാണ് |
| സചക്ഷുഷഃ | കണ്ണുള്ളവന്നു |
| പ്രകാശന്തു | പ്രകാശസ്വരൂപവുമാണ് |

19. സങ്കല്പവികല്പങ്ങൾ മനസ്സിന്റെ വിക്രിയയാണ്; അതു നീങ്ങുന്നതായാൽ ആനന്ദമായി.

| | |
|---|---|
| പരിപ്രാപ്തവിവേകസ്യ | വിവേകമവലംബിച്ചു |
| ത്യക്തസംസാരസംസ്ഥിതേഃ | സംസാരത്തെ ത്യജിച്ചുടൻ |
| ചേതസസ്ത്യജതോരൂപ | മനോവൃത്തികൾ നീങ്ങിടി– |
| മാനന്ദോഹിവിവർദ്ധതേ | ലാനന്ദംവൃദ്ധിയേററിടും |

| | |
|---|---|
| പരിപ്രാപ്തവിവേകസ്യ | വിവേകത്തെ പ്രാപിച്ച |
| ത്യക്തസംസാരസംസ്ഥിതേഃ | സംസാരസ്ഥിതിയെ നീക്കി |
| ചേതസഃദ്രൂപം | മനസ്സിന്റെ വൃത്തി |
| ത്യജതഃ | ത്യജിച്ചവന്നു് |
| ആനന്ദഃ ഹി | ആനന്ദംതന്നെ |
| വിവർദ്ധതേ | വർദ്ധിക്കുന്നു. |

20. ആകാശത്തിൽ അഭ്രമണ്ഡലമെന്നപോലെ
ബ്രഹ്മത്തിൽ ലോകങ്ങൾ ഉദിച്ചും
അസ്തമിച്ചും കൊണ്ടിരിക്കുന്നു.

| | |
|---|---|
| യഥാ വിശുദ്ധ ആകാശേ | പെട്ടെന്നു, നിർമ്മലാകാശേ |
| സഹസൈവാഭ്രമണ്ഡലം | മേഘമുണ്ടായ്ലയിച്ചിട്ടും; |
| ഭൂത്വാവിലീയതേതദ്വ– | സ്വാത്മാവിലാവിധം,ലോകം |
| ദാത്മനീഹാഖിലംജഗത് | മുണ്ടാകുംവിലയിച്ചിട്ടും |

| | |
|---|---|
| വിശുദ്ധേ ആകാശേ | നിർമ്മലമായ ആകാശത്തിൽ |
| സഹസാ ഏവ | പെട്ടെന്നു് |
| അഭ്രമണ്ഡലം | മേഘപടലം |
| യഥാ | ഏതുപ്രകാരമോ |
| തദ്വത് | അതുപോലെ |
| ആത്മനി | ബ്രഹ്മത്തിൽ |
| ജഗത് | ലോകവും |
| ഭൂത്വാവിലീയതേ | ഉണ്ടായി ലയിക്കുന്നു |

21. ഈ ജഗത്തു ബ്രഹ്മത്തിൽനിന്നു അഭിന്ന
മാണെന്നു ഭാവിക്കുന്നവന്നു് അതു
ബ്രഹ്മം തന്നെ — അവൻ
നിർവ്വികല്പനാണു്.

| | |
|---|---|
| ആദിത്യാവ്യതിരേകേണ | കിരണം സൂര്യനിൽനിന്നു |
| രശ്മയോ യേന ഭാവിതാ: | വേറിട്ടല്ലെന്നാകകിൽ |
| ആദിത്യ ഏവതേ തസ്യ | അവനുസൂര്യനാണെല്ലാം |
| നിർവ്വികല്പ: സ ഉച്യതേ | നിർവ്വികല്പനവൻദൃഢം |

| | |
|---|---|
| രശ്മയ: | രശ്മികൾ |
| ആദിത്യാവ്യതിരേകേണ | ആദിത്യനിൽനിന്നു വേറിട്ടല്ലെന്നു |
| യേന | യാതൊരുത്തനാൽ |
| ഭാവിതാ: | ഭാവിക്കപ്പെട്ടുന്നു |
| തസ്യ | അവന്നു |
| തേ | അവ |
| ആദിത്യ: ഏവ | ആദിത്യൻതന്നെ – ആദിത്യസ്വരൂപംതന്നെ |
| സ: | അവൻ |
| നിർവ്വികല്പ: | നിർവ്വികല്പനാണെന്നു് |
| ഉച്യതേ | പറയപ്പെട്ടുന്നു |

22. വിചാരശീലന്മാർക്കു ഈ വിശ്വം ആത്മതന്മാത്രയാണു് — ബ്രഹ്മസ്വരൂപവുമാണു്.

| | |
|---|---|
| തന്തുമാത്രോ ഭവത്യേവ | ചിന്തിച്ചുനോക്കുകിൽവസ്ത്രം |
| പടോയദ്വദ്വിചാരത: | തന്തുമാത്രമതാണഹോ |
| ആത്മതന്മാത്രമേവേദം | അതുപോൽവിശ്വമൊക്കെയു– |
| തദ്വദ്വിശ്വം വിചാരിതം | മാത്മതന്മാത്രമോർക്കുകിൽ |

| | |
|---|---|
| യദ്വത് | ഏതുപ്രകാരം |
| പട: | വസ്ത്രം |
| വിചാരത: | ചിന്തിച്ചുനോക്കുമ്പോൾ |
| തന്തുമാത്ര: ഏവ | നൂൽമാത്രമായ്തന്നെ |

| | |
|---|---|
| ഭവതി | ഭവിക്കുന്നു |
| തദ്വത് | അതുപോലെ |
| ഇദംവിശ്വം | ഈ വിശ്വം |
| വിചാരിതം | വിചാരിക്കപ്പെട്ടപ്പോൾ |
| ആത്മതന്മാത്രംഏവ | ആത്മാവിൻെറ സൂക്ഷ്മസ്വരൂപം മാത്രമാണ് |

## 23. ബ്രഹ്മത്തിൽ ഉണ്ടായി ബ്രഹ്മത്തിൽ ലയിക്കുന്നതു ബ്രഹ്മസ്വരൂപമല്ലാതാകുമോ?

| | |
|---|---|
| വിശ്വവീചീവിലാസോയം | ബ്രഹ്മാമൃതാബ്ധിയിൽ- |
| ചിത്സുധാബ്ധെരുദേതിച | നിന്നി- |
| വിലീയതേചതത്രൈവ | ട്ടുദിച്ചുവിലയിച്ചിട്ടും |
| മധ്യേകഥമതന്മയ: | വിശ്വമാം തിര മധ്യത്തിൽ |
| | തന്മയത്വം ത്യജിക്കുമോ? |

| | |
|---|---|
| അയംവിശ്വവീചിവിലാസ: | ഈ വിശ്വമാകുന്ന തിരമാല |
| ചിത്സുധാബ്ധെ: | ബ്രഹ്മജ്ഞാനാമൃതസാഗരത്തിൽനിന്നു് |
| ഉദേതി | ഉദിക്കുകയും |
| തത്ര ഏവ | അവിടെത്തന്നെ |
| വിലീയതേ ച | വിലയിക്കുകയും ചെയ്യുന്നു |
| മധ്യേ | മദ്ധ്യത്തിൽ |
| കഥം | എങ്ങിനെ |
| അതന്മയ: | തന്മയനല്ലാതാകും (അതായതു ബ്രഹ്മമല്ലാതായിത്തീരും) |

## 24. സ്വാത്മാവിൽനിന്നുണ്ടായ വിശ്വം സ്വാത്മാവിൽനിന്നു ഭിന്നമല്ല.

| | |
|---|---|
| യഥാന തോയതോ ഭിന്നാ: | തിരയും നുരയും മഞ്ഞും |
| ഫേനോർമ്മിഹിമബുദ്ബുദാ: | വെള്ളത്തിൽ നിന്നഭിന്നമാം |

| | |
|---|---|
| ആത്മനോപിതഥാഭിന്നം | അതുപോലാത്മജംവിശ്വ- |
| വിശ്വമാത്മവിനിർഗ്ഗതം | മാത്മാവിൽനിന്നഭിന്നമാം |

| | |
|---|---|
| യഥാഫേനോർമ്മിഹിമബുദ്ബുദാ: | ഏതുപ്രകാരം നുര, അല മഞ്ഞു, കുമിളകൾ |
| തോയത: | വെള്ളത്തിൽനിന്നു |
| ന ഭിന്നാ: | ഭിന്നമല്ല |
| തഥാ | അപ്രകാരം |
| ആത്മവിനിർഗ്ഗതം വിശ്വം | ആത്മാവിൽ നിന്നുണ്ടായ വിശ്വം |
| ആത്മന: അപി അഭിന്നം | ആത്മാവിൽനിന്നു വേറിട്ടതല്ല |

25. സംസാരമാകുന്ന വൃക്ഷം ബ്രഹ്മബീജത്തോടു കൂടിയിരിക്കുന്നു.

| | |
|---|---|
| ഫലപത്രലതാപുഷ്പ | ഫലംപത്രംലതാപുഷ്പം |
| ശാഖാവിടപിമൂലവാന് | വേരുകൾ വിടപങ്ങളും |
| വൃക്ഷബീജേയഥാവൃക്ഷ: | വൃക്ഷബീജത്തിലുൾക്കൊള്ളും |
| തഥേദംബ്രഹ്മണിസ്ഥിതം | പോലെബ്രഹ്മത്തിൽ- വിശ്വവും |

| | |
|---|---|
| ഫലപത്രലതാപുഷ്പശാഖാ വിടപിമൂലവാൻ | ഫലം, പത്രം, ലതാ, പുഷ്പം ശാഖോപശാഖകൾ വേരുകൾ ഇവയോടുകൂടിയ വൃക്ഷം |
| യഥാ | ഏതുപ്രകാരം |
| വൃക്ഷബീജേ | വൃക്ഷത്തിൻെറ ബീജത്തിൽ |
| സ്ഥിതം | ഇരിക്കുന്നുവോ |
| തഥാ | അപ്രകാരം |
| ഇദം | ഈ ജഗത് |

ബ്രഹ്മണിസ്ഥിതം — ബ്രഹ്മത്തിൽ സ്ഥിതമായിരിക്കുന്ന

26. സ്വാത്മാവിൽ നിന്നുണ്ടായ വിശ്വം സ്വാത്മാവിൽതന്നെ ലയിക്കുന്നു.

| | |
|---|---|
| ആത്മനോപിതഥാവിശ്വ- | യഥാമൃത്തിൽഘടംപൊ- |
| മാത്മന്യേവലയം വ്രജേത് | ന്നിൽ |
| മൃദികുംഭോജലേവീചി: | ഭൂഷ, വെള്ളത്തിൽവീചിയും |
| കനകേ കുണ്ഡലം യഥാ | തഥാവിശ്വത്തിലാത്മാവു |
| | മുണ്ടാകും വിലയിച്ചിട്ടും |

| | |
|---|---|
| യഥാ | ഏതുപ്രകാരം |
| മൃദി | മണ്ണിൽ |
| കുംഭ: | കുടവും |
| ജലേ | വെള്ളത്തിൽ |
| വീചി: | തിരയും |
| കനകേ | സ്വർണ്ണത്തിൽ |
| കുണ്ഡലം | ആഭരണവും |
| തഥാ ആത്മന: വിശ്വം | അപ്രകാരം ആത്മാവിൽനിന്നുണ്ടായ വിശ്വം |
| ആത്മനി ഏവ | ആത്മാവിൽതന്നെ |
| ലയംവ്രജേത് | ലയിക്കുകയും ചെയ്യുന്നു |

27. അജ്ഞാനത്താലുണ്ടായതു ജ്ഞാനത്തിൽ ലയിക്കുന്നു.

| | |
|---|---|
| ആത്മാജ്ഞാനാൽജഗത്ഭാതി | അജ്ഞാനത്താൽ ജഗത്തു- |
| ഹ്യാത്മജ്ഞാനാന്നിവർത്തതേ | ണ്ടായ് |
| | ജ്ഞാനത്താലതുമാഞ്ഞിട്ടും |

| | |
|---|---|
| രജ്ജ്വജ്ഞാനാദഹിർഭാതി | രജ്ജ്വജ്ഞാനാത്സർപ്പമുണ്ടായ് |
| തജ്ജ്ഞാനാച്ച നിവർത്തതേ | സത്യജ്ഞാനാൽനിവൃത്തമായ് |

| | |
|---|---|
| ആത്മജ്ഞാനാത് | ആത്മജ്ഞാനമില്ലാത്തതിനാൽ |
| ജഗത് ഭാതി | ജഗത്തു പ്രകാശിക്കുന്നു. |
| ആത്മജ്ഞാനാത് ഹി | ആത്മജ്ഞാനം കൊണ്ടു |
| നിവർത്തതേ | ഇല്ലാതാകുന്നു |
| രജ്ജ്വജ്ഞാനാത് | (കയറാണെന്നുള്ള ജ്ഞാനമില്ലാത്തതുകൊണ്ടു |
| അഹി: ഭാതി | സർപ്പം ഉണ്ടെന്നു തോന്നുന്നു |
| തജ്ജ്ഞാനാത് ച നിവർത്തതേ | (കയറാണെന്നുള്ള ആ ജ്ഞാനം കൊണ്ടുതന്നെ നിവൃത്തമാകുന്നു |

## 28. സ്വാത്മതത്വം മറന്നപ്പോൾ ജഗത്തു സ്ഥിരമായ്ത്തീർന്നു.

| | |
|---|---|
| തസ്യാദൃശ്യാത്മതത്വസ്യ | ആത്മതത്വംമറന്നപ്പോൾ |
| വിസ്മൃത്യൈവസ്ഥിതിംഗതം | ജഗത്തും സ്ഥിരമായിതു |
| നാന്യസ്മാദാഗതം രാമ | രാമ! സത്യത്തിലീവിശ്വം |
| ജഗദ്രജ്ജുഭുജംഗവത്. | രജ്ജുസർപ്പത്തിനൊപ്പമാം |

| | |
|---|---|
| തസ്യ അദൃശ്യാത്മതത്വസ്യ | (ആ അദൃശ്യമായ ആത്മതത്വത്തിന്റെ |
| വിസ്മൃത്യാ ഏവ | വിസ്മൃതികൊണ്ടുതന്നെ |
| ജഗത് | പ്രപഞ്ചം |
| സ്ഥിതിംഗതം | സ്ഥിരമായ് ഭവിച്ചു |
| രാമ | ഹേ രാമചന്ദ്ര! |
| രജ്ജുഭുജംഗവത് | രജ്ജു സർപ്പംപോലെ |
| ന അന്യസ്മാദാഗതം | മറ്റൊന്നിൽ നിന്നുണ്ടായതല്ല |

29. സ്വപ്നത്തിൽ ജാഗ്രത്തും, ജാഗ്രത്തിൽ സ്വപ്നവും
ജന്മത്തിൽ മൃത്യുവും, മൃത്യുവിൽ ജന്മവും
മിഥ്യയാണ്.

| | |
|---|---|
| സ്വപ്നോ ജാഗ്രത്യസദ്രൂപഃ | ജാഗ്രത്തിൽസ്വപ്നവുംമിഥ്യ |
| സ്വപ്നേ ജാഗ്രദസദ്വപുഃ | സ്വപ്നം ജാഗ്രത്തിലും തഥാ |
| മൃതിർജ്ജന്മന്യസദ്രൂപാ | ജന്മത്തിൽമൃത്യുവും മിഥ്യ |
| മൃത്യാം ജന്മാപ്യസന്മയം | മൃത്യുവിൽ ജന്മവും തഥാ |

| | |
|---|---|
| സ്വപ്നഃ | സ്വപ്നം |
| ജാഗ്രതി | ജാഗ്രത്തിൽ |
| അസദ്രൂപഃ | മിഥ്യയാണ് |
| സ്വപ്നേ | സ്വപ്നത്തിൽ |
| ജാഗ്രത് | ജാഗ്രത്തും |
| അസദ്വപുഃ | മിഥ്യയാണ് |
| ജന്മനി | ജന്മത്തിൽ |
| മൃതിഃ | മൃത്യുവും |
| അസദ്രൂപാ | മിഥ്യയാണ് |
| മൃത്യാം | മൃത്യുവിൽ |
| ജന്മഅപി | ജന്മവും |
| അസന്മയം | മിഥ്യയാണ് |

30. ഇവയെല്ലാം പൂർവ്വാനുഭവങ്ങളിൽ നിന്നുണ്ടായ
ചില ഭ്രാന്തികൾ മാത്രമാണ്.

| | |
|---|---|
| ഏവന്നസന്നാസദിദം | സത്തല്ലസത്തുമല്ലൊക്കെ |
| ഭ്രാന്തിമാത്രംവിജൃംഭതേ | ഭ്രാന്തിതൻെറ വിലാസമാം |
| അനുഭൂതയഏതാസ്തു | പൂർവ്വാനുഭൂതിതന്മൂലം |
| കാശ്ചിത്പൂർവ്വാനുഭൂതിതഃ | കല്പിതങ്ങളശേഷവും |

| | |
|---|---|
| ഏവം | ഇപ്രകാരം |
| ന:സത് | സത്തല്ല |
| ന അസത് | അസത്തുമല്ല |
| ഇദം ഭ്രാന്തി മാത്രം | ഇങ്ങിനെ ഭ്രമംതന്നെ |
| വിജൃംഭതെ | വിലസിക്കുന്നു |
| ഏതാഃ തു | ഇവയെല്ലാം |
| പൂർവ്വാനുഭൂതിത: | പൂർവ്വാനുഭവങ്ങളിൽ നിന്നുണ്ടായ |
| കാശ്ചിത് അനുഭൂതയഃ | ചില സങ്കല്പങ്ങൾ മാത്രം |

ഇതി ശ്രീയോഗവാസിഷ്ഠസാരെ ജഗന്മിഥ്യാത്വം

നാമ ദ്വിതീയം പ്രകരണം

സമാപ്തം.



# തൃതീയം പ്രകരണം

## ജീവന്മുക്തലക്ഷണം

### വസിഷ്ഠ ഉവാച

1. ബ്രഹ്മജ്ഞാനം വിഷയതൃഷ്ണയെ ഭസ്മമാക്കുന്നു.

| | |
|---|---|
| തത്വാത്മബോധഏവൈക | ആശാശുഷ്കതൃണത്തിന്നു- |
| സ്സർവ്വാശാതൃണപാവക: | ള്ളഗ്നിതത്വാത്മബോധമാം |
| പ്രോക്തസ്സമാധിശബ്ദേന | സമാധിയെന്നിതിന്നോതാം |
| നതു തൂഷ്ണീമവസ്ഥിതി: | മൌനമല്ലതുകേവലം |

| | |
|---|---|
| സർവ്വാശാതൃണപാവക: | വിഷയാശകളാകുന്ന ശുഷ്ക തൃണങ്ങളെ ദഹിപ്പിക്കുന്ന അഗ്നിയും |
| തത്വാത്മ ബോധ:ഏക ഏവ | ആത്മജ്ഞാനവും ഒന്നുതന്നെ |
| സമാധി ശബ്ദേന | സമാധി എന്ന പദംകൊണ്ടു |
| പ്രോക്ത: | പറയപ്പെട്ടിരിക്കുന്നതു |
| തൂഷ്ണീം അവസ്ഥിതിനതു | അതാവട്ടെ കേവലം മൌനമായിരിക്കലല്ല |

അഗ്നി എങ്ങിനെ ശുഷ്ക്കങ്ങളായ തൃണങ്ങളെ ദഹിപ്പിക്കുന്നുവോ അതുപോലെ ആത്മജ്ഞാനവും വിഷയതൃഷ്ണയെ ഭസ്മമാക്കുന്നു. ആത്മജ്ഞാനമാണ് സമാധി ശബ്ദത്തിന്റെ അർത്ഥം — കേവലം മൌനമല്ല.

2. പ്രപഞ്ചം ബ്രഹ്മാകാരമെന്നു ഭാവിക്കുന്നവനാണു് ബ്രഹ്മകവചൻ – ജീവന്മുക്തൻ.

| | |
|---|---|
| ചിദാകാശമയംസർവ്വം | ഇക്കാണുന്നജഗത്തെല്ലാം |
| ജഗദിത്യേവ ഭാവയന് | ബ്രഹ്മാകാരമതെന്നു താൻ |

| | |
|---|---|
| യസ്തിഷ്ഠത്യുപശാന്തോഽന്തഃ | ഭാവിച്ചുശാന്തനായ്- |
| സബ്രഹ്മകവചഃസുഖീ | വാഴ്‌വോൻ, |
| | സബ്രഹ്മകവചൻ സുഖീ |

| | |
|---|---|
| സർവ്വം ജഗത് | ജഗത്തെല്ലാം |
| ചിദാകാശമയം | ചിത്സ്വരൂപം(ബ്രഹ്മസ്വരൂപം) |
| ഇതി ഏവ | എന്നുതന്നെ |
| ഭാവയന് | ചിന്തിച്ചുകൊണ്ട് |
| യഃ | യാതൊരുവൻ |
| അന്തഃ | അന്തർഭാഗത്ത് |
| ഉപശാന്തഃ തിഷ്ഠതി | ശാന്തമായി ബ്രഹ്മസ്വരൂപത്തിൽ ഉറച്ച് അവസ്ഥിതി ചെയ്യുന്നു |
| സഃ | അവൻ |
| ബ്രഹ്മകവചഃ സുഖീ | ബ്രഹ്മമാകുന്ന കവചത്തോട് കൂടിയവനും സുഖിയുമാണ്. |

3. സർവ്വത്തേയും അതിക്രമിച്ച പദത്തിൽ നില്ക്കുന്നവനാണ് യഥാർത്ഥ യോഗി.

| | |
|---|---|
| സർവ്വാതീതപദാലംബീ | സർവ്വാതീതപദംചേർന്നി- |
| പൂർണ്ണേന്ദുശിശിരാശയഃ | ട്ടിന്ദുപോൽശിശിരാശയൻ |
| യസ്തിഷ്ഠതിസദായോഗീ | വാഴ്‌വോനാണ സദായോഗീ |
| സ ഏവപരമേശ്വരഃ | യവൻതാൻ പരമേശ്വരൻ |

| | |
|---|---|
| യഃ | യാതൊരുത്തൻ |
| സർവ്വാതീതപദാലംബീ | സർവ്വത്തേയും അതിക്രമിച്ച പദത്തിലെത്തി |
| പൂർണ്ണേന്ദുശിശിരാശയഃ | പൂർണ്ണ ചന്ദ്രനെപ്പോലെ ശീതളമായ ഹൃദയത്തോട് കൂടിയവനാകുന്നു |

| | |
|---|---|
| സ: | അവൻ |
| സദായോഗീ | എപ്പോഴും യോഗനിലയിൽ വസിക്കുന്നവനാണ് |
| സ ഏവ പരമേശ്വര: | അവൻ തന്നെയാണ് പരമേശ്വരൻ |

## 4. ഉപനിഷദ്തത്വാവബോധമുള്ളവന്നു സുഖദുഃഖങ്ങളില്ല.

| | |
|---|---|
| ബ്രഹ്മോപനിഷദാംതത്വം | ബ്രഹ്മോപനിഷദർത്ഥത്തെ |
| ഭാവയന്ന്യാന്തരാത്മനാ | യന്തരാത്മാവിലോർത്തഹോ |
| നോദ്വേഗീനതു തുഷ്ടാത്മാ | വിഷാദംഹർഷവുംവിട്ടു |
| സംസാരേനാവസീദതി | വാഴ്വോനില്ലൊരുദുഃഖവും |

| | |
|---|---|
| ഉപനിഷദാംതത്വം | ഉപനിഷത്തുക്കളുടെ തത്വം |
| ബ്രഹ്മ ഇതി | ബ്രഹ്മമാണെന്നു് |
| അന്തരാത്മനാ | അന്തരാത്മാവിനാൽ |
| ഭാവയന് | ഭാവന ചെയ്തുകൊണ്ടു് |
| യ: | യാതൊരുത്തൻ |
| ന ഉദ്വേഗീ | വിഷാദമില്ലാതേയും |
| ന തുഷ്ടാത്മാച | സന്തോഷമില്ലാതേയുമിരിക്കുന്നുവോ |
| സ: | അവൻ |
| സംസാരേ | സംസാരത്തിൽ |
| ന അവസീദതി | ദുഃഖിക്കുന്നില്ല |

## 5. ബ്രഹ്മസ്ഥിതനെ ദോഷങ്ങൾ ആശ്രയിക്കയില്ല.

| | |
|---|---|
| യഥാപർവ്വതമാദീപ്തം | കത്തുന്നപർവ്വതത്തെത്താ- |
| നാശ്രയന്തിമൃഗദ്വിജാ: | നാശ്രയിക്കാമൃഗാദികൾ |

| | |
|---|---|
| തദ്വദ് ബ്രഹ്മവിദം ദോഷാ- നാശ്രയന്തി കദാചന | ദോഷങ്ങൾ ബ്രഹ്മസ്ഥിതനെ യാശ്രയിക്കില്ലൊരിക്കലും. |
| ആദീപ്തം പർവ്വതം | {(കാട്ടുതീകൊണ്ടു) കത്തിജ്വലി ക്കുന്ന പർവ്വതത്തെ |
| യഥാ | ഏതുപ്രകാരം |
| മൃഗാ: ദ്വിജാ: | മൃഗങ്ങളും പക്ഷികളും |
| ന ആശ്രയന്തി | ആശ്രയിക്കുന്നില്ലയോ |
| തദ്വത് | അതുപോലെ |
| ബ്രഹ്മവിദം | ബ്രഹ്മജ്ഞാനിയെ |
| ദോഷാ: | (കാമക്രോധാദി) ദോഷങ്ങൾ |
| കദാചന | ഒരിക്കലും |
| ന ആശ്രയന്തി | ആശ്രയിക്കുന്നില്ല. |

6. സത്തുക്കൾ അന്യരെ കോപിപ്പിക്കുന്നതു തങ്ങളുടെ കർമ്മപരിപാകത്തെ പരീക്ഷിപ്പാൻ വേണ്ടി മാത്രമാണ്.

| | |
|---|---|
| അസന്ത ഇവ സന്തോപി | സത്തുക്കളജ്ഞരെപ്പോലെ |
| കോപയന്തിപരംനരം | കോപിപ്പിക്കുന്നിതന്യരെ |
| നിജകർമ്മഗുണോദാരാ | അതോകർമ്മഗുണോദാര |
| പരിപാകംപരീക്ഷിതും | പരിപാകപരീക്ഷയാം |

| | |
|---|---|
| നിജകർമ്മഗുണോദാരാ പരിപാകം പരീക്ഷതും | {തങ്ങളുടെ ഗുണോദാരമായ കർമ്മത്തിൻെറ പരിപാക ത്തെ പരീക്ഷിപ്പാൻവേണ്ടി |
| സന്ത്; അപി | സത്തുക്കളും |
| അസന്ത ഇവ | അസത്തുക്കളെപ്പോലെ |
| പരംനരം | അന്യനെ |
| കോപയന്തി | കോപിപ്പിക്കുന്നു |

അസത്തുക്കൾ അന്യരെ കോപിപ്പിക്കുന്നതു അവരുടെ ദുസ്വഭാവം കൊണ്ടാണ്. എന്നാൽ സത്തുക്കൾ അങ്ങിനെ ചെയ്യുന്നതു തങ്ങളുടെ കർമ്മപരിപാകത്തെ പരീക്ഷിപ്പാൻ വേണ്ടിയാണ്. അതായതു് അന്യൻെറ ക്രോധം നിമിത്തം തങ്ങൾക്കു ചിത്തവിക്ഷോഭമുണ്ടാകുമോ എന്നറിവാൻ വേണ്ടിയാണെന്നർത്ഥം.

## 7. ബ്രഹ്മജ്ഞാനത്താൽ മോഹങ്ങൾ നശിച്ചാലും കാമക്രോധാദികളായ മോഹകാര്യങ്ങൾ നിലനിൽക്കുന്നു.

ജ്ഞാത്വാപ്യസർപ്പംസർപ്പോത്ഥം — സർപ്പമല്ലെന്നറിഞ്ഞിട്ടും
യഥാകമ്പന്നമുഞ്ചതി — സർപ്പഭീകമ്പമേകിട്ടും
വിദ്ധ്വസ്താഖിലമോഹോപി — മോഹങ്ങൾക്കെവെടി—ഞ്ഞാലും
മോഹകാര്യന്തഥാത്മനി — മോഹകാര്യംശമിച്ചിടാ

| | |
|---|---|
| അസർപ്പം | സർപ്പമല്ലെന്നു |
| ജ്ഞാത്വാ അപി | അറിഞ്ഞിട്ടും |
| യഥാ | എതുപ്രകാരം |
| സർപ്പോത്ഥം | സർപ്പം നിമിത്തമുണ്ടായ |
| കമ്പം | വിറയൽ |
| ന മുഞ്ചതി | വിടുന്നില്ലയോ |
| തഥാ | അപ്രകാരംതന്നെ |
| വിദ്ധ്വസ്താഖില മോഹഃ അപി | (ബ്രഹ്മജ്ഞാനത്താൽ) എല്ലാ മോഹങ്ങളും നശിച്ചാലും |
| മോഹകാര്യം | (കാമക്രോധാദികളായ) മോഹത്തിൻെറ കാര്യങ്ങൾ |
| ആത്മനി | ആത്മാവിൽനിന്നു (തന്നിൽനിന്നു |
| ന മുഞ്ചതി | വിടുന്നില്ല |

## 8. ബ്രഹ്മജ്ഞാനിക്കു കർമ്മഫലരഞ്ജനയില്ല.

| | |
|---|---|
| സ്ഫടികഃപ്രതിബിംബേന | സ്ഫടികംപ്രതിബിം– |
| യഥാനായാതിരഞ്ജനം | ബത്താ– |
| തത്ജ്ഞഃകർമ്മഫലേനാന്ത | ലേല്ക്കയില്ലനരഞ്ജനം |
| സ്തഥാനായാതിരഞ്ജനം | തത്വജ്ഞാനിക്കുമില്ലൊട്ടും |
| | കർമ്മത്തിൻഫലരഞ്ജനം |

| | |
|---|---|
| യഥാ | ഏതുപ്രകാരം |
| പ്രതിബിംബേന | പ്രതിബിംബത്താൽ |
| സ്ഫടികം രഞ്ജനം ന ആയാതി | സ്ഫടികം വസ്ത്വാന്തരത്തെ പ്രാപിക്കുന്നില്ല |
| തഥാ | അതുപ്രകാരം |
| തത്ജ്ഞഃ | ബ്രഹ്മജ്ഞാനി |
| കർമ്മഫലേന | കർമ്മഫലത്താൽ |
| അന്തഃ | ഉള്ളിൽ |
| രഞ്ജനം ന ആയാതി | രഞ്ജിതനായി ഭവിക്കുന്നില്ല |

സ്ഫടികം ചുവന്ന കുസുമങ്ങളുടെ പ്രതിബിംബത്താൽ ഏങ്ങിനെ രഞ്ജനത്തെ പ്രാപിക്കുന്നില്ലയോ അതായതു് രക്തവർണ്ണമായ്ത്തീരുന്നില്ലയോ അതുപോലെ ബ്രഹ്മജ്ഞാനി കർമ്മം ചെയ്താലും കർമ്മഫലത്താൽ ഉള്ളിൽ ലിപ്തനായി ഭവിക്കുന്നില്ല.

## 9. ജ്ഞാനി ബാഹ്യവൃത്തികളോടുകൂടിയവനാണെങ്കിലും അന്തർമ്മുഖനായി നിദ്രാലുവെന്നപോലെ ലോകത്തിൽ ജീവിതം നയിക്കുന്നു.

| | |
|---|---|
| അന്തർമ്മുഖതയാതിഷ്ഠന് | അന്തർമ്മുഖനവൻജ്ഞാനി |
| ബഹിർവൃത്തിപരോപിസന് | ബാഹ്യവൃത്തികളേററവും |
| പരിശാന്തതയാനിത്യം | നിർല്ലേപനായ്ശാന്തി– |
| നിദ്രാലുരിവലക്ഷ്യതേ | യേന്തി |
| | ക്കാണ്മൂനിദ്രാലുവെന്നപോൽ |

| | |
|---|---|
| അന്തർമ്മുഖതയാ | അന്തർമ്മുഖനായി അതായതു ആത്മസ്ഥിതനായി |
| തിഷ്ഠന് അപി | ഇരുന്നിട്ടും |
| ബഹിർവൃത്തിപരഃസൻ | ബാഹ്യവൃത്തികളോട്ടുകൂടിയവനായ് തീന്റ |
| പരിശാന്തതയാ | ശാന്തനായ് നിർല്ലേപനായ്ത്തീന്റ — സംസാരതാപത്തിൽനിന്ന നിവൃത്തനായി |
| നിത്യം | എല്ലായ്പ്പോഴും |
| നിദ്രാലുഃ ഇവ | ഉറങ്ങുന്നവനെപ്പോലെ |
| ലക്ഷ്യതേ | കാണപ്പെട്ടന്ന |

ബാഹ്യേന്ദ്രിയങ്ങളാൽ ജ്ഞാനിയും വിഷയഗ്രഹണം ചെയ്യുന്നുണ്ട്. എങ്കിലും അവൻ ലിപ്തനല്ല. ബ്രഹ്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന ഇവന്ന ബഹിർമ്മുഖതയില്ല.

10. ബ്രഹ്മത്തിൽത്തന്നെ സ്ഥിരനിഷ്ഠന്മാരായിരിക്കുന്ന ജ്ഞാനികൾ ജഗത്തെ സ്വപ്നമായ് കണ്ടുകൊണ്ടാണ് കർമ്മം ചെയ്യുന്നതു്.

| | |
|---|---|
| അദ്വൈതസ്ഥൈര്യമായാതെ | ചിത്തംപ്രശാന്തമായ് |
| ചിത്തേചപ്രശമംഗതെ | ത്തീന്നി— |
| യോഗിനഃകർമ്മകുർവ്വന്തി | ട്ടദ്വൈതസ്ഥിതിയിങ്കലായ് |
| പശ്യന്തഃസ്വപ്നവത്ജഗത് | ജഗത്തെസ്വപ്നമായ്കണ്ടു |
| | കർമ്മംചെയ്യുന്നയോഗികൾ |

| | |
|---|---|
| ചിത്തെപ്രശമംഗതെ | ചിത്തംപ്രശാന്തമായ്ത്തീന്നും |
| അദ്വൈതേസ്ഥൈര്യമായാതേച | അദ്വൈതത്തിൽ സ്ഥിരനിഷ്ഠരായും |
| ജഗത്സ്വപ്നവത് പശ്യന്തഃ | പ്രപഞ്ചത്തെ സ്വപ്നംപോലെ കണ്ടുകൊണ്ടുതന്നെ |

| | |
|---|---|
| യോഗിന: | യോഗികൾ |
| കർമ്മകുർവ്വന്തി | കർമ്മംചെയ്യുന്നു |

## 11. ജ്ഞാനിയായവൻ മൃത്യുവിൽ ഉദാസീനനായിരിക്കുന്നു.

| | |
|---|---|
| അദ്യൈവമൃതിരായാതു | ഇപ്പോഴേ മൃത്യുവന്നാലും |
| കല്പാന്തേനിശ്ചയേനവാ | കല്പാന്തത്തിങ്കലാകിലും |
| നാസൌകളങ്കമാപ്നോതി | പങ്കംചേർന്നസുവർണ്ണംപോൽ |
| ഹേമപങ്കഗതം യഥാ | ജ്ഞാനിക്കില്ല കളങ്കവും |

| | |
|---|---|
| അദ്യൈവ | ഇപ്പോൾതന്നെ |
| മൃതി: | മരണം |
| ആയാതു | സംഭവിക്കട്ടെ |
| വാ | അല്ലെങ്കിൽ |
| കല്പാന്തേ | പ്രളയാവസരത്തിൽ |
| നിശ്ചയേന ആയാതു | തീർച്ചയായും സംഭവിക്കട്ടെ |
| പങ്കഗതം ഹേമ | ചളിപുരണ്ട സ്വർണ്ണം |
| യഥാ | പോലെ |
| അസൌ | ഈ ബ്രഹ്മജ്ഞാനി |
| കളങ്കം | കളങ്കത്തെ |
| ന ആപ്നോതി | പ്രാപിക്കുന്നില്ല |

## 12. മനോനാശം വന്ന മുക്തൻറ് ദേഹം എവിടെ പതിച്ചാൽ എന്തു്?

| | |
|---|---|
| തനുത്യജതുവാകാശ്യാം | കാശിയിൽതന്നയോമൃത്യു |
| ശ്വപചസ്യഗൃഹേഥവാ | ചണ്ഡാലപ്പുരതന്നിലോ |
| ജ്ഞാനസംപ്രാപ്തിസമയെ | മുക്തനെന്തുമനംപോയോൻ |
| മുക്തൊസൌവിഗതാശയ: | ജ്ഞാനസംപ്രാപ്തിവേളയിൽ |

| | |
|---|---|
| കാശ്യാംവാ | കാശിയിലോ |
| അഥവാശ്വപചസ്യഗൃഹേ | അല്ലെങ്കിൽ ചണ്ഡാലന്റെ പുരയിടത്തിലോ |
| തനും ത്യജതു | ശരീരം ത്യജിക്കട്ടെ |
| ജ്ഞാനസംപ്രാപ്തിസമയെ | ജ്ഞാനോദയവേളയിൽ |
| വിഗതാശയ: | വിഗതചിത്തനായ |
| അസൌമുക്ത: | ഇവൻ മുക്തനാണ് |

13. വിതൃഷ്ണനായ മഹാപുരുഷന്ന് മൂന്ന് ലോകവും തൃണംപോലെയാണ്

| | |
|---|---|
| ഗോഷ്പദം പൃഥിവീമേരു: | നൈരാശ്യഭൂഷയുള്ളോന്നു |
| സ്ഥാണു രാശാസ്സമുദ്ഗികാ: | ഭൂമിഗോഷ്പദ,മാശകൾ |
| തൃണം ത്രിഭുവനം രാമ! | സമുദ്ഗികാ, രാമ,മേരു— |
| നൈരാശ്യാലംകൃതാകൃതേ: | സ്ഥാണു,ലോകത്രയം തൃണം |

| | |
|---|---|
| രാമ | ശ്രീരാമചന്ദ്ര! |
| നൈരാശ്യാലംകൃതാകൃതേ: | നൈരാശ്യത്താൽ അലങ്കരിക്കപ്പെട്ട ആകൃതിയുള്ളവന്നു |
| ത്രിഭുവനം | മൂന്നുലോകവും |
| തൃണം | പുല്ലുപോലെയാണ് |
| പൃഥിവീ | ഭൂമി |
| ഗോഷ്പദം | ഗോഷ്പദമാണ് |
| മേരു: സ്ഥാണു: | മേരുപർവ്വതം വെറും കുററിയാണ് |
| ആശാ: | ദിക്കുകൾ |
| സമുദ്ഗികാ: | സമ്പുടങ്ങളാണ് |

14. ജ്ഞാനിയായവൻ ഉള്ളിലും പുറത്തും ശൂന്യനാണ്, പരിപൂർണ്ണനുമാണ്

| | |
|---|---|
| അന്തഃശൂന്യോബഹിഃശൂന്യഃ | പുറത്തുമുള്ളിലുംശൂന്യൻ |
| ശൂന്യകുംഭഇവാംബരെ | ജ്ഞാനിയഭ്രഘടോപമം |
| അന്തഃപൂർണ്ണോബഹിഃപൂർണ്ണഃ | പുറത്തുമുള്ളിലും പൂർണ്ണൻ |
| പൂർണ്ണകുംഭ ഇവാർണ്ണവെ | ജ്ഞാനിയബ്ധിഘടോ-പമം |

| | |
|---|---|
| (ജ്ഞാനി | ബ്രഹ്മജ്ഞാനി) |
| അംബരേ | ആകാശത്തിൽ |
| ശൂന്യ കുംഭ ഇവ | ശൂന്യകുംഭംപോലെ |
| അന്തഃശൂന്യഃ ബഹിഃശൂന്യഃ | ഉള്ളിലുംപുറത്തും ശൂന്യനാണ് |
| അർണ്ണവെ | സമുദ്രത്തിൽ |
| പൂർണ്ണകുംഭ ഇവ | പൂർണ്ണകുംഭംപോലെ |
| അന്തഃപൂർണ്ണഃ ബഹിഃപൂർണ്ണഃ | ഉള്ളിലുംപുറത്തും പൂർണ്ണനാണ് |

15. സങ്കല്പംകൊണ്ടുണ്ടായ സംസാരഭ്രമത്തെ സങ്കല്പരഹിതനിർവ്വികല്പത്തെ ആശ്രയിച്ചു തീരെ നശിപ്പിക്കുക.

| | |
|---|---|
| സങ്കല്പജാലകലനൈവജഗത് സമഗ്രം | സങ്കല്പജാലമതുതാനുലകം സമസ്തം |
| സങ്കല്പജാലകലനാത്തുമനോ വിലാസഃ | സങ്കല്പമൂലമിയലുന്നമനോ വിലാസം |
| സങ്കല്പമാത്രമലമുത്സൃജനിർവ്വികല്പ- | സങ്കല്പമാം ചളികളഞ്ഞഥ നിർവ്വികല്പ |
| മാശ്രിത്യനിശ്ചയമവാപ്നുഹി രാമ ശാന്തിം | സങ്കേതമേറുപരശാന്തിയെയാശ്രയിക്കു |

| | |
|---|---|
| ജഗത് സമഗ്രം | ലോകമെല്ലാം |
| സങ്കല്പജാലകലനാ ഏവ | സങ്കല്പംകൊണ്ടുണ്ടായതാണ് |
| മനോവിലാസഃ | മനോവിഭ്രമമാവട്ടെ |
| സങ്കല്പജാലകലനാത് തു | {സങ്കല്പജാലത്താൽ ഉണ്ടായതാണ് |

| | |
|---|---|
| നിര്വ്വികല്പമാശ്രിത്യ | നിര്വ്വികല്പസ്വരൂപനായ സ്വാത്മാവിനെ ആശ്രയിച്ച് |
| സങ്കല്പമാത്രമലമുത്സൃജ | സങ്കല്പമാകുന്ന ചളിയെ ഉപേക്ഷിക്കുക |
| രാമ | ഹേ രാമചന്ദ്ര! |
| ശാന്തിം | ബ്രഹ്മാത്മവിഷയമായ ശാന്തിയെ |
| നിശ്ചയം അവാപ്നുഹി | നിശ്ചയമായി പ്രാപിച്ചാലും |

16. ഇച്ഛാനിച്ഛകളില്ലാതെ, അന്തര്മ്മുഖനായി നിദ്രാലുവെപ്പോലെ, പ്രവര്ത്തിക്കുന്നവനാണ് മുക്തന്.

| | |
|---|---|
| ഈപ്സിതാനീപ്സിതൌ— | ഏവനിന്നന്തരംഗത്തി- |
| നസ്തോ | ലിച്ഛാനിച്ഛകള് വിട്ടഹോ |
| യസ്യാന്തര്വ്വസ്തുദൃഷ്ടിഷു | സുപ്തനെപ്പോല്പ്രവര്ത്തി- |
| സുപ്ത ഏവ പ്രവര്ത്തേത | പ്പോ |
| സമുക്ത ഇതികഥ്യതേ | നവനാംമുക്തനായവന് |

| | |
|---|---|
| യസ്യ | ഏതൊരുത്തന്റെ |
| അന്തഃ | ഉള്ളില് |
| വസ്തുദൃഷ്ടിഷു | പദാര്ത്ഥദര്ശനങ്ങളില് |
| ഈപ്സിതാനീപ്സിതൌ | ഇഷ്ടാനിഷ്ടങ്ങള് |
| നസ്തഃ | ഉണ്ടാകാതെ |
| സുപ്ത ഏവ | ഉറങ്ങിയവനായിത്തന്നെ |
| പ്രവര്ത്തേത | പ്രവര്ത്തിക്കുന്നു |
| സഃ മുക്തഃ ഇതി | അവന് മുക്തനെന്നു |
| കഥ്യതെ | പറയപ്പെടുന്നു |

17. ജീവന്മുക്തന് ചിത്രദീപംപോലെ പ്രശാന്തനാണ്.

| | |
|---|---|
| നിർഗ്രന്ഥിശ്ശാന്തസന്ദേഹോ | ഗ്രന്ഥിയറ്റോനസന്ദേഹൻ |
| ജീവന്മുക്തസ്സ്വഭാവത: | ജീവന്മുക്തനവൻദ്ദഢം |
| അനിർവ്വാണോപ്യനിർവ്വാണ: | അനിർവ്വാണൻസ്വഭാവത്താൽ |
| ചിത്രദീപ ഇവസ്ഥിത: | ചിത്രദീപപ്രശാന്തനാം |

| | |
|---|---|
| യ: | യാതൊരുവൻ |
| നിർഗ്രന്ഥി: | അഹങ്കാരമില്ലാത്തവനായി |
| ശാന്തസന്ദേഹ: | സന്ദേഹമററവനായിരിക്കുന്നു |
| സ: | അവൻ |
| ജീവന്മുക്ത: | ജീവന്മുക്തനാണ് |
| സ്വഭാവത: അനിർവ്വാണ: അപി | ലോകദൃഷ്ടിക്ക സ്വഭാവത്താൽ ശാന്തിയില്ലാത്തവനെന്നു തോന്നപ്പെട്ടമെങ്കിലും |
| ചിത്രദീപ ഇവ | യഥാർത്ഥത്തിൽ ചിത്രത്തിലുള്ള ദീപംപോലെ |
| നിർവ്വാണ:സ്ഥിത: | പ്രശാന്തനായ് സ്ഥിതിചെയ്യുന്നു |

18. അഹങ്കാരം മാത്രമല്ല ധ്യാനവിഷയത്തെപ്പോലും ത്യജിച്ച കേവലം ബ്രഹ്മസ്വരൂപത്തിൽ വർത്തിക്കുന്നവനാണ് ജീവന്മുക്തൻ.

| | |
|---|---|
| അഹങ്കാരമയീം ത്യക്ത്വാ | അഹന്താജന്യമായുള്ള |
| വാസനാം ലീലയൈവ യ: | വാസനൌഘമതിദ്രുതം |
| തിഷ്ഠതിധ്യേയസന്ത്യാഗീ | ത്യജിച്ചോൻ,ധ്യേയവും വിട്ടോൻ |
| ജീവന്മുക്തസ്സ ഉച്യതെ | ജീവന്മുക്തനവൻ ദ്ദഢം |

| | |
|---|---|
| അഹങ്കാരമയീംവാസനാം | അഹങ്കാരമാകുന്ന വാസനയെ |
| ലീലയാ ഏവ | ലീല എന്ന വിധം (അനായാസേന) |

| | |
|---|---|
| ത്യക്ത്വാ | ത്യജിച്ചു |
| യഃ | യാതൊരുത്തൻ |
| ധ്യേയസന്ത്യാഗീ | ധ്യാനവിഷയത്തേയും ത്യാഗംചെയ്തു (കേവലം സ്വരൂപത്തിൽ) |
| തിഷ്ഠതി | സ്ഥിതിചെയ്യുന്നു |
| സഃ ജീവന്മുക്തഃ | അവൻ ജീവന്മുക്തനാകുന്നു |
| ഉച്യതേ | എന്നു് പറയപ്പെടുന്നു. |

## 19. മിത്രാമിത്ര വിഭേദമില്ലാത്തവനാണ് ജീവന്മുക്തൻ.

ദൂരെമുഞ്ചതിബന്ധുമന്ധമിവ
യസ്സംഗാത് ഭുജംഗാദിവ
ത്രാസംയോവിദധാതിവേത്തി
സദൃശംഭോഗഞ്ചരോഗഞ്ചയഃ
സ്ത്രൈണേയസ്തൃണവത് ഘൃണാം
പ്രകുരുതേമിത്രേഷ്വമിത്രേഷ്വപി
സ്വാന്തംയസ്യസമംസമംഗളമി–
ഹാ മുക്താപിമർത്ത്യോശ്നുതേ

സ്വന്തംബന്ധുജനത്തെയക്കുരുട
നെപ്പോലൊത്തുതള്ളീടുവോൻ
സംഗംതാനൊരുസർപ്പമെന്നു
കരുതീട്ടേററംഭയംതേടുവോൻ
ഭോഗംരോഗസമാനമായ്
കരുതുവോൻസ്ത്രീസക്തിനിന്ദി-
ക്കുവോൻ
മിത്രാമിത്രവിഭേദമററവ
നവൻമംഗല്യവാനെന്നുമെ

| | |
|---|---|
| യഃ | യാതൊരുവൻ |
| ബന്ധും അന്ധം ഇവ | ബന്ധുവെ അന്ധനെപ്പോലെ |
| ദൂരെ മുഞ്ചതി | ദൂരെ ത്യജിക്കുന്നു |
| യഃ ഭുജംഗാൽ ഇവ | യാതൊരുവൻ സർപ്പത്തിൽ നിന്നെന്നപോലെ |
| സംഗാത് | സംഗത്തിൽനിന്നു |
| ത്രാസം | ഭയം |

വിദധാതി — വഹിക്കുന്നു
യഃ ഭോഗഞ്ച രോഗഞ്ച — യാതൊരുവൻ ഭോഗത്തേയും രോഗത്തേയും
സദൃശം വേത്തി — തുല്യമായ് ഗണിക്കുന്നു
യഃ സ്രൈണേ — യാതൊരുവൻ സ്ത്രീയിൽ
തൃണവത് ഘൃണാം — തൃണംപോൽ ജുഗുപ്സ ചെയ്യുന്നു
മിത്രേഷു അമിത്രേഷു അപി — ബന്ധുക്കളിലും ശത്രുക്കളിലും
യസ്യ സ്വാന്തം സമം — യാതൊരുത്തന്റെ ചിത്തം സമമായിരിക്കുന്നു
സഃമർത്ത്യഃ — ആ മനുഷ്യൻ
ഇഹ അമുത്ര അപി — ഇഹലോകത്തിലും പരലോകത്തിലും
മംഗളം ശ്രേശ്നുതേ — മംഗളമനുഭവിക്കുന്നു.

20. വിഷയവാസന ത്യജിച്ച്, ആകാശംപോലെ അതിനിർമ്മലനായിത്തീർന്നവനാണ് മുക്തൻ.

ഹൃദയാത്സംപരിത്യജ്യ
സർവ്വംദൃശ്യംപ്രശാന്തധീഃ
വ്യോമസൗമ്യതരൊവ്യഗ്രഃ
സമുക്തഃ പരമേശ്വരഃ

ഏത്തിൽനിന്നീപ്രപഞ്ചത്തെ സന്ത്യജിച്ചതിശുദ്ധനായ് വ്യോമംപോൽശാന്തനായ്—ദുഃഖമറ്റോൻമുക്തൻപരംപുമാൻ

ഹൃദയാത് — ഹൃദയത്തിൽനിന്നു
സർവ്വംദൃശ്യം — എല്ലാ വിഷയങ്ങളേയും
പരിത്യജ്യ — പരിത്യജിച്ചിട്ട്

| | |
|---|---|
| വ്യോമസൌമ്യതര: | ആകാശംപോലെ സൌമ്യനായി |
| അവ്യഗ്ര: | ദുഃഖമില്ലാത്തവനായി |
| പ്രശാന്തധീ: | അത്യന്തം ശാന്തമാനസനായിരിക്കുന്ന |
| സ: മുക്ത: | അവൻ മുക്തനാണ് |
| പരമേശ്വര: | പരമേശ്വരനുമാണ് |

21. എത്രത്തോളം ദേഹബോധവും, ദേവതാബോധവും, മമതാബോധവും നിലനില്ക്കുന്നു അത്രത്തോളം മനഃഭ്രാന്തിയും നിലനില്ക്കുന്നു.

| | |
|---|---|
| ദേഹേയാവദഹംഭാവോ | ദൃശ്യത്തിൽ ദേവതാബോധം |
| ദൃശ്യേസ്മിന്യാവദാത്മതാ | അഹംബോധംവപുസ്സിലും |
| യാവന്മമേദമിത്യാസ്ഥാ | മമതാബോധവുംനില്ക്കേ— |
| താവച്ചിത്താദിവിഭ്രമ: | ചിത്തവിഭ്രാന്തിവിട്ടിടാ |

| | |
|---|---|
| യാവത് | എത്രവരെ |
| ദേഹേ അഹംഭാവ: | ദേഹത്തിൽ ഞാനെന്നുള്ള ബോധം ജനിക്കുന്നു |
| യാവത് | എത്രവരെ |
| അസ്മിൻദൃശ്യേ | ഈ ദൃശ്യത്തിൽ (പ്രതിമാദിയിൽ) |
| ആത്മതാ | ദേവതാബോധം ഉണ്ടാകുന്നു |
| യാവത് ഇദം മമ ഇതി ആസ്ഥാ | എത്രവരെ 'ഇതു എന്റെ' എന്നുള്ള സംഗബുദ്ധി ഉളവാകുന്നു |
| താവത്ചിത്താദിവിഭ്രമ: | അതുവരെ മന:ഭ്രാന്തി നിലനില്ക്കുന്നു |

22. കർമ്മം ചെയ്താലും ചെയ്തില്ലെങ്കിലും ഹൃദയത്തിൽ ആശ വിട്ടവനാണ് മുക്തൻ.

| | |
|---|---|
| സമാധിമഥകർമ്മാണി | സമാധി,യല്ല കർമ്മങ്ങൾ |
| മാകരോതുകരോതുവാ | ചെയ്യാം ചെയ്യാതിരുന്നിടാം |
| ഹൃദയേനാസ്തസർവാശോ | ചിത്തത്തിലാശവിട്ടുള്ള |
| മുക്തഏവോത്തമാശയ: | മുക്തനാണുത്തമാശയൻ |

| | |
|---|---|
| സമാധിം | സമാധിയെ |
| അഥ | അല്ലെങ്കിൽ |
| കർമ്മാണി | സംസാരകൃത്യങ്ങളെ |
| മാ കരോതു | ചെയ്യാതിരിക്കട്ടെ |
| കരോതുവാ | ചെയ്യട്ടെ |
| ഹൃദയേന | ഹൃദയത്താൽ |
| അസ്തസർവ്വാശ: | എല്ലാ ആശയേയും പരിത്യജിച്ച |
| ഉത്തമാശയ: | ഉത്തമാശയനാണ് |
| മുക്തഏവ | മുക്തനായിരിക്കുന്നത് |

23. നിത്യമുക്തന്നു ബന്ധമോക്ഷങ്ങൾ രണ്ടും ഇല്ല.

| | |
|---|---|
| അനാത്മന്യാത്മധീർബന്ധ | ആത്മബുദ്ധിയനാത്മാവിൽ |
| സ്തന്നാശോമോക്ഷഉച്യതേ | ബന്ധമാണതുപോകുകിൽ |
| ബന്ധമോക്ഷൌനവിദ്യേതേ | മോക്ഷം, മീരണ്ടുമില്ലല്ലോ |
| നിത്യമുക്തസ്യചാത്മന: | സ്വാത്മാവാം നിത്യമുക്തനു |

| | |
|---|---|
| അനാത്മനി | ആത്മാവല്ലാത്ത ദേഹാദിയിൽ |
| ആത്മധീഃ | ആത്മബുദ്ധിയാണ് |
| ബന്ധ: | ബന്ധം |
| തന്നാശ: | അതിൻെറ നാശം |
| മോക്ഷ ഉച്യതേ | മോക്ഷമെന്നു പറയപ്പെടുന്നു |
| ബന്ധമോക്ഷൌ | സംസാരവും മോക്ഷവും |
| നിത്യമുക്തസ്യ ആത്മനഃ | നിത്യമുക്തനായ ആത്മാവിന്നു |
| നവിദ്യേതേ | ഉണ്ടാകയില്ല |

24. മനസ്സുകൊണ്ടു ദൃശ്യത്തെ അകററുമ്പോൾ സിദ്ധിക്കുന്ന പരനിർവ്വാണാവസ്ഥയാണ് മോക്ഷം.

| | |
|---|---|
| ദൃശ്യംനാസ്തീതി ബോധേന | ദൃശ്യമില്ലെന്ന ബോധത്താൽ |
| മനസോദൃശ്യമാജ്ജനം | മനംദൃശ്യമകററുകിൽ |
| സമ്പന്നംചേത്തദുല്പന്നാ | സിദ്ധിക്കുംപരനിർവ്വാണം |
| പരാനിർവ്വാണനിർവ്വതി: | നിത്യനിർവ്വതിതന്നെയാം |

| | |
|---|---|
| ദൃശ്യം ന അസ്തി | പ്രപഞ്ചമില്ല |
| ഇതി ബോധേന | എന്ന ബോധത്താൽ |
| മനസ: | മനസ്സിന്നു് |
| അദൃശ്യമാജ്ജനംസമ്പന്നം ചേത് | (വിഷയമിഥ്യാത്വം വരുന്നുണ്ടെങ്കിൽ |
| തദ് | അതുകൊണ്ടു |
| പരാനിർവ്വാണനിവ്വതി: | പരമമായ മോക്ഷസുഖം |
| ഉൽപന്നാ | ഉൽപന്നമാകുന്നു |

25. വാസനാത്യാഗമാണ് മോക്ഷം.

| | |
|---|---|
| അശേഷേണ പരിത്യാഗോ | നിശ്ശേഷവാസനാത്യാഗം |
| വാസനാനാംയ ഉത്തമ: | മോക്ഷമെന്നിഹസൂരികൾ |
| മോക്ഷ ഇത്യുച്യതേ സദ്ഭി: | ചൊല്ലുന്നുണ്ടതുതാനല്ലോ |
| സ ഏവ വിമലക്രമ: | നിർമ്മലോപായമുത്തമം |

| | |
|---|---|
| വാസനാനാം | വാസനകളുടെ |
| അശേഷേണ | നിശ്ശേഷമായ |
| പരിത്യാഗ: | പരിത്യാഗമാണ് |
| മോക്ഷ ഇതി | മോക്ഷമെന്നു . |
| സദ്ഭി: ഉച്യതേ | (സജ്ജനങ്ങളാൽ പറയപ്പെടുന്നു |
| സ ഏവ വിമലക്രമ: | ((മോക്ഷത്തിന്നു) അതുതന്നെ നിർമ്മലമായ ഉപായവും |

26. സർവ്വാശാസംക്ഷയം മൂലം ലഭിക്കുന്ന മനോനാശമാണ് മോക്ഷം.

നമോക്ഷോനഭസഃപൃഷ്ഠേ
പാതാളേനചഭൂതലേ
സർവ്വാശാസംക്ഷയേചേതഃ
ക്ഷയോമോക്ഷഇതീഷ്യതേ

മോക്ഷമാകാശപൃഷ്ഠത്തി-
ലല്ലപാതാളഭൂവിലും
സർവ്വാശാസംക്ഷയംമൂലം
കിട്ടുംമാനസനാശമാം

| | |
|---|---|
| നഭസഃ | ആകാശത്തിന്റെ |
| പൃഷ്ഠേ | പൃഷ്ഠത്തിലോ |
| പാതാളേ | പാതാളത്തിലോ |
| ഭൂതലേ ച | ഭൂമിയിലോ |
| നമോക്ഷഃ | മോക്ഷമില്ല |
| സർവ്വാശാസംക്ഷയേ | എല്ലാ ആശകളുടേയും ക്ഷയത്തിങ്കൽ |
| ചേതഃക്ഷയഃ | ചേതസ്സിന്റെ നാശമാണ് |
| മോക്ഷഃ ഇതി | മോക്ഷമെന്ന് |
| ഇഷ്യതേ | പറയപ്പെടുന്നത് |

27. ചിത്തം, മായ, ജീവൻ ഇവയെല്ലാം ബ്രഹ്മത്തിൽ കല്പിക്കപ്പെട്ട മിഥ്യാ സങ്കല്പങ്ങളാണ്.

നാസ്തിചിത്തംനചാവിദ്യാ
നമനോനാസ്തിജീവകഃ
ഏതാശ്ചകലനാ രാമ!
കൃതാബ്രഹ്മണ ഏവതാഃ

ചിത്തവും മായയെന്നല്ല
മനസ്സും ജീവനെന്നതും
മിഥ്യയാണഖിലം രാമ!
ബ്രഹ്മത്തിൽ കല്പിതങ്ങളാം

| | |
|---|---|
| രാമ! | ഹേ രാമചന്ദ്ര! |
| ചിത്തം നാസ്തി | ചിത്തമില്ല |
| നചാവിദ്യാ | അവിദ്യ (മായയും) ഇല്ല |
| ന മനഃ | മനസ്സില്ല |

നാസ്തി ജീവക: — ജീവനമില്ല

ഏതാ: ച — ഇവയെല്ലാം

കലനാഃ — കല്പിതങ്ങളാണ്

താ: ബ്രഹ്മണ: ഏവ। — {അവയെല്ലാം ബ്രഹ്മത്തിൽ തന്നെ

കൃതാ: — ചെയ്യപ്പെട്ടവയുമാണ്

(ശുദ്ധസത്വപ്രധാനമായ അന്ത:കരണമാണ ചിത്തം; രജോഗുണപ്രധാനവും സങ്കല്പവികല്പാത്മകവുമായ അന്ത:കരണമാണ മനസ്സ്)

28. നിർവ്വികല്പസ്ഥിതിയിൽ ഇരിക്കുന്നവന് എന്തു ബന്ധമാണ് എന്തു മോക്ഷമാണ്.

അനന്തേ ചിദ്ഘനാനന്ദേ — അനന്തചിദ്ഘനാനന്ദ-
നിർവ്വികല്പൈകരൂപിണി — നിർവ്വികല്പപദത്തിലായ്
സ്ഥിതേദ്വിതീയസ്യാഭാവാത് — വാഴുന്നോനില്ലയുഗ്മത്തിൻ
കോബന്ധോ മോക്ഷ ഏവ വാ — ഭാവവും ബന്ധമോക്ഷവും

അനന്തേ — അനന്തമായ്

ചിദ്ഘനാനന്ദേ — പ്രജ്ഞാനഘനമായി

നിർവ്വികല്പൈകരൂപിണി — {വികല്പാതീതമായിരിക്കുന്ന ബ്രഹ്മരൂപത്തിൽ

സ്ഥിതേ — സ്ഥിതനായിരിക്കുമ്പോൾ

ദ്വിതീയസ്യ — രണ്ട് എന്നുള്ളതിൻെറ

അഭാവാത് — അഭാവത്താൽ

ക: ബന്ധ: — എന്തു ബന്ധം

ക: മോക്ഷ ഏവ വാ — അല്ലെങ്കിൽ എന്തു മോക്ഷം

29. സങ്കല്പവികല്പങ്ങളായ വിലാസങ്ങൾക്കുവേണ്ടി മനസ്സു ബന്ധമേൽക്കുന്നു — മന:പ്രശമനമാണ് മോക്ഷം.

| | |
|---|---|
| മന ഏവോല്ലസനമാത്രം | മനസ്സുല്ലാസമാത്രത്താൽ |
| ബദ്ധതാമഗമദ്യത: | ബന്ധമേല്ക്കുന്നു രാഘവ! |
| മന:പ്രശമനെ രാമ! | മന:പ്രശമനം വന്നാൽ |
| മോക്ഷ ഏവാവശിഷ്യതെ | ശേഷിക്കുന്നതു മോക്ഷമാം |
| മന: ഏവ | മനസ്സുതന്നെ |
| ഉല്ലസന്മാത്രം | ഉല്ലാസത്തിനുവേണ്ടി (സങ്കല്പവികല്പങ്ങളായ വിലാസങ്ങൾക്കുവേണ്ടി) |
| ബദ്ധതാം | ബന്ധത്തെ |
| അഗമത് | പ്രാപിച്ചു |
| യത: | എന്തുകൊണ്ടെന്നാൽ |
| മന:പ്രശമനേ | മന:പ്രശമത്തിൽ |
| മോക്ഷ ഏവ | മോക്ഷംമാത്രം |
| അവശിഷ്യതേ | അവശേഷിക്കുന്നു |

ഇതി ശ്രീയോഗവാസിഷ്ഠസാരെ 'ജീവന്മുക്തലക്ഷണം'

നാമ തൃതീയം പ്രകരണം

സമാപ്തം.



# ചതുർത്ഥം പ്രകരണം

## മനോലയം

വസിഷ്ഠ ഉവാച

1. മനസ്സെന്ന് പറയപ്പെടുന്നത് എന്താണ്?

| | |
|---|---|
| യൈഷാ സ്വഭാവാതിഗതം | സ്വസ്വഭാവം ത്യജിച്ചുണ്ടു |
| സ്വയം സങ്കല്പ്യധാവതി | ദൃശ്യസങ്കല്പഹേതുവായ് |
| ചിച്ചേത്യംസ്വയമമ്ലാനാ | പായുന്ന ചിജ്ജഡം, ചി- |
| മനനാന്മന ഉച്യതേ | ത്തിൻ |
| | മനനാൽമനമായിതു. |

| | |
|---|---|
| യാ ഏഷാ ചിത് | യാതൊന്നായ ഈ ചിത്ത് |
| സ്വഭാവാതിഗതം | സ്വഭാവത്തെ-അതായത് സത്യജ്ഞാനാദി സ്വരൂപത്തെ-പരിത്യജിച്ച് |
| സ്വയം ചേത്യം സങ്കല്പ്യ | സ്വയമായി (ജഡമായ) ദൃശ്യത്തെ സങ്കല്പിച്ച് |
| ചേത്യം ഏവ | (അധിഷ്ഠാനമായ ചിത്തിനെ മറന്നു) ദൃശ്യത്തെതന്നെ |
| ധാവതി | അനുഗമിക്കുന്നു |
| സാ | അതാവട്ടെ |
| സ്വയം അമ്ലാനാ | ബ്രഹ്മസ്വരൂപത്വം ഹേതുവായി ഉപാധിയെ വെടിഞ്ഞു സ്വയമായി ഗ്ലാനി കൂടാതെ |
| മനനാൽ | പ്രതീയമാനമായതുകൊണ്ട് |
| മനഃ | മനസ്സെന്നു |
| ഉച്യതേ | പറയപ്പെട്ടു |

ഇവിടെ മനസ്സിൻെറ സ്വഭാവത്തെ നിർദ്ദേശിക്കുന്നു. ചിത്തിൻെറ യഥാർത്ഥ സ്വഭാവം സത്യജ്ഞാനാദികളാണ് എന്നാൽ അതു 'മൌഢ്യ (അജ്ഞാന)ത്തിന്നു' അധീനമായി ജഡമായ ദൃശ്യത്തെ സങ്കല്പിക്കുന്നു. ബഹിർമ്മുഖമായിത്തീന്നു അതു അധിഷ്ഠാന ചിത്തിനെ വിസ്മരിച്ചു ദൃശ്യത്തെ അന്വേഷിക്കുന്നു. എന്നാൽ യഥാർത്ഥത്തിൽ ബ്രഹ്മസ്വരൂപമായതുകൊണ്ടു ഉപാധിയുടെ ബന്ധത്താൽ മ്ലാനമായ് പ്രതീയമാനമാകുന്നു അഥവാ മനനം ചെയ്യുന്നു; തന്നിമിത്തം മനസ്സായി.

2. ഇവിടെ അനുഭൂതിപരമായ സജ്ജനങ്ങളുടെ ഉപദേശം ആനന്ദദായകമാണ്.

| | |
|---|---|
| രസായനമയീഗീതാ | രസായനമയം ഗീതം |
| പരമാനന്ദദായിനീ | പരമാനന്ദദായകം |
| നനന്ദയതികംനാമ | ആക്മാനന്ദമേകുന്നു |
| സാധു സംഗമചന്ദ്രിക | സാധുസംഗമചന്ദ്രിക |
| രസായനമയീ | രസായനസ്വരൂപിയും (രസായനം – ബലകാരകമായ ഔഷധവിശേഷം) |
| പരമാനന്ദദായിനീ | പരമാനന്ദം നൽകുന്ന |
| സാധുസാഗമചന്ദ്രികാ | (സജ്ജനസംസർഗ്ഗമാകുന്ന ചന്ദ്രികയുമായ |
| സാഗീതാ | സജ്ജനങ്ങളുടെ ഉപദേശം |
| കം | ആരെ |
| ന ആനന്ദയതി | ആനന്ദിപ്പിക്കുന്നില്ല |

അഷ്ടാംഗഹൃദയ വചനപ്രകാരം ദേഹദുഷ്ടങ്ങളായ രസധാതുക്കളെ പ്രശസ്തങ്ങളാക്കിത്തീക്കുന്നതിന്നുള്ള ഉപായമാണ് രസായനം. അതുപോലെ സത്സംഗമാകുന്ന രസായനം സംസാരമാകുന്ന മാലിന്യത്താൽ ദൂഷിച്ചുപോയ ആത്മദോഷത്തെ പരിഹരിച്ച്

അതിൻെറ സ്വരൂപമായ ആനന്ദത്തെ പ്രദാനം ചെയ്യുന്നതിന്നു ഉപയുക്തമാകുന്നു.

3. ആ സാധുക്കൾ എന്തു പറയുന്നു—അംഭസ്സിൽ തിരമാലപോലെ സർവ്വവ്യാപിയായ ദേവ ങ്കൽനിന്നു വിഭാഗ രചനാ രൂപിണി യായ് ശക്തി ഉണ്ടായി

| | |
|---|---|
| ഏതസ്മാത്സർവ്വഗാദ്ദേവാ | സർവ്വഗൻ സർവ്വശക്തിസ്ഥ |
| സർവ്വശക്തേർമ്മഹാത്മനഃ | നിദ്ദേവങ്കലുദിച്ചിതു |
| വിഭാഗ കല്പനാശക്തിർ | വിഭാഗകല്പനാശക്തി |
| ല്ലഹരീവോത്ഥിതാംഭസഃ | യംഭസ്സിൽ തിരമാലപോൽ |

| | |
|---|---|
| സർവ്വഗാത് | എങ്ങും വ്യാപിച്ചിരിക്കുന്നവനും |
| സർവ്വശക്തേഃ | സർവ്വശക്തനും |
| ദേവാത് | ദേവനുമായ |
| ഏതസ്മാത് മഹാത്മനഃ | ഈ ചിത്തിൽനിന്നു |
| വിഭാഗ കല്പനാശക്തി | ഭേദകല്പനാശക്തി |
| അംഭസഃ | വെള്ളത്തിൽനിന്നു |
| ലഹരീ ഇവ | തിരമാലപോലെ |
| ഉത്ഥിതാ | ഉണ്ടായി |

4. എന്നാൽ സങ്കല്പത്താൽ ഉണ്ടായതു സങ്കല്പത്താൽ തന്നെ നശിക്കുന്നു.

| | |
|---|---|
| അതസ്സങ്കല്പസിദ്ധേയം | സങ്കല്പസിദ്ധമാം കാര്യം |
| സങ്കല്പേനൈവനശ്യതി | സങ്കല്പത്താൽ നശിച്ചിടും |
| യേനൈവജായതേ തേന | വായുവാൽ ജാതമാമഗ്നി |
| വഹ്നിജ്വാലേവവായുനാ | വായുവാൽതാൻനശിച്ചിടും |

| | |
|---|---|
| അത: | അതിനാൽ |
| വഹ്നിജ്വാലാ | അഗ്നിജ്വാലാ |
| യേന വായുനാ | ഏതു വായുവിനാൽ |
| ജായതേ | ജനിക്കുന്നു |
| തേനവായു | ആ വായുകൊണ്ടുതന്നെ |
| (നശ്യതി | നശിക്കുന്നു) |
| ഇവ | എന്നപോലെ |
| സങ്കല്പസിദ്ധാഇയം | സങ്കൽപ്പത്താൽ ഉണ്ടായ ഇതു് |
| സങ്കൽപ്പേന ഏവ | ('സർവ്വംബ്രഹ്മ' എന്ന സങ്കൽപ്പംകൊണ്ടുതന്നെ |
| നശ്യതി | നശിക്കുന്നു |

(വിഷയസങ്കൽപ്പത്താൽ സംസാരോദയവും നിസ്സങ്കൽപ്പത്താൽ സംസാരനാശവും ഉണ്ടാകുന്നുവെന്നത്ഥം)

5. മനസ്സു സ്വസ്വപ്നമരണംപോലെ മിത്ഥ്യയാണു്.

| | |
|---|---|
| മനോമൂന്യൈവാഭ്യുദിതം | ശ്രദ്ധാഹീനമിതിൽനിന്നു— |
| മനാഗേവാനവേക്ഷണാത് | ണ്ടുദിച്ചുണ്ടായൊരീമനം |
| സ്വസ്വപ്നമരണാകാരം | സ്വസ്വപ്നമരണംപോലെ |
| പ്രേക്ഷമാണംനവിദ്യതെ | മിത്ഥ്യയാകുമതോക്കുകിൽ |

| | |
|---|---|
| അമുനാ ഏവ | ഇതുകൊണ്ടുതന്നെ (സങ്കല്പംകൊണ്ടുതന്നെ |
| മനാഗ് ഏവ | സ്വൽപ്പംതന്നെ |
| അനവേക്ഷണാത് | അശ്രദ്ധകൊണ്ടു |
| മന: | മനസ്സു |
| അഭ്യുദിതം | ഉദിതമായിരിക്കുന്നു |
| സ്വസ്വപ്നമരണാകാരം | (താൻ മരിച്ചുവെന്നു് സ്വപ്നംകാണുന്നപോലെ |
| പ്രേക്ഷമാണം | ആലോചിച്ചാൽ |
| നവിദ്യതേ | ഇല്ലാത്തതാണു് |

(ഒരുവൻ താൻ മരിച്ചുവെന്നു സ്വപ്നം കണ്ടാൽ ആ മരണം എപ്രകാരം മിഥ്യയോ അപ്രകാരം ഈ മനസ്സും മിഥ്യ തന്നെ എന്നർത്ഥം)

6. അനാത്മാവിൽ ആത്മബോധവും അവസ്തുവിൽ വസ്തുത്വവുമാണ് മനസ്സ്.

| | |
|---|---|
| അസമ്യഗ്ദർശനേ യദ്യ- | മിഥ്യാജ്ഞാനത്തിലാത്മത്വ |
| ദനാത്മന്യാത്മഭാവനം | മനാത്മാവിങ്കൽ രാഘവ! |
| യദവസ്തുനി വസ്തുത്വം | അവസ്തുതന്നിൽ വസ്തുത്വ |
| തച്ചിത്തംവിദ്ധിരാഘവ | മതുതാൻ മനമെന്നതു |

| | |
|---|---|
| രാഘവ | രഘുകുലനന്ദനരാമ! |
| അസമ്യദർശനേ | അന്യഥാജ്ഞാനത്തിൽ അഥവാ മിഥ്യാജ്ഞാനത്തിൽ |
| യത് | യാതൊന്നു |
| അനാത്മനി | ആത്മാവല്ലാത്ത ദേഹാദികളിൽ |
| ആത്മഭാവനം | ആത്മബുദ്ധിയും |
| അവസ്തുനി | അവസ്തുക്കളിൽ അതായതു പ്രപഞ്ചാദികളിൽ |
| വസ്തുത്വം | ആത്മബോധവും |
| തദ് | അതു |
| ചിത്തം:വിദ്ധി | മനസ്സാണെന്നു ധരിച്ചാലും |

7. മമതാബോധമാണ് മനസ്സ് — ആ ഭാവനയില്ലാഞ്ഞാൽ മനസ്സും ഇല്ല.

| | |
|---|---|
| അയംസോഽഹമിദംതന്മേ | 'ഇതവൻ ഞാനിതാണെന്ന- |
| ഏതാവന്മാത്രകം മനഃ | ല്ലതെൻേറ'തെന്ന ബുദ്ധിയാം |

| | |
|---|---|
| തദഭാവനമാത്രേണ | മനം, തദ്ഭാവമൊക്കേയും |
| വിചാരേണവിലീയതേ | വിചാരത്താൽ ലയിച്ചിട്ടും |

| | |
|---|---|
| അയംസ: | ഇതവനാകുന്നു |
| ഇദംഅഹം | ഇതു ഞാനാകുന്നു |
| തദ് മമ | അതു എന്റെത് |
| ഏതാവദ് മാത്രകം | ഈ വിചാരം മാത്രമാണ് |
| മന: | മനസ്സ് |
| തദഭാവന മാത്രേണ വിചാരേണ | അതിന്റെ അഭാവന രൂപമായ വിചാരത്താൽ |
| വിലീയതേ | വിലയം പ്രാപിക്കുന്നു |

(ദേഹാദിയിൽ ഞാൻ എന്ന ബുദ്ധിയും ധനാദിയിൽ എന്റെതെന്ന ബുദ്ധിയും തന്നെ മനസ്സ്. ദൃശ്യമായതു സമസ്തവും ഇല്ലാത്തതാണ് എന്ന ഭാവന വിചാരമാത്രത്താൽ വിലയം പ്രാപിക്കുന്നു.)

## 8. ഹേയോപാദേയമാണ് മനസ്സിന്റെ രൂപം

| | |
|---|---|
| ഉപാദേയാനുപതനം | ത്യാജ്യവസ്തുപരിത്യാഗം |
| ഹേയൈകാന്തവിവർജ്ജനം | യോഗ്യവസ്തുപരിഗ്രഹം |
| യദേതന്മനസോ രൂപം | ഇതാണ് മാനസംരൂപം; |
| തത്ബന്ധം വിദ്ധിനേതരം | ബന്ധം താനന്യമല്ലിതു |

| | |
|---|---|
| ഉപാദേയാനുപതനം | സ്വീകാരയോഗ്യങ്ങളായ വസ്തുക്കളുടെ ഗ്രഹണം |
| ഹേയൈകാന്തവിവർജ്ജനം | ത്യാജ്യങ്ങളായ വസ്തുക്കളുടെ പരിത്യാഗം |
| യത് ഏതത് | യാതൊന്നോ ഇതു് |
| മാനസം രൂപം | മനസ്സിന്റെ രൂപമാണ് |
| തദ് ബന്ധം | അതു ബന്ധമാണ് |
| ന ഇതരം വിദ്ധി | വേറൊന്നുമല്ലെന്നറിക |

9. മനസ്സുകൊണ്ടു ചെയ്തതു ചെയ്യപ്പെട്ടു; മനസ്സുതന്നെ ലോകത്തിൻെറ നിർമ്മാതാവു്.

| | |
|---|---|
| മനോഹിജഗതാംകർത്തൃ | മനമേലോകകർത്താവു. |
| മനോഹിപുരുഷഃ സ്മൃത | മനമേ പുരുഷൻ ദൃഢം |
| മനഃകൃതം കൃതം ലോകെ | മനംചെയ്തതുതാൻകാര്യം |
| ന ശരീര കൃതം കൃതം | ദേഹം ചെയ്തതു നിഷ്ഫലം |

| | |
|---|---|
| മനഃ ഹി | മനസ്സുതന്നെ |
| ജഗതാം കർത്തൃ | (ജഗത്തിൻെറ കർത്താവു് (ജഗത്തിനെ നിർമ്മിച്ചതു) |
| മനഃ ഹി | മനസ്സുതന്നെ |
| പുരുഷഃ സ്മൃതഃ | പുരുഷനെന്നു ധരിക്കുക |
| മനഃകൃതം | മനസ്സു ചെയ്തതു |
| ലോകേകൃതം | ലോകത്തിൽ ചെയ്യപ്പെട്ടു |
| ശരീരകൃതംനകൃതം | (ശരീരം ചെയ്തതു ചെയ്യപ്പെട്ടതല്ല. |

| | |
|---|---|
| യേനൈവാലിംഗിതാകാന്താ | കാന്തയെ പുൽകിടും കൈകൾ |
| തേനൈവാലിംഗിതാസുതാ | തന്നേ പുൽകുന്നു പുത്രിയെ |
| യേന ഏവ | ഏതൊന്നുകൊണ്ടുതന്നെ |
| കാന്താ ആലിംഗിതാ | ഭാര്യ ആലിംഗനം ചെയ്യപ്പെട്ടു |
| തേന ഏവ | അതുകൊണ്ടുതന്നെ |
| സുതാ ആലിംഗിതാ | പുത്രി ആലിംഗനം ചെയ്യപ്പെട്ടു |

(ഇവിടെ ആലിംഗനക്രിയ ഒന്നുതന്നെയാണെങ്കിലും പുത്രിയെ ആലിംഗനം ചെയ്യുമ്പോഴും ഭാര്യയെ ആലിംഗനം ചെയ്യുമ്പോഴും മനസ്സിൻെറ സ്വഭാവം രണ്ടാണ്—അതുകൊണ്ടു മനസ്സുകൊണ്ടു ചെയ്യപ്പെട്ടതാണ് യഥാർത്ഥത്തിൽ ചെയ്യപ്പെട്ടതു്)

10. മനസ്സില്ലെങ്കിൽ ജഗത്തില്ല; മനസ്സാണു് ലോകത്തെ സൃഷ്ടിക്കുന്നതു്.

| | |
|---|---|
| ചിത്തംകാരണമർത്ഥാനാം | പദാർത്ഥകാരണം ചിത്തം |
| തസ്മിന്സതിജഗത്ത്രയം | ചിത്തത്താലീജഗത്ത്രയം |
| തസ്മിൻക്ഷീണേജഗത്ക്ഷീണം | ചിത്തംപോകിൽജഗത്തും–<br>പോയ് |
| തച്ചികിത്സ്യം പ്രയത്നത: | യത്നിച്ചും വശമാക്കുക |

| | |
|---|---|
| അർത്ഥാനാം കാരണം | ആകാശാദി പദാർത്ഥങ്ങളുടെ ഉപാദാന കാരണം |
| ചിത്തം | ചിത്തമാണ് |
| തസ്മിൻ (വർത്തമാനേ) സതി | അതുണ്ടെങ്കിൽ |
| ജഗത്ത്രയം | മൂന്ന ലോകവുമുണ്ടാകുന്നു |
| തസ്മിന് ക്ഷീണെ സതി | അതു ക്ഷയിക്കുമ്പോൾ |
| ജഗത്ക്ഷീണം | ജഗത്തുംക്ഷയിക്കുന്നു |
| തദ് | അതാവട്ടെ |
| പ്രയത്നത: | പ്രയത്നപ്പെട്ടും |
| ചികിത്സ്യം | ചികിത്സിക്കപ്പെടേണ്ടതാണ് |

## 11. വാസനയാണ് ബന്ധത്തിന്നു കാരണം— വാസനാരാഹിത്യമാണ് മുക്തി.

| | |
|---|---|
| രാമ! വാസനയാബദ്ധം | വാസനായുക്തമാം ബദ്ധം |
| മുക്തംനിർവ്വാസനംമന: | മുക്തംവാസനവിട്ടതാം |
| തസ്മാത് നിർവ്വാസനീഭാവ– | രാമ! വിവേകമാർന്നിട്ടു |
| മാഹരാശുവിവേകത: | ത്യജിക്കുവാസനാകുലം |

| | |
|---|---|
| രാമ! | ശ്രീരാമചന്ദ്ര! |
| വാസനയാ | വാസനകൊണ്ടു |
| മന:ബദ്ധം | മനസ്സുബദ്ധമാകുന്നു. |
| നിർവ്വാസനം (മന:) | വാസനയില്ലാത്ത (മനസ്സ്) |

| | |
|---|---|
| മുക്തം | മുക്തമാണ് |
| തസ്മാത് | അതുകൊണ്ട |
| വിവേകതഃ | വിവേകത്താൽ |
| ആശു | വേഗത്തിൽ |
| നിർവ്വാസനീഭാവം | വാസനയില്ലാത്ത ഭാവത്തെ |
| ആഹര | സ്വീകരിക്കുക (സമ്പാദിക്കുക) |

12. മനസ്സിനെ ദൂഷിപ്പിക്കുന്നതു ആശയാണ്.

| | |
|---|---|
| യഥാഭ്രലേഖാശശിനം | ശശിയേക്കാളമേഘംപോൽ |
| സുധാലേപം മഷീയഥാ | സുധയേമഷിപോലെയും |
| ദൂഷയത്യേവമേവാന്ത– | മാനസത്തെ ദൂഷിപ്പിക്ക– |
| ന്നരമാശാപിശാചികാ | മാശയെന്നപിശാചികാ |

| | |
|---|---|
| യഥാ | ഏതുപ്രകാരം |
| അഭ്രലേഖാ | കാളമേഘം |
| ശശിനം | ചന്ദ്രനേയും |
| യഥാ | ഏതുപ്രകാരം |
| മഷിസുധാലേപം | (മഷി ചുണ്ണാമ്പു പൂശിയതിനേയും (ദൂഷിപ്പിക്കുന്നു) |
| ഏവമേവ | അപ്രകാരംതന്നെ |
| ആശാപിശാചികാ | ആശയാകുന്ന പിശാച് |
| നരം അന്തഃ | നരനെ അന്തരംഗത്തിൽ |
| ദൂഷയതി | ദൂഷിപ്പിക്കുന്നു. |

13. അന്തർമ്മുഖതകൊണ്ടു ജ്ഞാനവഹ്നിയിൽ ലോകബോധത്തെ ഹോമിക്കുക.

| | |
|---|---|
| അന്തർമ്മുഖതയാസർവ്വം | അന്തർമ്മുഖനായ് ജ്ഞാന– |
| ചിദ്വഹ്നൌത്രിജഗത്തൃണം | വഹ്നിയിൽത്രിജഗത്തൃണം |
| ജൂഹ്വതോന്തർന്നിവർത്തേത | ഹോമിപ്പോന്നു നിവർത്തിക്കാം |
| രാമ! ചിത്താദിവിഭ്രമഃ | രാമ! ചിത്താദിവിഭ്രമം |

| | |
|---|---|
| രാമ! | ശ്രീരാമ! |
| അന്തർമ്മുഖതയാ | അന്തർമ്മുഖനായിരുന്നു കൊണ്ടു |
| ജഗത്സർവ്വംതൃണം | ത്രിലോകങ്ങളാകുന്ന എല്ലാ തൃണങ്ങളേയും |
| ചിദ്വഹ്നൌ | ജ്ഞാനാഗ്നിയിൽ |
| ജൂഹ്വത: | ഹോമിക്കുന്നവന്ന് |
| അന്ത: | ഉള്ളിൽ |
| ചിത്താദിവിഭ്രമ: | ചിത്താദിവിഭ്രമങ്ങൾ |
| നിവർത്തേത | നിവർത്തിക്കം |

## 14. സങ്കല്പമില്ലെങ്കിൽ മനസ്സില്ല.

| | |
|---|---|
| യദാനഭാവ്യതേകിഞ്ചി- | ഹേയോപാദേയവിത്തായി- |
| ദ്ധേയോപാദേയരൂപവിദ് | ട്ടൊട്ടും ഭാവനയെന്നിയെ |
| സ്ഥീയതേസകലംത്യക്ത്വാ | എല്ലാംത്യജിച്ചുവാഴ്വോന്നു |
| തദാചിത്തം ന ജായതേ | ചിത്തമൊട്ടും ജനിച്ചിടാ |

| | |
|---|---|
| ഹേയോപാദേയരൂപവിദ് | ത്യാജ്യങ്ങളും ഗ്രാഹ്യങ്ങളുമായ സകല പദാർത്ഥങ്ങളും മിത്ഥ്യകളാണെന്നറിഞ്ഞു |
| കിഞ്ചിത്നഭാവ്യതേ | ഒട്ടും ഭാവനയില്ലാതെ |
| യദ് | എപ്പോൾ |
| സകലംത്യക്ത്വാ | എല്ലാം ത്യജിച്ച് |
| സ്ഥീയതെ | സ്ഥിതിചെയ്യുന്നു |
| തദാ | അപ്പോൾ |
| ചിത്തം | മനസ്സ് |
| നജായതേ | ജനിക്കുന്നില്ല |

## 15. മൂന്നവസ്ഥകളിൽ മനോവൃത്തി മൂന്നു വിധമാണ്, മൂന്നും ത്യജിച്ചാൽ മനോനാശമായി.

| | |
|---|---|
| ഘോരംജാഗ്രന്മയം ചിത്തം | ജാഗ്രത്തിൻഘോരമാം— |
| ശാന്തംസ്വപ്നമയം സ്ഥിതം | ചിത്തം |
| മൂഢംസുഷുപ്തഭാവസ്ഥം | സ്വപ്നത്തിൽശാന്തമായ്ത്തും |
| ത്രിഭിർഹീനംമൃതംഭവേത് | മൂഢംസുഷുപ്തഭാവത്തിൽ |
| | മൃതംമൂന്നും വെടിഞ്ഞിടിൽ |

| | |
|---|---|
| ജാഗ്രന്മയം ചിത്തം | ജാഗ്രത്തിലിരിക്കുന്ന മനസ്സ് |
| ഘോരം | വളരെ ഉഗ്രമാണ് |
| സ്വപ്നമയം സ്ഥിതം | സ്വപ്നത്തിൽ ഇരിക്കുന്ന സമയം |
| ശാന്തം | ശാന്തമായിരിക്കുന്നു |
| സുഷുപ്തഭാവസ്ഥം | സുഷുപ്തിയിൽ ഇരിക്കുന്ന സമയം |
| മൂഢം | മൂഢമായിരിക്കുന്നു |
| ത്രിഭിഃ ഹീനം | മൂന്നവസ്ഥകളുമില്ലെങ്കിൽ |
| മൃതം ഭവേത് | മൃതമായി ഭവിക്കുന്നു (നശിക്കുന്നു) |

ഇതു മനോനാശം എന്നവസ്ഥയാണ്. അതു തുരീയത്തിലാണ് സംഭവിക്കുക — അതിനാൽ തുരീയത്തെ ഭാവന ചെയ്യുക. സുഖദുഃഖ സംരംഭങ്ങളുടെ ബാഹുല്യംകൊണ്ടാണ് മനസ്സ് ഘോരമായിരിക്കുന്നതു. സ്വപ്നത്തിൽ തഥാവിധ സംരംഭങ്ങളുടെ അഭാവത്താൽ ശാന്തമായിരിക്കുന്നു സുഷുപ്തഭാവത്തിൽ ജാഡ്യഭൂയിഷ്ഠമായിരിക്കുന്നു

## 16. മനസ്സ് സ്വാത്മാവിൽ വിലയം പ്രാപിച്ചു നാശമേല്ക്കുന്നു.

| | |
|---|---|
| വിലാപ്യപങ്കംകതക— | പങ്കത്തെ വിലയിപ്പിച്ചു |
| രജോംശുവിലയംനയേത് | കതകാംശുലയിച്ചിടും |

| | |
|---|---|
| യഥാത്മനിതഥാവിദ്ധി | സ്വാത്മാവിൽവിലയിപ്പിച്ച |
| വിലാപ്യവിലയംമനഃ | മനവും ലയമേററിട്ടും |

| | |
|---|---|
| യഥാ | ഏതുപ്രകാരം |
| പങ്കം | ചളിയെ |
| വിലാപ്യ | വിലയിപ്പിച്ച് |
| കതകരജോംശ്ച | തേററാമ്പരൽപ്പൊടി |
| വിലയംനയേത് | വിലയത്തെ പ്രാപിക്കുന്നു |
| തഥാ | അപ്രകാരം |
| ആത്മനി | ആത്മാവിൽ |
| വിലാപ്യ | വിലയിപ്പിച്ച |
| മനഃ | മനസ്സ് |
| വിലയം വിദ്ധി | നാശത്തെ പ്രാപിക്കുമെന്നറിക |

തേററാമ്പരൽപൊടി ഏതു പ്രകാരം പങ്കത്തെ വിലയിപ്പിച്ച പരിശുദ്ധമായ ജലത്തിൽ തന്നെത്താൻ ലയിപ്പിക്കുന്നപോ അതുപ്രകാരം "കർമ്മപങ്കത്തെ" വിലയിപ്പിച്ച മനം തന്നത്താൻ ആത്മാവിൽ ലയിച്ച് താദാത്മ്യം പ്രാപിക്കുന്നു.

## 17. സംസാരം ചിത്തമാണ് – ബന്ധവും ചിത്തംതന്നെ.

| | |
|---|---|
| ചിത്തം ജാനീഹി സംസാരം | ചിത്തമാണിഹസംസാരം |
| ബന്ധശ്ചിത്തമുദാഹൃതം | ബന്ധവും ചിത്തമാണഹോ |
| പാദപഃപവനേനൈവ | ചലിക്കും കാററിനാൽവൃക്ഷം |
| ദേഹശ്ചിത്തേന ചാല്യതേ | ചിത്തത്താൽ ദേഹവുംതഥാ |

| | |
|---|---|
| ചിത്തം സംസാരം | ചിത്തമാണ് സംസാരമെന്ന് |
| ജാനീഹി | അറിഞ്ഞുകൊൾക |
| ബന്ധം | ബന്ധത്തെ |
| ചിത്തം | ചിത്തമായ് |

| | |
|---|---|
| ഉദാഹൃതം | പറയപ്പെടുന്നു |
| പാദപഃ | വൃക്ഷം |
| പവനേന ഇവ | കാററിനാൽ എന്നപോലെ |
| ദേഹഃ | ദേഹം |
| ചിത്തേന | ചിത്തത്താൽ |
| ചാല്യതേ | ചലിപ്പിക്കപ്പെടുന്നു |

**18.** മനോജയത്തിന്നു ക്ലേശം അനുഭവിക്കേണ്ടിവരും.

| | |
|---|---|
| ഹസ്തംഹസ്തേനസംപീഡ്യ | കയ്യുരണ്ടുംതിരുമ്മീട്ടും |
| ദന്തൈർദന്താംശ്ചപീഡയൻ | പല്ലുതമ്മിലുരുമ്മിയും |
| അംഗാന്യംഗൈഃ സമാക്രമ്യ | അംഗങ്ങളെ നിയന്ത്രിച്ചും |
| ജയേദാദൌസ്വകം മനഃ | ജയിക്കുമനമാദിയിൽ |

| | |
|---|---|
| ഹസ്തംഹസ്തേന | കൈ കയ്യിനാൽ |
| സംപീഡ്യ | തിരുമ്മിക്കൊണ്ടു |
| ദന്തൈഃ | ദന്തങ്ങളെക്കൊണ്ടു |
| ദന്താൻ | ദന്തങ്ങളെ |
| പീഡയന് | കടിച്ചു പൊടിച്ചുകൊണ്ട്) |
| അംഗാൻ | അംഗങ്ങളെ |
| അംഗൈഃ | അംഗങ്ങളാൽ |
| സമാക്രമ്യ | കീഴടക്കിക്കൊണ്ടു |
| ആദൌ | ഒന്നാമതായി |
| സ്വകം മനഃ | സ്വന്തം മനസ്സിനെ |
| ജയേത് | ജയിക്കുക |

**19.** ചിത്തത്തെ ജയിക്കാതെ ധ്യാനത്തെപ്പററി സംസാരിക്കുന്നവൻ മൂഢനാണ്.

| | |
|---|---|
| ചിത്തമേകം ന ശക്നോതി | ചിത്തമൊന്നിനെവെല്ലാതെ |
| ജേതും സ്വാതന്ത്ര്യവർത്തിയഃ | സ്വേച്ഛപോലെനടന്നഹോ |
| ധ്യാനവാർത്താം വദന്മുഗ്ദ്ധഃ | ധ്യാനവാർത്തകഥിക്കുന്ന |
| സകിംലോകേനലജ്ജതേ | മൂഢൻലജ്ജിച്ചിടേണ്ടയോ |

| | |
|---|---|
| യഃ സ്വാതന്ത്ര്യവർത്തി | യാതൊരുവൻ സ്വേച്ഛാനുസരണം വർത്തിക്കുന്നു |
| ചിത്തം ഏകം | ചിത്തത്തെ ഒന്നിനെ |
| ജേതും | ജയിക്കുവാൻ |
| ന ശക്നോതി | ശക്തനാകുന്നില്ലയോ |
| സഃ | അവൻ |
| ധ്യാനവാർത്താം | ധ്യാനത്തെപ്പററി |
| വദൻ | സംസാരിക്കുന്നു |
| സ മുഗ്ദ്ധഃ | ആ മൂഢൻ |
| ലോകേ | ലോകത്തിൽ |
| കിംനലജ്ജതേ | എന്തുകൊണ്ടു ലജ്ജിക്കുന്നില്ല |

## 20. മനസ്സിനെ ജയിച്ചാൽ സർവ്വാർത്ഥ സിദ്ധികളും ലഭിക്കും.

| | |
|---|---|
| ഏകമേവമനോദേവോ | സർവ്വാർത്ഥസിദ്ധിയുണ്ടാകും |
| ജേയഃ സർവ്വാർത്ഥസിദ്ധിദഃ | മനോദേവജയത്തിനാൽ |
| അനേന വിഫലക്ലേശോ | ജയിക്കാതെയിരുന്നാകിൽ |
| സർവ്വേഷാംതജ്ജയംവിനാ | വിഫലക്ലേശമൊക്കെയും |

| | |
|---|---|
| മനോ ദേവഃ ഏകം ഏവ | മനസ്സാകുന്ന ദേവൻ ഒന്നു തന്നെ |
| ജേയഃ | ജയിക്കപ്പെട്ടാൽ |
| സർവ്വാർത്ഥസിദ്ധിദഃ | എല്ലാ സിദ്ധികളേയും നൽകുന്നതാണ് |
| അനേന | ഇതിനാൽ |

| | |
|---|---|
| തജ്ജയംവിനാ | മനോജയം കൂടാതെയുള്ള |
| സർവ്വേഷാം | എല്ലാ |
| ക്ലേശഃ | ക്ലേശവും |
| വിഫലഃ | വിഫലമാണ് |

21. മനസ്സിനെ ജയിക്കാതെ ത്രിലോക വിജയം വൃഥാവിൽതന്നെ.

| | |
|---|---|
| അനുദ്വേഗഃ ശ്രീയോമൂല | ശ്രീക്കുമൂലമനുദ്വേഗ- |
| മനുദ്വേഗാത് പ്രമുച്യതേ | മതിനാൽ മുക്തികിട്ടിടും |
| ജന്തോർമ്മനോജയാദന്യ | മനോജയമൊഴിച്ചുള്ള |
| ത്ത്രൈലോക്യവിജയസ്തൃണം | ത്രിലോകവിജയം തൃണം |

| | |
|---|---|
| ശ്രീയഃ മൂല്യം | മോക്ഷലക്ഷ്മിക്കു കാരണം |
| അനുദ്വേഗഃ | അനുദ്വേഗമാണ് (ഇഷ്ടവസ്തുവിൻെറ അപ്രാപ്തിയിൽ ദുഃഖാഭാവമാണ്) |
| അനുദ്വേഗാത് | അനുദ്വേഗംകൊണ്ട് |
| പ്രമുച്യതേ | മോചിക്കപ്പെടുന്നു. |
| ജന്തോഃ | (ജന്തുക്കൾക്കു (ഇവിടെ മനുഷ്യർക്കു) |
| മനോജയാത് അന്യ | മനോജയത്തിൽ നിന്നന്യമായ |
| ത്രൈലോകവിജയം | ത്രിലോക വിജയം |
| തൃണം | പുല്ലുപോലെയാണ് |

22. ചിത്തനിഗ്രഹ മാർഗ്ഗങ്ങൾ — സത്സംഗം വാസനാ ത്യാഗം ആത്മവിചാരം, പ്രാണായാമം എന്നിവയാണ്.

| | |
|---|---|
| സത്സംഗോവാസനാത്യാഗോ/ | സംത്സംഗംവാസനാത്യാഗം |
| ധ്യാത്മവിദ്യാവിചാരണം | സ്വാത്മവിദ്യാവിചാരണം |

| | |
|---|---|
| പ്രാണസ്പന്ദനിരോധശ്ചേ-<br>ത്യുപായാശ്ചേതസോജയെ | പ്രാണായാമമവമിത്യാദി<br>ചിത്തനിഗ്രഹമാർഗ്ഗമാം |
| സത്സംഗ: | സജ്ജനസംസർഗ്ഗം |
| വാസനാത്യാഗ: | വാസനകളുടെ നാശം |
| ആത്മവിദ്യാവിചാരണം | ആത്മവിചാരമാർഗ്ഗം |
| പ്രാണസ്പന്ദനിരോധ: | പ്രാണായാമം |
| ഇതി | എന്നിവ |
| ചേതസ: ജയേ | മനോജയത്തിൽ |
| ഉപായാ: | ഉപായങ്ങളാണ് |

**23.** മനം പൂർണ്ണത്വമേററാൽ ജഗത്തും അമൃതപൂർണ്ണമായി.

| | |
|---|---|
| പൂർണ്ണമനസി സംപൂർണ്ണം<br>ജഗത്സർവ്വംസുധാദ്രവൈ;<br>ഉപാനത് ഗൂഢപാദസ്യ<br>നനു ചർമ്മാവൃതൈവഭൂ: | മനം പൂർണ്ണത്വമേറീടിൽ<br>ജഗത്തമൃതപൂർണ്ണമായ്<br>പാദരക്ഷധരിപ്പോന്നു<br>ഭൂമി ചർമ്മാവൃതംദ്ധ്രുവം |
| പൂർണ്ണമനസി | പരിപൂർണ്ണമായ മനസ്സിൽ (അതായതു സമത്വബോധത്തോടുകൂടിയവന്) |
| ജഗത്സർവ്വം | ജഗത്തെല്ലാം |
| സുധാദ്രവൈ: | അമൃതപ്രവാഹംകൊണ്ടു |
| സംപൂർണ്ണം | സമ്പൂർണ്ണമായിരിക്കും |
| ഉപാനത് ഗൂഢപാദസ്യ | ചെരിപ്പു കാലിൽ ധരിച്ചിരിക്കുന്നവന് |
| ഭൂ: | ഭൂമി |
| ചർമ്മാവൃതൈവ നനു | തോലുകൊണ്ടു മൂടപ്പെട്ടതാണല്ലോ |

**24.** സർവ്വവും ബ്രഹ്മമാണെന്ന സങ്കല്പംതന്നെ മോക്ഷം.

നാഹംബ്രഹ്മേതിസങ്കല്പാത്
സുദൃഢം ബദ്ധ്യതേമന:
സർവ്വംബ്രഹ്മേതി സങ്കല്പാത്
സുദൃഢം മുച്യതേമന:

ബ്രഹ്മമല്ലതുഞാനെന്ന
സങ്കല്പം ബന്ധമാണഹോ
സർവ്വവും ബ്രഹ്മമാണെന്ന
സങ്കല്പം മോക്ഷവും ദൃഢം

| | |
|---|---|
| അഹം | ഞാൻ |
| ബ്രഹ്മം ന | ബ്രഹ്മമല്ല |
| ഇതി സങ്കല്പാത് | എന്ന സങ്കല്പംകൊണ്ടു |
| മന: | മനസ്സു |
| സുദൃഢം | ദൃഢമായി |
| ബദ്ധ്യതേ | ബന്ധിക്കപ്പെടുന്നു |
| സർവ്വംബ്രഹ്മം | എല്ലാം ബ്രഹ്മം |
| ഇതി സങ്കല്പാത് | എന്ന സങ്കല്പംകൊണ്ടു |
| മന: | മനസ്സു |
| സുദൃഢം മുച്യതേ | ദൃഢമായ് മോചിക്കപ്പെടുന്നു |

## 25. മനോനാശം തന്നെ ബ്രഹ്മസ്ഥിതി – പരമശാന്തി.

ചിത്തത്യക്തെലയംയാതി
ദ്വൈതമേകംചസർവ്വത:
ശിഷ്യതേതുപരംബ്രഹ്മ
ശാന്തംനിത്യമനാമയം

ചിത്തത്യാഗത്തിനാൽ–
ദ്വന്ദ്വം
നീങ്ങും,ശേഷിക്കുമെങ്ങുമേ
ബ്രഹ്മമേകംപരംനിത്യം
ശാന്തംശാശ്വതമവ്യയം

| | |
|---|---|
| ചിത്തേത്യക്തെ | മനസ്സു ത്യക്തമായാൽ |
| ദ്വൈതംലയംയാതി | ദ്വന്ദ്വഭാവം ലയത്തെ പ്രാപിക്കുന്നു. |
| ച സർവ്വത: ഏകം, നിത്യം ശാന്തം. അനാമയം പരംബ്രഹ്മ ശിഷ്യതേ | പിന്നീടു എങ്ങും ഏകമായി ശാന്തവും, നിത്യവും, അനാമയവുമായ പരബ്രഹ്മമാത്രം അവശേഷിക്കുന്നു. |

## 26. ജ്ഞാനി അതുല്യമായ പരമാനന്ദത്തെ അനുഭവിക്കുന്നു.

| | |
|---|---|
| ചിന്മാത്രത്വം പ്രയാതസ്യ | അതീതമൃത്യുവായ് ശുദ്ധ- |
| തീർണ്ണമൃത്യോഃ സുചേതസഃ | മനസ്സായ് ജ്ഞാനമാർന്നവൻ |
| യോ ഭവേത് പരമാനന്ദഃ | യാതൊരാനന്ദമേററീട്ടു- |
| കേനാസാവുപമീയതേ | മതിന്നുപമയെങ്ങുവാൻ |

| | |
|---|---|
| തീർണ്ണമൃത്യോഃ | മരണത്തെ അതിക്രമിച്ചവനായി |
| സുചേതസഃ | പരിശുദ്ധമായ മനസ്സോടു കൂടിയവനായി |
| ചിന്മാത്രത്വം പ്രയാതസ്യ | ജ്ഞാനസ്വരൂപമായിരിക്കുന്നവന്ന് |
| യഃ പരമാനന്ദഃ | യാതൊരു പരമാനന്ദം |
| ഭവേത് | ഭവിക്കുമോ |
| അസൌ കേന ഉപമീയതേ | ഇതു ഏതിനോടു ഉപമിക്കപ്പെടും (ഉപമയില്ലെന്നു സാരം) |

ഇതി യോഗവാസിഷ്ഠസാരേ 'മനോലയം'

നാമ ചതുർത്ഥം പ്രകരണം

സമാപ്തം



# പഞ്ചമം പ്രകരണം

## വാ സ ന ോ പ ശ മം

### വസിഷ്ഠ ഉവാച

1. 'ഞാൻ ആർ' എന്നുള്ള സ്വാത്മവിചാരമാണ്
ചിത്തനാശത്തിനുള്ള അഗ്നി.

| | |
|---|---|
| രാമ! സ്വാത്മവിചാരോയം | ഞാനാരെന്നുള്ളരൂപത്തിൽ |
| കോഽഹം സ്യാമിതിരൂപക: | രാമ!സ്വാത്മവിചാരമാം |
| ചിത്തദുർദ്രുമബീജസ്യ | ചിത്തദുർവൃക്ഷബീജത്തെ |
| ദഹനെ ദഹന: സ്മൃത: | ദഹിപ്പിക്കുംദവാനലൻ |

| | |
|---|---|
| രാമ | രാമചന്ദ്ര! |
| കോഽഹം സ്യാം ഇതി രൂപക: | 'ഞാൻ ആർ' എന്ന രൂപത്തിലുള്ള |
| അയംസ്വാത്മവിചാര: | ഈ സ്വാത്മവിചാരമാണ് |
| ചിത്തദുർദ്രുമബീജസ്യ | ചിത്തമാകുന്ന ദുഷിച്ച വൃക്ഷത്തിനുള്ള ബീജത്തിന്റെ |
| ദഹനെ | ദഹനത്തിങ്കൽ |
| ദഹന:സ്മൃത: | അഗ്നി എന്നു വിചാരിക്കപ്പെട്ടതു് |

2. ധൈര്യസമേതം വിചാരം ചെയ്യുന്നവനെ
ആധികൾ ബാധിക്കയില്ല.

| | |
|---|---|
| വിചാരദർപ്പണെലഗ്നാം | വിചാരദർപ്പണത്തിങ്കൽ |
| ധിയംധൈര്യധുരംഗതാം | പററിധൈര്യമണഞ്ഞതാം |
| ആധയോനനിലുംപന്തി | ബുദ്ധിക്കില്ലാധികൾ,കാററാൽ |
| വാതാശ്ചിത്രലതാമിവ | ചിത്രവല്ലിക്ക പീഡയോ |

| | |
|---|---|
| വിചാരദർപ്പണെ | വിചാരമാകുന്ന കണ്ണാടിയിൽ |
| ലഗ്നാം | പററിയതും |
| ധൈര്യധുരംഗതാം | ധൈര്യപാരമ്യത്തെ പ്രാപിച്ചതുമായ |
| ധിയം | ബുദ്ധിയെ |
| ആധയ: | ആധികൾ |
| ചിത്രലതാം | ചിത്രലതയെ |
| വാതാ: | കാററുകൾ |
| ഇവ | എന്നപോലെ |
| ന നില്യംപതി | ബാധിക്കുന്നില്ല |

### 3. സ്വാത്മവിദ്യാവിചാരം ജ്ഞാനമാണെന്ന് തത്വവിത്തുകൾ പറയുന്നു.

വിചാരോദ്ധ്യാത്മവിദ്യാനാം
ജ്ഞാനം തത്വവിദോവിദു:
ജ്ഞേയംതസ്യാന്തരേവാസ്തി
മാധുര്യം പയസോയഥാ.

സ്വാത്മവിദ്യാവിചാരത്തെ
ജ്ഞാനമായ് ചൊൽവുസൂരികൾ
ഉണ്ടതിനുള്ളിലായ് ജ്ഞേയം
മാധുര്യംപാലിലെന്നപോൽ

| | |
|---|---|
| അദ്ധ്യാത്മവിദ്യാനാംവിചാര: | ബ്രഹ്മവിദ്യാവിചാരം |
| ജ്ഞാനം | ജ്ഞാനമാണെന്നു |
| തത്വവിദ: | തത്വവിത്തുകൾ |
| വിദു: | അറിയുന്നു |
| തസ്യാന്ത: ഏവ | അതിൻെറ ഉള്ളിൽതന്നെ |
| പയസ: മാധുര്യം യഥാ | പാലിൽ മാധുര്യമെന്നപോലെ |
| ജ്ഞേയം | അറിയേണ്ട വസ്തു |
| അസ്തി | സ്ഥിതിചെയ്യുന്നു |

**4. വിചാരമാത്രത്താൽ ജ്ഞാനം സിദ്ധിച്ച മഹാത്മാവിന്നു് ത്രിമൂർത്തികൾകൂടി ശോചനീയന്മാരാണ്.**

| | |
|---|---|
| വിചാരേണ പരിജ്ഞാത– | വിചാരത്താൽസ്വസ്വരൂപ– |
| സ്വഭാവസ്യോദിതാത്മനഃ | ജ്ഞാനിയായമഹാന്നഹോ |
| അനുകമ്പ്യാ ഭവന്തീഹ | ബ്രഹ്മാവുംവിഷ്ണുരുദ്രന്മാർ |
| ബ്രഹ്മവിഷ്ണുശിവാദയഃ | ഭവിക്കമനുകമ്പ്യരായ്. |

| | |
|---|---|
| വിചാരേണ | വിചാരത്താൽ |
| പരിജ്ഞാതസ്വഭാവസ്യ | സ്വസ്വരൂപത്തെമനസ്സിലാക്കി |
| ഉദിതാത്മനഃ | (പരമാത്മസാക്ഷാൽക്കാരം സിദ്ധിച്ചവന്നു |
| ഇഹ | ഇവിടെ |
| ബ്രഹ്മവിഷ്ണുശിവാദയഃ | ബ്രഹ്മവിഷ്ണുശിവാദികൾ |
| അനുകമ്പ്യാഃ ഭവന്തി | ദയനീയന്മാരായി ഭവിക്കുന്നു (ശോചനീയന്മാരായ് ഭവിക്കുന്നു |

**5. 'ഞാൻ ആര്' 'ഈ ലോകം എന്തു്' എന്നു എപ്പോഴും വിചാരം ചെയ്യുന്നവന്നു് വിശ്വം അസത്തായ് ഭവിക്കുന്നു.**

| | |
|---|---|
| കിമിദം വിശ്വമഖിലം | ഞാനാരാണീജഗത്തെന്താ– |
| കിംസ്യാമഹമിതിസ്വയം | ണെന്നുതാൻസ്വയമെപ്പൊഴും |
| വിചാരനിരതസ്യൈത– | വിചാരം ചെയ്തിടുന്നോർക്ക– |
| ദസദേവഭവേജ്ജഗത് | ങ്ങസത്തായ്ത്തീർന്നിടും– ജഗത് |

| | |
|---|---|
| ഇദം അഖിലം വിശ്വം കിം | ഈ ലോകമെല്ലാം എന്താണ് |
| കിം സ്യാം അഹം | ഞാൻ എന്തായിരിക്കും |
| ഇതി | എന്നു് |

| | |
|---|---|
| വിചാരനിരതസ്യ | എപ്പോഴും വിചാരം ചെയ്യുന്നവന്ന് |
| ജഗത് | വിശ്വം |
| സ്വയംഅസത്എവഭവേത് | സ്വയം അസത്തായ്‌തന്നെ ഭവിക്കും |

## 6. സർവ്വം ബ്രഹ്മമയം എന്ന വിചാരത്താൽ അജ്ഞാനം നശിച്ചവന്നു വാസനകൾ നിലനില്ക്കയില്ല.

| | |
|---|---|
| യസ്യമൌർഖ്യം ക്ഷയം ജാതം | എല്ലാംബ്രഹ്മമതെന്നോർത്തു |
| സർവ്വംബ്രഹ്മേതിഭാവനാത് | മൌഢ്യംമാഞ്ഞോനുനി– |
| നോദേതിവാസനാ തസ്യ | ശ്ചയം |
| പ്രാജ്ഞസ്യാംബുമതിർമ്മരൌ | വാസനോദയമുണ്ടാകാ |
| | പ്രാജ്ഞന്നുമൃഗതൃഷ്ണപോൽ |

| | |
|---|---|
| സർവ്വം ബ്രഹ്മേതിഭാവനാത് | എല്ലാം ബ്രഹ്മമെന്നുള്ള ഭാവം കൊണ്ടു |
| യസ്യമൌർഖ്യം | യാതൊരുത്തന്റെ അജ്ഞാനം |
| ക്ഷയം യാതി | ക്ഷയിച്ചുപോകുന്നു |
| പ്രാജ്ഞസ്യ തസ്യ | പ്രജ്ഞാവായ അവന്നു് |
| മരൌ | മരുഭൂമിയിൽ |
| അംബുമതി: ഇവ | മൃഗതൃഷ്ണ–എന്നപോൽ |
| വാസനാ ന ഉദേതി | വിഷയവാസന ഉദിക്കുന്നില്ല |

## 7. വാസനാത്യാഗംകൊണ്ടും, പ്രാണസ്പന്ദനിരോധം കൊണ്ടും ചിത്തനാശം ഭവിക്കുന്നു.

| | |
|---|---|
| വാസനാസംപരിത്യാഗാ– | വാസനാ സംപരിത്യാഗാൽ |
| ച്ചിത്തം ഗച്ഛത്യചിത്തതാം | പ്രാണസ്പന്ദനിരോധനാൽ |

| | |
|---|---|
| പ്രാണസ്പന്ദനിരോധാച്ച<br>യഥേച്ഛസി തഥാ കുരു | ചിത്തനാശം ഭവിച്ചീട്ട-<br>മിച്ഛപോൽചെയ്തുകൊ-<br>ൾകനീ |
| വാസനാസംപരിത്യാഗാത് | (വാസനകളെ പരിത്യജിക്കു<br>ന്നതുകൊണ്ടും |
| പ്രാണസ്പന്ദനിരോധനാത് | (പ്രാണഗതിയെ തടയുന്നതു<br>കൊണ്ടും |
| ചിത്തം അചിത്തതാം ഗച്ഛതി | ചിത്തം അചിത്തതയെ പ്രാ<br>പിക്കുന്നു (അതായതു ചിത്ത<br>നാശം സംഭവിക്കുന്നു) |
| യഥാ ഇച്ഛസി | നീ എന്തു ഇച്ഛിക്കുന്നുവോ |
| തഥാ | അപ്രകാരം |
| കുരു | പ്രവർത്തിക്കാം (എന്നാൽ<br>നിന്നെ കർമ്മങ്ങൾ ബന്ധി<br>ക്കയില്ല) |

(വാസനകളും പ്രാണസ്പന്ദവും സമ്മേളിച്ചാണു് ചിത്തബീജത്തിന്നു് കാരണമാകുന്നതു്. അതുകൊണ്ടാണു് വാസനാത്യാഗത്തേയും, പ്രാണസ്പന്ദനിരോധത്തേയും സമമായി അഭ്യസിക്കണമെന്നു പറയുന്നതു്)

## 8. സത്സംഗവും സച്ഛാസ്ത്രാദ്ധ്യയനവും സ്വാത്മാനുഭവത്തെ ത്വരിതപ്പെടുത്തുന്നു.

| | |
|---|---|
| സാധുസംഗമസച്ഛാസ്ത്ര-<br>പരോ ഭവ സുസന്മതെ<br>തദ്ദിനൈരേവനോമാസൈ:<br>പ്രാപ്സ്യോഷീമാം പരാംധിയം | സാധുസംഗമസച്ഛാസ്ത്രം-<br>പരനാകിൽമഹാമതെ!<br>മാസം വേണ്ട ദിനംകൊണ്ടേ<br>പരബുദ്ധിയിലാണ്ടിടാം |
| സുസന്മതേ | നിർമ്മലബുദ്ധേ! |
| സാധുസംഗമസച്ഛാസ്ത്ര പരോഭവ | (സാധുസംഗമത്തിലും സച്ഛാ<br>സ്ത്രത്തിലും താല്പര്യപ്പെടുക |

| | |
|---|---|
| തദ് | അതുകൊണ്ടു |
| നമാസൈഃ | മാസങ്ങൾകൊണ്ടല്ല |
| ദിനൈഃ ഏവ | ദിനങ്ങൾകൊണ്ടുതന്നെ |
| ഇമാം പരാം ധിയം | ഈ പരാബുദ്ധിയെ |
| പ്രാപ്നോഷി | നീ പ്രാപിക്കും |

### 9. വാസനാക്ഷയത്തിനുള്ള മൂന്നുമാർഗ്ഗങ്ങൾ.

| | |
|---|---|
| സത്സംഗവ്യവഹാരിത്വാത് | സത്സംഗവ്യവഹാരത്താൽ |
| ഭവഭാവനഭഞ്ജനാത് | ഭവചിന്താഭഞ്ജനാൽ |
| ശരീരനാശദർശിത്വാ | ദേഹം നശ്വരമെന്നോർത്താൽ |
| ദ്ഭാവനാ ന ച വർത്തതേ | വാസനാക്ഷയമേർപ്പെടും |

| | |
|---|---|
| സത്സംഗവ്യവഹാരിത്വാത് | സത്സംഗത്താലും അവരായുള്ള വ്യവഹാരത്താലും |
| ഭവഭാവനഭഞ്ജനാത് | സംസാരചിന്തയുടെ നിവർത്തനത്താലും |
| ശരീരനാശദർശിത്വാത് | ശരീരം നശ്വരമാണെന്നുള്ള പരിജ്ഞാനത്താലും |
| ഭാവനാ | വാസന |
| ന ച വർത്തതേ | ഉണ്ടാകുന്നില്ല |

### 10. സ്വസ്വരൂപാനുസന്ധാനത്താൽ അമൃതത്വത്തെ പ്രാപിക്കുന്നു.

| | |
|---|---|
| ദൃഢഭാവാനുസന്ധാനാ- | സ്വസ്വരൂപാനുസന്ധാനാൽ |
| ദപിമൂഢാശ്ചപിരാഘവ | മൂഢനുംകൂടി രാഘവ! |
| വിഷം നയന്ത്യമൃതതാ | വിഷത്തെയമൃതാക്കീടും |
| മമൃതം വിഷതാമപി | അമൃതം വിഷമാക്കിടും. |

| | |
|---|---|
| രാഘവ | രഘുകുലോത്തമ! |

| | |
|---|---|
| ദൃഢഭാവാനുസന്ധാനാൽ | സ്വസ്വരൂപത്തിൽ ദൃഢമായ അനുസന്ധാനംകൊണ്ടു |
| വിമൂഢധാ അപി | മൂഢന്മാർക്കുകൂടി |
| വിഷം | വിഷത്തെ |
| അമൃതതാം നയന്തി | അമൃതാക്കിത്തീർക്കുന്നു |
| അമൃതം വിഷതാം അപി | അമൃതത്തെ വിഷമാക്കിയും തീർക്കുന്നു |

11. ദേഹമിഥ്യാത്വം ഭാവന ചെയ്താൽ ലോകഭാനമില്ലാതാകുന്നു.

| | |
|---|---|
| സത്യഭാവേന ദൃഷ്ടോയം | ദേഹം സത്യമതെന്നുള്ള |
| ദേഹോദേഹോഭവത്യലം | ഭാവത്താലതു സത്യമാം |
| ദൃഷ്ടസ്ത്വസത്യഭാവേന | ദേഹം സത്യമതല്ലെന്ന |
| വ്യോമതാം യാതിദേഹക: | ഭാവത്താലതു ശൂന്യമാം |

| | |
|---|---|
| അയം ദേഹ: | ഈ ദേഹം |
| സത്യഭാവേന ദൃഷ്ട: | സത്യമാണെന്നുള്ള ഭാവത്തോടുകൂടി ദർശനം ചെയ്യപ്പെട്ടപ്പോൾ |
| ദേഹ: അലം ഭവതി | ദേഹമായ്ത്തന്നെ ഭവിക്കുന്നു |
| അസത്യ ഭാവേന | സത്യമല്ലെന്നുള്ള ഭാവനയാൽ |
| ദൃഷ്ട: | ദർശനം ചെയ്യപ്പെട്ടപ്പോൾ |
| ദേഹക: | ദേഹം |
| വ്യോമതാം യാതി | ആകാശതയെ ( ശൂന്യതയെ ) പ്രാപിക്കുന്നു. |

12. സ്വപ്നദേഹം എങ്ങിനെ നിദ്രാകല്പിതമോ അതു പോലെ സ്ഥൂലദേഹം അവിദ്യാകല്പിതമാണ്.

| | |
|---|---|
| സുഖതല്പഗതോയേന | സുഖതല്പഗതൻ നീതാൻ |
| സ്വപ്നദേഹേന ദിക്തടാൻ | സ്വപ്നദേഹത്തിലെങ്ങുമേ |

| | |
|---|---|
| പരിഭ്രമസി ഹേരാമ! | സഞ്ചരിക്കുന്നു, ഹേ രാമ! |
| സദേഹസ്തേ ക്വ സാമ്പ്രതം. | ഇപ്പോളാദേഹമെങ്ങുപോയ് |

| | |
|---|---|
| ഹേ രാമ | ശ്രീരാമചന്ദ്ര! |
| സുഖതല്പഗതഃ | സുഖമായ് ശയ്യയിൽ കിടക്കുന്ന നീ |
| യേനസ്വപ്നദേഹേന | യാതൊരു സ്വപ്നദേഹം കൊണ്ടു |
| ദിക്തടാൻ | ദിഗന്തങ്ങളിൽ |
| പരിഭ്രമസി | പരിഭ്രമണം ചെയ്യുന്നു |
| തേ | നിന്റെ |
| സ ദേഹഃ | ആ ദേഹം |
| സാമ്പ്രതം | ഇപ്പോൾ (ഈ ജാഗ്രദവസ്ഥയിൽ) |
| ക്വ | എവിടെ |

## 13. ദേഹബുദ്ധി ഏതു നിലയിലും പരിത്യാജ്യമാണ്.

| | |
|---|---|
| ദേഹോഹമിതിധീസ്ത്യാജ്യാ | എന്തുനാശമണഞ്ഞാലും |
| സർവ്വനാശേപ്യുപസ്ഥിതേ | ദേഹബുദ്ധി ത്യജിക്കണം |
| സ്പ്രഷ്ടവ്യാ സാ നഭവ്യേന | ഭവ്യൻതൊട്ടീടൊലാ നായിൻ |
| സശ്വമാംസൈവ പുല്ക്കശി | മാംസമേന്തും പുലച്ചിയെ |

| | |
|---|---|
| സർവ്വനാശെ ഉപസ്ഥിതേ അപി | എന്തു നാശം ഭവിക്കുന്നതായാലും |
| ദേഹോഹം ഇതി ധീഃ | ഞാൻ ദേഹമാണ് എന്ന ബുദ്ധി |
| ത്യാജ്യാ | ത്യജിക്കത്തക്കതാണ് |
| സാ | അതു (ഈ ബുദ്ധി) |
| ഭവ്യേന | ഭവ്യന്മാർ (അതായതു സദാചാരപരന്മാർ) |
| സശ്വമാംസാപുല്ക്കശീ ഇവ | നായിന്റെ മാംസത്തോടുകൂടിയ ചണ്ഡാലിയെപ്പോലെ |
| ന സ്പ്രഷ്ടവ്യാ | സ്പർശിക്കത്തക്കതല്ല |

## 14. ബ്രഹ്മഭാവനകൊണ്ടു അഹങ്കാരം നശിക്കുന്നു.

| | |
|---|---|
| ബ്രഹ്മൈകം ഭാവയന്‍ സാധുഃ | ബ്രഹ്മഭാവനയാലേററ |
| ശാന്തസ്തിഷ്ഠന്‍ ഗതവ്യഥഃ | മാധിവിട്ടതിശാന്തനാം |
| യദാസ്തേസാവഹം ഭാവഃ | സാധുവിനുള്ളഹങ്കാരം |
| സ്വയമേവവിനശ്യതി | സ്വയമേവനശിച്ചിടും |

| | |
|---|---|
| ബ്രഹ്മ ഏകം | ബ്രഹ്മത്തെത്തന്നെ |
| ഭാവയന്‍ തിഷ്ഠന്‍ | ധ്യാനം ചെയ്തിരിക്കുന്നവനും |
| സാധുഃ | സാധുവും |
| ഗതവ്യഥഃ | ദുഃഖവര്‍ജ്ജിതനുമായി |
| അസൌ | ഇവന്‍ |
| യദാ ശാന്തഃ ആസ്തേ | എപ്പോള്‍ ശാന്തനായി സ്ഥിതി ചെയ്യുന്നുവോ |
| തദാ | അപ്പോള്‍ |
| അഹംഭാവഃ | അഹംകാരം |
| സ്വയമേവ | സ്വയമായ്ത്തന്നെ |
| വിനശ്യതി | നശിച്ചുപോകുന്നു |

## 15. 'സര്‍വ്വം ഖല്വിദം ബ്രഹ്മ' എന്ന ഭാവനയാല്‍ നിരഹംകാരനായിരിക്കുന്നവന്‍ ആകാശം പോലെ നിര്‍മ്മലനാണ്.

| | |
|---|---|
| സര്‍വ്വൈക്യാവബോധേന | എല്ലാമൊന്നെന്നുബോധിച്ചു |
| സ്വസ്ഥഃ ശീതളഃ സദാ | സ്വസ്ഥനായ് ശാന്തചിത്ത- നായ് |
| നിരഹംകൃതിരാകാശ- | |
| വിശദസ്തേന സംസ്ഥിതഃ | വര്‍ത്തിപ്പോ,നഭ്രമെന്നോണം നിര്‍മ്മലന്‍ നിരഹംകൃതി |

| | |
|---|---|
| തേന ഐക്യാവബോധേന | എല്ലാം ഏകമാണെന്ന ബോധത്താല്‍ |

| | |
|---|---|
| സ്വസ്ഥ: | സ്വസ്ഥനായ് |
| സദാ | എല്ലായ്പ്പോഴും |
| അന്ത: ശീതള: | ഹൃദയത്തിൽ ശാന്തനായി |
| ആകാശവിശദ: | ആകാശംപോലെ നിർമ്മലനായി |
| സർവ്വത്ര | എല്ലായിടത്തും |
| നിരഹംകൃതി: | അഹങ്കാരമില്ലാത്തവനായി |
| സംസ്ഥിത: | വർത്തിക്കുന്നവനാകുന്നു |

## 16. മനസ്സങ്കല്പമനുസരിച്ചാണ് ലോകാനുഭവം.

**അന്ത:ശീതളതായാംഹി** — **ഉള്ളം ശീതളമായീടിൽ**
**ലബ്ധായാം ശീതളം ജഗത്** — **ജഗത്തും ശീതളം ദൃഢം**
**അന്തസ്താപോപതപ്താനാം** — **ഉള്ളത്തിൽത്താപമേറ്റീടിൽ**
**ദാവദാഹമയം ജഗത്.** — **ലോകം ദാവാഗ്നിസന്നിഭം**

| | |
|---|---|
| അന്ത: ശീതളതായാം ഹി ലബ്ധായാം | അന്ത: ശീതളത സിദ്ധിച്ചാൽ |
| ജഗത് | ലോകം |
| ശീതളം | ശീതളമായ് ഭവിക്കുന്നു |
| അന്ത: താപോപതപ്താനാം | അന്ത: താപത്താൽ തപ്തന്മാർക്ക |
| ജഗത്, ദാവദാഹ മയം | ജഗത്തു കാട്ടുതീ തന്നെ |

**ഇതി യോഗവാസിഷ്ഠസാരെ 'വാസനോപശമം'**

**നാമ പഞ്ചമം പ്രകരണം**

**സമാപ്തം**



# ഷഷ്ഠം പ്രകരണം

## ആത്മമനനം

വസിഷ്ഠ ഉവാച

1. ജ്ഞാനിയായവർ തന്റെ ശരീരത്തെ അന്യന്റെ ശരീരംപോലെ വിചാരിക്കുന്നു.

| | |
|---|---|
| ശുദ്ധോനിരഞ്ജനോനന്തോ | ശുദ്ധൻനിരഞ്ജനൻ നിത്യൻ |
| ബോധോഹം പ്രകൃതേഃ പരഃ | മായാതീതൻ പ്രബോധവാൻ |
| ചേഷ്ടമാന ഇമം ദേഹം | ചേഷ്ടിപ്പോനാത്മദേഹത്തെ |
| പശ്യാമ്യന്യശരീരവത് | കാണ്മോനന്യ ശരീരമായ് |

| | |
|---|---|
| ശുദ്ധഃ | ശുദ്ധനും |
| നിരഞ്ജനഃ | നിർമ്മലനും |
| അനന്തഃ | ശാശ്വതനും |
| ബോധഃ | ബോധസ്വരൂപനും |
| പ്രകൃതേഃ പരഃ | പ്രകൃതിയിൽ നിന്നു പരനും (മായയെ അതിക്രമിച്ചവനും) |
| ചേഷ്ടമാനഃ | (ആഭാസികമായ ദേഹബന്ധത്താൽ) ചേഷ്ട ചെയ്യുന്നവനുമായ |
| അഹം | ഞാൻ |
| ഇമം ദേഹം | ഈ ദേഹത്തെ |
| അന്യ ശരീരവത് | അന്യന്റെ ശരീരംപോലെ |
| പശ്യാമി | കാണുന്നു |

2. ബ്രഹ്മോപദേശംചെയ്തു സ്വാത്മാനന്ദാനുഭൂതി അഭിവ്യക്തമാക്കുന്ന മത്ത്യസിംഹത്തെ വന്ദിക്കുന്നു.

| | |
|---|---|
| യോബ്രഹ്മഭാവമാദിശ്യ | ബ്രഹ്മഭാവോപദേശത്താൽ |
| ഭക്താനാം സ്ഥിരചേതസാം | സ്ഥിരഭക്തർക്കുകേവലം |
| ആനന്ദരൂപമാധത്തെ | പ്രത്യക്ഷാനന്ദമേകീട്ടും |
| തംനൃസിംഹംസദാനുമഃ | നൃസിംഹംതുണചെയ്യുമേ |

| | |
|---|---|
| സ്ഥിരചേതസാം ഭക്താനാം | (സ്ഥിരചിത്തന്മാരായ ഭക്തന്മാർക്ക് |
| ബ്രഹ്മഭാവം ആദിശ്യ | ബ്രഹ്മഭാവത്തെ ഉപദേശിച്ച് |
| ആനന്ദരൂപം | ആനന്ദസ്വരൂപത്തെ |
| യഃ | യാതൊരുത്തൻ |
| ആധത്തെ | വെളിപ്പെടുത്തുന്നു |
| തം നൃസിംഹം | ആ നരസിംഹത്തെ |
| സദാനുമഃ | എപ്പോഴും സ്തോത്രംചെയ്യുന്നു. |

3. അസത്തുക്കളായ ഇന്ദ്രിയാദികൾ ബ്രഹ്മാനുഭവത്തോടുകൂടി ഇല്ലാതാകുന്നതുകൊണ്ട് അവ അജ്ഞാനകല്പിതങ്ങളാണെന്നു തെളിയുന്നു.

| | |
|---|---|
| ഏതേഹിചിദ്വിലാസാന്താഃ | നശിക്കും ചിദ്വിലാസത്തിൽ |
| മനോ ബുദ്ധീന്ദ്രിയാദയഃ | മനോബുദ്ധീന്ദ്രിയാദികൾ |
| അസന്തഃ സർവ്വ ഏവാഹോ | അസത്താണൊക്കെയും ശ്രദ്ധാ- |
| അവധാനം വിനാസ്ഥിതാഃ | ഹീനമായ്സ്ഥിതിചെയ്യുതേ |

| | |
|---|---|
| മനോബുദ്ധീന്ദ്രിയാദയഃ | (മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇത്യാദികൾ |
| ഏതേഹി | എല്ലാംതന്നെ |
| ചിദ്വിലാസാന്താഃ | (ബ്രഹ്മാനുഭവത്തോടുകൂടി ഇല്ലാതാകുന്ന |
| അസന്തഃ | അസത്തുക്കളായ |
| സർവ്വഏവാഹോ | അവയെല്ലാംതന്നെ |

| | |
|---|---|
| അവധാനം വിനാ | ശ്രദ്ധ (ഏകാഗ്രത) കൂടാതെ |
| സ്ഥിതാ: | സ്ഥിതിചെയ്യുന്നവയാണ് |

4. ഭാവാഭാവങ്ങളില്ലാത്തവന്ന് ദുഃഖമുണ്ടാകയില്ല.

| | |
|---|---|
| ആപദ്യചലചിത്തോസ്മി | ആപത്തിലചലൻ ഞാനോ |
| ജഗന്മിത്രം ച സംപദി | സമ്പത്തിൽ ലോകമിത്രമാം |
| ഭാവാഭാവവിഹീനോസ്മി | ഭാവാഭാവങ്ങളില്ലാത്തോ- |
| തേനജീവാമ്യനാമയം | നതിനാൽ ദുഃഖവജ്ജിതൻ |

| | |
|---|---|
| ആപദി | ആപത്തിൽ |
| അചലചിത്തോസ്മി | ഞാൻ അചഞ്ചലമായ മനസ്സുള്ളവനാണ് |
| സംപദി | സമ്പത്തിൽ |
| ജഗന്മിത്രം ച | ലോകബന്ധുവുമാണ് |
| ഭാവാഭാവവിഹീനോസ്മി | ഭാവാ ഭാവങ്ങളില്ലാത്തവനാണ് ഞാൻ |
| തേന | അതിനാൽ |
| അനാമയം ജീവാമി | ദുഃഖമില്ലാത്തവനായി ഞാൻ ജീവിക്കുന്നു |

5. ബ്രഹ്മസ്ഥിതൻ ആകാശംപോൽ ശാന്തനായി

നിർമ്മലനായി ശാശ്വതനായി

സ്ഥിതിചെയ്യുന്നു.

| | |
|---|---|
| നിരീഹോസ്മിനിരാശോസ്മി | നിരീഹൻ ഞാൻനിരാശൻഞാം |
| ഖവത്സ്വസ്ഥോസ്മിനിസ്പൃഹ: | നഭം പോൽ സ്വസ്ഥനായവൻ |
| ശാന്തോമ്യഹമരൂപോസ്മി | നിസ്പൃഹൻ,ശാശ്വതൻ,ശാന്തൻ |
| ചിരായുരചലസ്ഥിത: | രൂപമററോൻ സ്ഥിരസ്ഥിതൻ |

| | |
|---|---|
| നിരീഹോസ്മി | ഞാൻ സാംസാരിക ചേഷ്ടയില്ലാത്തവനാണ് |

| | |
|---|---|
| നിരാശോസ്മി | തൃഷ്ണയില്ലാത്തവനാണ് |
| ഖ വത് | ആകാശംപോൽ |
| സ്വസ്ഥോസ്മി | തന്നിൽത്തന്നെ സ്ഥിതിചെയ്യുന്നവനാണ് |
| നിസ്പൃഹഃ | വിഷയവാസനയില്ലാത്തവനാണ് |
| ശാന്തോസ്മി | ശാന്തനാണ് |
| അത്രപോസ്മി | അത്രപനാണ് |
| ചിരായുഃ | എന്നും ജീവിച്ചിരിക്കുന്നവനാണ് |
| അചലസ്ഥിതഃ | ചാഞ്ചല്യമില്ലാത്തവനാണ് |

6. മൂന്നു ലോകങ്ങളും ചിത്താണ്; എല്ലാം ചിത്തു തന്നെ; ഞാനും ചിത്തുതന്നെ.

| | |
|---|---|
| ചിദേവപഞ്ചഭൂതാനി | ചിത്തല്ലോപഞ്ചഭൂതങ്ങൾ |
| ചിദേവഭുവനത്രയം | ചിത്തുതാൻമൂന്നു ലോകവും |
| വിജ്ഞാതമധുനാസമ്യ- | ഞാനുമങ്ങിനെ ചിത്താണെ- |
| ഗഹം ചാപി ചിദേവഹി | ന്നറിഞ്ഞേനിപ്പോഴൊ- ക്കെയും |

| | |
|---|---|
| പഞ്ചഭൂതാനി | പഞ്ചഭൂതങ്ങൾ |
| ചിദേവ | ചിത്തുതന്നെ |
| ഭുവനത്രയം ചിദേവ | മൂന്നുലോകങ്ങളും ചിത്തുതന്നെ |
| അഹം ഏവ | ഞാനും അങ്ങിനെ |
| ചിദേവഹി | ചിത്തുതന്നെയാണ് |
| അധുനാ സമ്യക് വിജ്ഞാതം | ഇപ്പോൾ വഴിപോലെ അറിയപ്പെട്ടു |

7. ഉള്ളത് ഏതൊന്നോ അതാണ് ഞാൻ.

| | |
|---|---|
| സർവ്വാതീതഃസർവ്വഗമഃ | സർവ്വാതീതൻ സർവ്വഗമ്യ- |
| ഖം ഇവായമഹം സ്ഥിതഃ | നഭ്രംപോൽസ്ഥിതി ചെയ്യുവോൻ |

| | |
|---|---|
| യത്തദസ്തിതദേവാസ്തി | ഉള്ളതേതതുതന്നേഞാ |
| വക്തുംശക്നോമിനേതരത് | നല്ലാതെന്തൊന്നുരച്ചിടും |

| | |
|---|---|
| സർവ്വാതീത: | സർവ്വത്തേയും കടന്നവനായി |
| ഖം ഇവ | ആകാശംപോലെ |
| സർവ്വഗമ: | എങ്ങും നിറഞ്ഞവനായി |
| സ്ഥിത: | ഇരിക്കുന്ന |
| അയം അഹം | ഈ ഞാൻ |
| യത് തദസ്തി തദേവാസ്തി – (യത്, തദ് അസ്തി) (തദ്, ഏവ, അസ്തി) | തദ്പദവാച്യമായും അഹം പദവാച്യമായും ഇരിക്കുന്ന യാതൊന്നോ അതുതന്നെയാണ് |
| ഇതരത് വക്തും | മറെറാന്നും പറവാനായി |
| ന ശക്നോമി | ഞാൻ ശക്തനല്ല |

8. അനന്തമായ ചിത്സമുദ്രത്തിൽ സങ്കല്പവീചികൾ ഉദിച്ചസ്തമിക്കുന്നു — എന്നാൽ എനിക്കാവട്ടെ. യാതൊരു വൃദ്ധിയും ക്ഷയവും ഇല്ല.

| | |
|---|---|
| മയ്യനന്തചിദംഭോധൌ | ചിത്സമുദ്രമതാമെന്നിൽ |
| വിശ്വവീച്യാദികല്പനാ | വിശ്വസങ്കല്പവീചികൾ |
| ഉദേതുവാസ്തമായാതു | ഉദിക്കട്ടെസ്തമിക്കട്ടെ |
| നമെവൃദ്ധിർനചക്ഷയ: | ഇല്ല വൃദ്ധിക്ഷയങ്ങൾമേ |

| | |
|---|---|
| അനന്ത ചിദംഭോധൌ മയി | അനന്തചിത്സമുദ്രമായ എന്നിൽ |
| വിശ്വവീച്യാദി കല്പനാ | വിശ്വവീചികളാകുന്ന കല്പനകൾ (വിശ്വം=ലോകം, വീചി=തിരമാല, കല്പനകൾ=അനുമാനങ്ങൾ) |
| ഉദേതു | ഉദിക്കുകയോ |
| അസ്തമായാതു വാ | അസ്തമിക്കുകയോ ചെയ്യട്ടെ |

| | |
|---|---|
| മേ നവൃദ്ധിന ച ക്ഷയ: | എനിക്കു വൃദ്ധിയും ക്ഷയവും ഇല്ല: |

9\. ജ്ഞാനസാഗരമായ എന്നിൽ ജീവികളാകുന്ന തിരമാലകൾ ഉല്പത്തിസ്ഥിതി ലയങ്ങളോടുകൂടി വിളയാടുന്നു.

| | |
|---|---|
| മയ്യനന്തചിദംഭോധാ | ജ്ഞാനസാഗരമായുള്ളൊ– |
| വാശ്ചര്യം ജീവവീചയ: | രെന്നിലീജീവവീചികൾ |
| സമുല്ലസന്തി ഖേലന്തി | ഉല്ലസിച്ചു കളിച്ചീടും |
| പ്രവിശന്തിസ്വഭാവത: | ലയിക്കും സ്വസ്വഭാവമായ് |

| | |
|---|---|
| അനന്തചിദംഭോധൌമയി | അപാരജ്ഞാനസാഗരമായ എന്നിൽ |
| ആശ്ചര്യം | ആശ്ചര്യകരമായി |
| സ്വഭാവത: | സ്വഭാവത്തെ അനുസരിച്ചു. |
| ജീവവീചയ: | ജീവികളാകുന്ന തിരമാലകൾ |
| സമുല്ലസന്തി. ഖേലന്തി, പ്രവിശന്തി | ഉൽപത്തി പ്രാപിക്കുന്നു, വ്യാപാരം ചെയ്യുന്നു, ലയിക്കുകയും ചെയ്യുന്നു. |

10\. എന്റെ അജ്ഞാനമാണ് വിശ്വത്തിന്നു കാരണം ഉല്പത്തി, സ്ഥിതി, ലയങ്ങൾ എന്നിലാണ്– ഞാൻ ചിദാനന്ദനാണ്.

| | |
|---|---|
| മദജ്ഞാനോദിതംവിശ്വം | വിശ്വമുണ്ടായ് മദജ്ഞാനം |
| മയ്യേവലയമാഗതം | മൂലം,മായത്തുമെന്നിലായ് |
| അപരോക്ഷചിദാനന്ദ– | ലയിക്കുന്നു ചിദാനന്ദ |
| സാമ്രാജ്യമധുനാസ്മ്യഹം | സാമ്രാജ്യമിവനാണഹോ |

| | |
|---|---|
| വിശ്വം | പ്രപഞ്ചം |

| | |
|---|---|
| മദജ്ഞാനോദിതം | എന്നെപ്പററിയുള്ള അജ്ഞാനം നിമിത്തമുണ്ടായതാണ്, |
| മയ്യേവ | എന്നിൽത്തന്നെ |
| ലയമാഗതം | ലയിച്ചുപോകുന്നു |
| അഹം | ഞാൻ |
| അധുനാ | ഇപ്പോൾ |
| അപരോക്ഷചിദാനന്ദ സാമ്രാജ്യം | സച്ചിദാനന്ദ സ്വരൂപനായി |
| അസ്മി | ഭവിക്കുന്നു |

11. അതുകൊണ്ട് സർവ്വാന്തര്യാമിയും നിത്യമുക്തനും ചൈതന്യസ്വരൂപനുമായ എന്നെത്തന്നെ നമസ്കരിക്കുന്നു.

| | |
|---|---|
| സർവ്വഭൂതാന്തരസ്ഥായ | സർവ്വാന്തര്യാമിയായ് ജ്ഞാന– |
| നിത്യമുക്തചിദാത്മനെ | രൂപനായ് നിത്യമുക്തനായ് |
| പ്രത്യക്ചൈതന്യരൂപായ | പ്രത്യക്ചൈതന്യനായുള്ളാഴ– |
| മഹ്യമേവ നമോ നമഃ | മെന്നെത്തന്നെ നമിച്ചിടാം |

| | |
|---|---|
| സർവ്വഭൂതാന്തരസ്ഥായ | സർവ്വഭൂതങ്ങളിലും അന്തര്യാമിരൂപേണ സ്ഥിതിചെയ്യുന്നവനും |
| നിത്യമുക്തചിദാത്മനെ | നിത്യമുക്തനും ജ്ഞാനസ്വരൂപനുമായ |
| മഹ്യം ഏവ | എന്നെതന്നെ |
| നമോ നമഃ | നമസ്കരിക്കുന്നു |

ഇതി ശ്രീ യോഗവാസിഷ്ഠസാരേ 'ആത്മമനനം'

നാമ ഷഷ്ഠം പ്രകരണം

സമാപ്തം.



# സപ്തമം പ്രകരണം

## ശുദ്ധിനിരൂപണം

വസിഷ്ഠ ഉവാച

1. പുറത്തു കർത്താവായും ഉള്ളിൽ അകർത്താവായും ലോകത്തിൽ വ്യാപാരം ചെയ്യുക.

| | |
|---|---|
| ബഹി: കൃത്രിമസംരംഭോ | പുറമേവ്യാജസംരംഭൻ |
| ഹൃദി സംരംഭവജ്ജിത: | ഹൃത്തിൽ സംരംഭമററവൻ |
| കർത്താബഹിരകർത്താന്ത: | കർത്താവായുമകർത്താവായ് |
| ലോകേ വിഹര രാഘവ | വാണീടുലകിൽ രാഘവ! |

| | |
|---|---|
| രാഘവ | രഘുകുലോത്തമ! |
| ബഹി: | പുറത്തു |
| കൃത്രിമസംരംഭ: | കല്പിതമായ രാഗദ്വേഷാദി വികാരങ്ങളോടു കൂടിയവ- നായി |
| ഹൃദി | ഉള്ളിൽ |
| സംരംഭവജ്ജിത: | യാതൊരു വാസനകളുമില്ലാതെ നിർവ്വികാരനായി |
| ബഹി: കർത്താ | പുറമേ കർത്തൃഭാവത്തോടുകൂടിയവനായും |
| അന്ത: അകർത്താ | ഉള്ളിൽ കർത്തൃഭാവമില്ലാത്തവനായും |
| ലോകേ | ലോകത്തിൽ |
| വിഹര | വ്യാപാരം ചെയ്യാലും |

2. എല്ലാവിധ ആശകളേയും സർവ്വ രാഗങ്ങളേയും സകല വാസനകളേയും പരിത്യജിച്ച് ലോകദൃഷ്ടിയിൽ എല്ലാ ആചാരങ്ങളേയും അനുഷ്ഠിക്കുന്നവനായിരിക്കുക.

| | |
|---|---|
| അന്തഃ സന്ത്യക്ത സർവ്വാശോ | ഉള്ളിലാശകളും വിട്ട് |
| വീതരാഗോ വിവാസനഃ | രാഗവാസനയെന്നിയേ |
| ബഹിഃ സർവ്വസമാചാരോ | പുറത്തുദ്യമകർത്താവായ് |
| ലോകേ വിഹര രാഘവ | വാണീടുലകിൽ രാഘവ! |

| | |
|---|---|
| രാഘവ | രഘുകുലനായക! |
| അന്തഃ | ഉള്ളിൽ |
| സംത്യക്തസർവ്വാശഃ | എല്ലാവിധ ആശകളേയും വെടിഞ്ഞു |
| വീതരാഗഃ | രാഗമില്ലാത്തവനായി |
| വിവാസനഃ | വാസനകളെ വിട്ട് |
| ബഹിഃ | പുറത്ത് |
| സർവ്വ സമാചാരഃ | (ലോകദൃഷ്ടിക്ക്) എല്ലാ ആചാരങ്ങളേയും അനുഷ്ഠിക്കുന്നവനായി |
| ലോകേ | ലോകത്തിൽ |
| വിഹര | വ്യാപാരങ്ങൾ നിർവ്വഹിക്കുക |

ഇവിടെ ആശ, രാഗം, വാസന എന്നീ മൂന്നുവിധ പദങ്ങൾ പ്രയോഗിച്ചിട്ടുള്ളതു അനാഗതത്തിൽ ആശയെന്നും, വർത്തമാനത്തിൽ രാഗമെന്നും, ഭൂതത്തിൽ വാസനയെന്നും വ്യപദേശിക്കുന്നവയാണ്.

**3. അഹംകാരരൂപമായ വാസനയെ ത്യജിച്ച് ബ്രഹ്മദൃഷ്ടിയോടുകൂടി ജീവന്മുക്തനായി ലോകത്തിൽ വിഹരിക്കുക.**

| | |
|---|---|
| പൂർണ്ണാംദൃഷ്ടിമവഷ്ടഭ്യ | ധ്യേയത്യാഗം വിളങ്ങുന്ന |
| ധ്യേയത്യാഗവിലാസിനീം | ബ്രഹ്മത്തിങ്കലുറച്ചഹോ |
| ജീവന്മുക്തതയാ സ്വസ്ഥോ | ജീവന്മുക്ത പദംനേടി |
| ലോകേ വിഹര രാഘവ | വാണീടുലകിൽ രാഘവ! |

രാഘവ — രഘുകുലോത്തമ !

ധ്യേയത്യാഗവിലാസിനാം — ധ്യേയപരിത്യാഗത്താൽ വിളങ്ങുന്ന (ധ്യാതാ, ധ്യേയം ധ്യാനം എന്ന ത്രിപുടിയെ ഉപേക്ഷിച്ച് അതായത് ത്രിപുടികളതീതമായി അഹംകാരരഹിതമായ അവസ്ഥയിൽ

പൂർണ്ണാം ദൃഷ്ടിം — പരിപൂർണ്ണദൃഷ്ടിയെ – അതായത് ബ്രഹ്മദൃഷ്ടിയെ

അവഷ്ടഭ്യ — ആശ്രയിച്ച്

സ്വസ്ഥഃ — സ്വസ്ഥനായി

ജീവന്മുക്തതയാ — ജീവന്മുക്തനായി

ലോകേ വിഹര — ലോകത്തിൽ വിഹരിച്ചാലും

### 4. ജ്ഞാനസ്വരൂപനാണ് താൻ എന്ന ദൃഢനിശ്ചയത്തോടു കൂടി ദ്വൈതത്തെ നശിപ്പിച്ച് സുഖസ്വരൂപനായ് ഭവിക്കുക.

**ഏകോവിശുദ്ധബോധോഹം-**
**മിതിനിശ്ചയവഹ്നിനാ**
**പ്രജ്ജ്വാല്യദ്വൈതഗഹന**
**മേക ഏവ സുഖീ ഭവ**

**ബോധസ്വരൂപൻ ഞാനേക-**
**നെന്നനിശ്ചയവഹ്നിയാൽ**
**ദ്വൈതാരണ്യം ദഹിപ്പിച്ചി-**
**ട്ടേകനായ് സുഖിയാകനീ**

അഹം ഏക; — ഞാൻ ഏകനാകുന്നു

വിശുദ്ധബോധ: — വിശുദ്ധനായ ബോധസ്വരൂപനാകുന്നു.

ഇതി — എന്നുള്ള

നിശ്ചയ വഹ്നിനാ — നിശ്ചയമാകുന്ന അഗ്നിയിൽ

ദ്വൈതഗഹനം — ദ്വൈതമാകുന്ന അരണ്യത്തെ

പ്രജ്ജ്വാല്യ — ദഹിപ്പിച്ച്

ഏക: ഏവ — അദ്വിതീയനായി

സുഖീഭവ — സുഖസ്വരൂപനായി ഭവിക്കുക.

## 5. അഭിമാനപാശത്തെ ജ്ഞാനഖഡ്ഗത്താൽ മുറിക്കുക.

| | |
|---|---|
| ദേഹോഹം മാനപാശേന | 'ദേഹം ഞാ'നെന്നപാശത്താൽ |
| ദൃഢം ബദ്ധോസി സർവ്വത: | ദൃഢമായ് ബദ്ധനായ നീ |
| ബോധോഹംജ്ഞാനഖഡ്ഗേന | 'ബോധം ഞാ'നെന്നഖഡ്ഗ- ത്താൽ |
| തം നികൃന്ത്യ സുഖീഭവ | ഛേദിച്ചു സുഖിയാകുക |

| | |
|---|---|
| അഹം ദേഹ: | ഞാൻ ദേഹമാകുന്നു |
| (ഇതി) മാനപാശേന | എന്ന അഭിമാനപാശംകൊണ്ടു |
| സർവ്വത: | എല്ലായിടത്തും |
| ദൃഢം | ദൃഢമായി |
| ബദ്ധോസി | നീ ബദ്ധനാകുന്നു |
| അഹം | ഞാൻ |
| ബോധ: | ബോധസ്വരൂപനാകുന്നു |
| (ഇതി) ജ്ഞാനഖഡ്ഗേന | എന്ന ജ്ഞാനഖഡ്ഗംകൊണ്ടു |
| തം നികൃന്ത്യ | അതിനെ ഛേദിച്ചു |
| സുഖീഭവ | സുഖസ്വരൂപനായി ഭവിക്കുക |

## 6. അനാത്മാവിൽ ആസക്തി ത്യജിച്ചു ഭേദബുദ്ധി കൂടാതെ ഏകനിഷ്ഠനായി സച്ചിദാനന്ദനായ് ഭവിക്കുക.

| | |
|---|---|
| അനാത്മനിരതിം ത്യക്ത്വാ | അനാത്മരതിയും വിട്ടു |
| നിർവ്വിഭാഗോജഗത് സ്ഥിതൌ | ജഗത്ഭേദമതെന്നിയേ |
| ഏകനിഷ്ഠതയാന്തഃസ്ഥ: | ഏകനിഷ്ഠയിലാണന്തർ- |
| സച്ചിദ്രൂപപരോഭവ | മുഖനായ് ബുദ്ധനാകനീ |

| | |
|---|---|
| അനാത്മനി | അനാത്മാവായ ദേഹാദിയിൽ |
| രതിംത്യക്ത്വാ | ആസക്തിയെ വിട്ടു |

| | |
|---|---|
| ജഗത്സ്ഥിതൌ | ജഗത്തിൻെറ സ്ഥിതിയിൽ |
| നിർവിഭാഗ : | ഭേദബുദ്ധി കല്പിക്കാതെ |
| ഏകനിഷ്ഠതയാ | ആത്മാവിൽ ഏകനിഷ്ഠയോടേ |
| അന്തഃസ്ഥഃ | അന്തർമ്മുഖനായി |
| സച്ചിത്മാത്രപരഃ | ബോധസ്വരൂപനായി |
| ഭവ | ഭവിച്ചാലും |

7. അവസ്ഥാത്രയങ്ങൾക്കതീതനായി സനാതനമായ തൽസ്വരൂപനായ് ഭവിക്കുക.

| | |
|---|---|
| അജാഗ്രത്സ്വപ്നനിദ്രസ്യ | ജാഗ്രത്സ്വപ്നസുഷുപ്തിക്ക |
| യത്തേ രൂപംസനാതനം | മീതെ,സത്യംസനാതനം |
| സചേതനം വിശുദ്ധഞ്ച | ശുദ്ധംസചേതനംരൂപ— |
| തന്മയോഭവസർവ്വദാ | മേററു തന്മയനാകുക |

| | |
|---|---|
| അജാഗ്രത്സ്വപ്നനിദ്രസ്യ | ജാഗ്രത്, സ്വപ്നം, സുഷുപ്തി ഇവ മൂന്നുമല്ലാത്ത |
| തേ | നിൻെറ |
| സനാതനം | ശാശ്വതമായി |
| സചേതനം | ചൈതന്യസ്വരൂപമായി |
| വിശുദ്ധംച | വിശുദ്ധമായിരിക്കുന്ന |
| യൽ | യാതൊരു |
| രൂപം | സ്വരൂപമുണ്ടോ |
| സർവദാ | എല്ലായ്പ്പോഴും |
| തന്മയോഭവ | തൽസ്വരൂപനായി ഭവിക്കുക. |

8. ബാഹ്യത്തിൽ നിശ്ചേഷ്ടനായി അന്തർഭാഗത്തിൽ മുക്തത്വം കൈക്കൊണ്ടു തന്മയഭാവത്തെ അവലംബിച്ചു സ്വരൂപനിഷ്ഠയിൽതന്നെ ഉറയ്ക്കുക — അതായതു് ബ്രഹ്മഭൂതനായ് ഭവിക്കുക.

| | |
|---|---|
| ജഡതാം വർജ്ജയിത്വൈകാം | അമനസ്കം ശിലാഹൃത്ത |
| ശിലായാ ഹൃദയം ഹിയത് | ജാഡ്യഭാവം വെടിഞ്ഞീടിൽ |
| അമനസ്കം മഹാബാഹോ | ഏതു ഭാവമതേ ഭാവ |
| തന്മയോ ഭവ സർവ്വദാ | മേറു തന്മയനാവുക |

| | |
|---|---|
| മഹാബാഹോ | ഹേ പുരുഷശ്രേഷ്ഠ! |
| അമനസ്കം | (സ്വഭാവികമായിത്തന്നെ) മനസ്സോടുകൂടിയതല്ലാത്ത |
| ശിലായാ ഹൃദയം | ശിലയുടെ ആഭ്യന്തരമായ സ്വരൂപം |
| ജഡതാം ഏകാം വർജ്ജയിത്വാ ഹി | അതിന്റെ നിശ്ചേഷ്ടഭാവത്തെ വർജ്ജിക്കുന്നുവെങ്കിൽ അതായത് കാഠിന്യത്തെ പരിത്യജിച്ച് മൃദുത്വത്തെ സ്വീകരിക്കുന്നുവെങ്കിൽ |
| യത് | യാതൊന്നായിത്തീരുമോ |
| ത്വം | നീ |
| സർവ്വദാ | എല്ലായ്പോഴും |
| തന്മയഃ ഭവ | അതിനോടു തുല്യമായ സ്വരൂപനിഷ്ഠയോടുകൂടിയവനായി ഭവിച്ചാലും |

**9. ഗ്രാഹ്യഗ്രാഹകഭാവത്തെ വെടിഞ്ഞു സകല സങ്കല്പങ്ങളേയും ത്യജിച്ചു തന്മയനായി സ്ഥിതിചെയ്യുക.**

| | |
|---|---|
| മാ ഭവ ഗ്രാഹ്യഭാവാത്മാ | ഗ്രാഹ്യഗ്രാഹകഭാവങ്ങ- |
| ഗ്രാഹകാത്മാ ച മാ ഭവ | ളൊക്കെയും കൈവെടിഞ്ഞു- |
| ഭാവനാമഖിലാം ത്യക്ത്വാ | നീ |
| യന്മയസ്തന്മയോ ഭവ | സങ്കല്പഹീനനായ്ത്തന്നെ |
| | തന്മയത്വമതേല്ക്കുക- |

| | |
|---|---|
| ത്വം | നീ |
| ഗ്രാഹ്യഭാവാത്മാ | ഗ്രാഹ്യസ്വരൂപനായ് |
| മാഭവ | ഭവിക്കരുത് (അതായതു ദൃശ്യഭാവത്താൽ സ്വാത്മാഭിമാനിയാവരുതെന്നർത്ഥം) |
| ഗ്രാഹകാത്മാ മാഭവ | ഗൃഹീതൃസ്വരൂപനായും ഭവിക്കരുത് (ദ്രഷ്ടൃതാഭിമാനിയാവരുതെന്നർത്ഥം) |
| അഖിലാം ഭാവനാം ത്യക്ത്വാ | എല്ലാ ഭാവനകളേയും ത്യജിച്ച് |
| യന്മയഃ | യാതൊരു സ്വരൂപമോ |
| തന്മയോഭവ | ആ സ്വരൂപമായ് ഭവിക്കുക |

**10.** **മനസ്സുകൊണ്ടു മനസ്സിനേയും സങ്കല്പംകൊണ്ടു സങ്കല്പത്തേയും ജയിച്ച് സ്വാത്മ സംസ്ഥിതിയിൽ ഉറയ്ക്കുക.**

| | |
|---|---|
| **സങ്കല്പേനൈവ സങ്കല്പം** | **സങ്കല്പംകൊണ്ടു സങ്കല്പം** |
| **മനസൈവമനോമുനേ** | **മനസ്സാലമ്മനസ്സും** |
| **ഛിത്വാസ്വാത്മനിതിഷ്ഠത്വം** | **ഛേദിച്ചാത്മത്വമാർന്നീടാ–** |
| **കിമേതാവതിദുഷ്കരം** | **മതിനെന്തുപ്രയാസമോ** |

| | |
|---|---|
| മുനേ | അല്ലയോ മനനശീല! |
| സങ്കല്പേന ഏവ സങ്കല്പം | സങ്കല്പത്താൽത്തന്നെ സങ്കല്പത്തേയും |
| മനസാ ഏവ | മനസ്സുകൊണ്ടുതന്നെ |
| മനഃ | മനസ്സേയും |
| ഛിത്വാ | ഛേദിച്ചിട്ട് |
| സ്വാത്മനി | സ്വാത്മാവിൽത്തന്നെ |
| ത്വം തിഷ്ഠ | നീ നിഷ്ഠയോടുകൂടിയിരിക്കുക |
| ഏതാവതി ദുഷ്കരം കിം | ഇതുമാത്രം ചെയ്യുന്നതിൽ എന്തു പ്രയാസമുണ്ട് |

11. ചിന്തയാകുന്ന അഗ്നിയിൽ തപ്തമായ മനസ്സിനെ ശാസ്ത്രാഭ്യാസത്താൽ തീക്ഷ്ണമായതും താപരഹിതവുമായ മനസ്സുകൊണ്ടു ഛേദിക്കുക.

| | |
|---|---|
| ശാസ്ത്രസംഗമതീക്ഷ്ണേന | ശാസ്ത്രാർത്ഥ തീക്ഷ്ണമായിട്ടും |
| ചിന്താതപ്തമതാപിനാ | മനസ്സാകുമയസ്സിനാൽ |
| ഛിന്ധിത്വമായസേനായോ | ചിന്താതപ്ത മനസ്സാകു- |
| മനസൈവമുനേമനഃ | മയസ്സെത്താൻ മുറിയ്ക്കുക. |

| | |
|---|---|
| മുനേ | മനനശീല! |
| ത്വം ചിന്താതപ്തം | നീ ചിന്തയാകുന്ന അഗ്നിയിൽ തപ്തമായ |
| മനഃ അയഃ | മനസ്സാകുന്ന ഇരുമ്പിനെ |
| ശാസ്ത്ര സംഗമ തീക്ഷ്ണേന | ശാസ്ത്രാഭ്യാസംകൊണ്ടു അതി തീക്ഷ്ണമായതും |
| അതാപിനാ ആയസേന മനസാ | ചൂടില്ലാത്തതുമായ മനസ്സാകുന്ന ഇരുമ്പുകൊണ്ടുതന്നെ |
| ഛിന്ധി | ഛേദിച്ചാലും |

12. ജഡമായ ദേഹത്തിനുവേണ്ടി എന്തിന് ഖേദിക്കുന്നു.

| | |
|---|---|
| കസ്മാദയം ജഡോമൂകോ | ജഡമായ് മൂകമായുള്ള |
| ദേഹോഭവതി രാഘവ | ദേഹമോ നീ രഘൂത്തമ! |
| യദർത്ഥംസുഖദുഃഖാഭ്യാ | എന്തിന്നു സുഖദുഃഖത്തിൽ |
| മവശഃ പരിഭൂയസേ | വൈവശ്യം കലരുന്നു നീ |

| | |
|---|---|
| യദർത്ഥം | എന്തിന്നു വേണ്ടി |
| ത്വം | നീ |
| സുഖദുഃഖാഭ്യാം | സുഖദുഃഖങ്ങളാൽ |

അവശ: — അവശനായി
പരിഭ്രമസേ — പരിഭവിക്കുന്നു
രാഘവ — രഘുനന്ദന!
ജഡ: മൂക: — ജഡമായും മൂകമായുമുള്ള
അയം ദേഹ: — ഈ ദേഹമായി
തവ കിം — നിനക്കെന്തു ബന്ധമാണ്

13. മാംസരക്തങ്ങളോടുകൂടിയ ദേഹമല്ല നാമെന്നറി ഞ്ഞിട്ടും ദേഹത്തിൽ ആത്മബുദ്ധി എന്തിനു?

**കശ്മാംസരുധിരാദീനി — എങ്ങഹോ മാംസരക്തങ്ങ-**
**കശ്ചൈതന്യവിഗ്രഹ: — ളെങ്ങീചൈതന്യവിഗ്രഹം**
**വിജാനന്നപിദേഹേസ്മി — അറിഞ്ഞോനെങ്കിലും,ദേഹേ**
**ന്നാത്മധീം ന ജഹാസികിം — വിടുന്നില്ലാത്മബുദ്ധിയെ**

മാംസരുധിരാദീനികശ — മാംസം രക്തം മുതലായവ എവിടെ?
ചൈതന്യ വിഗ്രഹ: — ചൈതന്യസ്വരൂപനായ
ത്വം ച കശ — നീ എവിടെ
വിജാനന് അപി — (ഇതിനെ) അറിഞ്ഞിരുന്നിട്ടും
അസ്മിന് ദേഹേ — ഈ ദേഹത്തിൽ
ആത്മധീം — ആത്മബുദ്ധിയെ
ന ജഹാസി കിം — എന്തുകൊണ്ടു വിടുന്നില്ല

14. ദേഹം കാഷ്ഠലോഷ്ടസമമാണെന്നറിഞ്ഞാൽ തന്നെ സാക്ഷാൽക്കാരമായി.

**എതാവതൈവദേവേശഃ — കാഷ്ഠലോഷ്ടസമംതന്നെ**
**പരമാത്മാവഗമ്യതേ — ദേഹമെന്നറിവാകുകിൽ**

| | |
|---|---|
| **കാഷ്ഠലോഷ്ടസമത്വേന** | **സ്വാത്മാവാം പരമീശൻെറ** |
| **ദേഹോയദവലോക്യതേ** | **സാക്ഷാൽക്കാരമണഞ്ഞിട്ടും** |

| | |
|---|---|
| **അയം ദേഹഃ** | ഈ ദേഹം |
| കാഷ്ഠലോഷ്ടസമത്വേന | കാഷ്ഠലോഷ്ട(മൺകട്ട)സമമാണെന്ന് |
| അവഗമ്യതേ | അറിയപ്പെടുന്നുവെങ്കിൽ |
| ഏതാവതാ ഏവ | ഇത്രമാത്രം കൊണ്ടുതന്നെ |
| **യത്** | **യാതൊരു** |
| ദേവേശഃ പരമാത്മാ | പരമാത്മാവായ പരമീശൻ |
| **ഏവ** | തന്നെ |
| അവലോക്യതേ | അറിയപ്പെടുന്നു (സാക്ഷാൽക്കാരമേല്ക്കുന്നു |

**15. സത്യമായതിനെ നാം വിസ്മരിക്കുന്നു, അസത്യമായതിനെ സ്മരിക്കുന്നു.**

| | |
|---|---|
| **അഹോനുചിത്രംയത്സത്യം** | **അത്യത്ഭുതം, സത്യമേതോ** |
| **ബ്രഹ്മതദ്വിസ്മൃതം നൃണാം** | **അതിനേ വിസ്മരിപ്പുനാം** |
| **യദസത്യമവിദ്യാഖ്യം** | **ഏതസത്യമവിദ്യാഖ്യ-** |
| **തൽപുരഃ പരിവർത്തതി** | **മതുമുന്നിൽവിളങ്ങിടും** |

| | |
|---|---|
| അഹോനു ചിത്രം | ഇതു അത്യത്ഭുതം തന്നെ |
| **യത്** | യാതൊന്നു |
| സത്യംബ്രഹ്മ | സത്യബ്രഹ്മമാണോ |
| തദ് നൃണാം വിസ്മൃതം | അതു മനുഷ്യർക്കു വിസ്മൃതമായി |
| യത് | യാതൊന്നു |
| അസത്യാ അവിദ്യാഖ്യം | അവിദ്യ എന്ന പേരോടുകൂടി അസത്യമായിരിക്കുന്നുവോ |
| **തത്** | അതു |

പുര: — മുമ്പിൽ
പരിവർഗതി — പരിസ്ഫുരണം ചെയ്യുന്നു.

16. പരബ്രഹ്മത്തെ മറന്നു് മമതാഹങ്കാരപരന്മാരായി നാം വർത്തിക്കുന്നു.

അന്യച്ചിത്രം യത് പരമം — അത്യാശ്ചര്യം പരംബ്രഹ്മം
ബ്രഹ്മതദ്വിസ്മൃതംനൃണാം — വിസ്മൃതം നരനാലഹോ
യന്മമേദമവിദ്യാഖ്യം — ഞാനെൻറതെന്നഹങ്കാരം
തത്പുര: പ്രബലായതേ — മുമ്പിൽ പ്രബലമായിതു

അന്യത് ചിത്രം — വേറൊരാശ്ചര്യം
യത് പരമംബ്രഹ്മ — (ഏതൊന്നാണു് പരമമായ ബ്രഹ്മമോ)
തദ് — അതു
നൃണാം — മനുഷ്യർക്ക
വിസ്മൃതം — വിസ്മൃതമായി
യത് — യാതൊന്നു
മമ ഇദം അവിദ്യാഖ്യം — (ഇതു് എൻെറതെന്ന അവിദ്യയായിരിക്കുന്നുവോ)
തത് — അതു്
പുര: — മുമ്പിൽ
പ്രബലായതേ — പ്രബലമായിത്തീരുന്നു

17. സ്ഫടികത്തിനു ചിത്രങ്ങളോടു രംജനയില്ലാത്തതു പോലെ ലോകവ്യാപാരങ്ങളിൽ ആസക്തി യില്ലാതെ വർത്തിക്കുക.

തിഷ്ഠതസ്തുവകാര്യേഷു — പ്രതിബിംബിച്ച ചിത്രങ്ങൾ
മാസ്തുരാഗാനുരംജനാ — ഗ്രഹിക്കുംസ്ഫടികോപമം
സ്ഫടികസ്യേവചിത്രാണി — രാഗാനുഷംഗമില്ലാതെ
പ്രതിബംബാനിഗൃഹ്ണത: — കാര്യങ്ങൾ നിർവ്വഹിക്കണം

| | |
|---|---|
| പ്രതിബിംബാനി ചിത്രാണി | പ്രതിബിംബിക്കപ്പെട്ട ചിത്രങ്ങൾ |
| ഗൃഹ്ണന്തഃ | ഗ്രഹിക്കുന്ന |
| സ്ഫടികസ്യ | സ്ഫടികത്തിന്നു് |
| ഇവ | എന്നപോലെ |
| കാര്യേഷു തിഷ്ഠതഃ | കാര്യങ്ങളിൽ ശ്രദ്ധിച്ചിരിക്കുന്ന |
| തവ | നിണക്കു് |
| രാഗാനുരംജനം | ആഗ്രഹംകൊണ്ടുള്ള ആസക്തി |
| മാ അസ്തു | ഇല്ലാതെ ഇരിക്കേണ്ടതാണു് |

## 18. അവിദ്യാഭേദബുദ്ധിയെ ത്യജിച്ചു സർവ്വം ബ്രഹ്മമയം എന്ന ബുദ്ധിയെ അവലംബിക്കുക.

| | |
|---|---|
| സർവ്വം ബ്രഹ്മേതിയസ്യാന്ത | എല്ലാംബ്രഹ്മമതെന്നുള്ള |
| ഭാവനാസാവിമുക്തിദാ | ഭാവംമുക്തിപ്രദംദൃഢം |
| ഭേദബുദ്ധിരവിദ്യേയം | അവിദ്യാഭേദബുദ്ധിതാം |
| സർവ്വഥാതാംപരിത്യജ | സർവ്വഥാ നീ ത്യജിക്കുക |

| | |
|---|---|
| യസ്യ | യാതൊരുവന്നു് |
| സർവ്വം ബ്രഹ്മേതി അന്തഃഭാവനാ | എല്ലാം ബ്രഹ്മമെന്നുള്ള വിചാരമുണ്ടോ |
| സാ | അതു |
| വിമുക്തിദാ | വിമുക്തിയെ കൊടുക്കുന്ന |
| ഇയം ഭേദബുദ്ധിഃ അവിദ്യാ | ഈ ഭേദബുദ്ധി അവിദ്യയാകുന്നു |
| സർവ്വഥാ | എല്ലാംകൊണ്ടും |
| താം | അതിനെ |
| പരിത്യജ | പരിത്യജിക്കുക |

ഇതി ശ്രീ ലഘുയോഗവാസിഷ്ഠസാരേ ശുദ്ധിനിരൂപണം നാമ സപ്തമം പ്രകരണം

സമാപ്തം



# അഷ്ടമം പ്രകരണം

## ആത്മാച്ഛനം

വസിഷ്ഠ ഉവാച.

1. ദേഹത്തെ നിരാകരിച്ച ചിത്തിൽ വിശ്രമിക്കുന്നവൻ ലോകത്തെ വിഗണിച്ച ഏകത്വത്തെ പ്രാപിക്കുന്നതാണ്.

| | |
|---|---|
| യദിദേഹം പൃഥക് കൃത്യ | ദൂരീകരിച്ചുദേഹത്തെ |
| ചിതിവിശ്രമ്യ തിഷ്ഠസി | ചിത്തിൽ വിശ്രമമാർന്നിടിൽ |
| തദാതൃണീകൃതാശേഷ: | സർവ്വവും തൃണമായ്ത്തള്ളി |
| സ്വയമേകോഭവിഷ്യസി | സ്വയമേകത്വമേൽപ്പൂട്ടും |

| | |
|---|---|
| ദേഹം പൃഥക് കൃത്യ | ദേഹത്തെ ദൂരീകരിച്ച് |
| ചിതി | ചിത്തിൽതന്നെ |
| വിശ്രമ്യതിഷ്ഠസി യദി | നീ വിശ്രമിച്ചിരിക്കുന്നു എങ്കിൽ |
| തദാ | അപ്പോൾ |
| തൃണീകൃതാശേഷ: | എല്ലാററിനേയും തൃണംപോലെ തള്ളിക്കളഞ്ഞ് |
| സ്വയമേക: | സ്വയംതന്നെ ഏകബ്രഹ്മമായ് |
| ഭവിഷ്യസി | ഭവിക്കും |

2. ദ്രഷ്ടാവിനെ അറിഞ്ഞു മനസ്സ് അന്തർമ്മുഖമായാൽ സ്വാത്മപ്രകാശം അനുഭവപ്പെടുന്നതാണ്.

| | |
|---|---|
| യേനേദം വേത്സിതത്ജ്ഞാത്വാ | ജഗത്തെക്കണ്ടിടുന്നോനെ |
| കുരുപ്രത്യങ്മുഖം മന: | കണ്ടു, മാനസമുള്ളിലായ് |

| | |
|---|---|
| തത്പ്രകാശ സ്വരൂപത്വം | ചെന്നാലാത്മ പ്രകാശത്തെ |
| ദ്രക്ഷ്യസിസ്ഫുടമാത്മന: | കാണും, നിസ്ഫുടമായഹോ |

| | |
|---|---|
| ത്വം | നീ |
| യേന | (യാതൊന്നിനാൽ (യാതൊരു ചിത്തിനാൽ) |
| ഇദം | ഇതു് |
| വേത്സി | അറിയുന്നു |
| തത് ജ്ഞാത്വാ | അതറിഞ്ഞിട്ടു |
| മന: | മനസ്സിനെ |
| പ്രത്യങ്മുഖംകൃത്വ | അന്തർമുഖമാക്കി |
| തത് | അതുകൊണ്ടു |
| ആത്മന: | ആത്മാവിന്റെ |
| പ്രകാശ സ്വരൂപത്വം | പ്രകാശിക്കുന്ന സ്വരൂപത്തെ |
| സ്ഫുടം | വ്യക്തമായി |
| ദ്രക്ഷ്യസി | നീ കാണും |

3. ശബ്ദാദികളെ അറിയുന്ന ജീവാത്മാവ് പരമാത്മാവാണെന്നു ധരിക്കേണ്ടതാണ്.

| | |
|---|---|
| യേനശബ്ദം രസം രൂപം | ശബ്ദം,ഗന്ധം,രസം,രൂപ |
| ഗന്ധം ജാനാസി രാഘവ | മിവയെത്താനറിഞ്ഞിട്ടും |
| തമാത്മാനം പരംബ്രഹ്മ | ജീവാത്മാവെപരാത്മാവെ |
| ജാനീഹി പരമേശ്വരം | ന്നറിഞ്ഞീടുക രാഘവ! |

| | |
|---|---|
| രാഘവ | രഘുകലോത്തമ! |
| യേന | യാതൊന്നുകൊണ്ടു |
| ശബ്ദം, രസം, രൂപം, ഗന്ധം ജാനാസി | (ശബ്ദ രസ രൂപഗന്ധാദികളെ നീ അറിയുന്നു |
| തം ആത്മാനം | ആ ജീവാത്മാവെ |
| പരമേശ്വരം പരബ്രഹ്മം | (പരമേശ്വരനായ പരബ്രഹ്മമാണെന്നു |
| ജാനീഹി | അറിഞ്ഞുകൊൾക |

**4.** പൃഥിവ്യാദിപദാൎത്ഥങ്ങൾ എവിടെ സ്പന്ദിക്കുന്നു,
യാതൊന്നിനാൽ നിൎമ്മിക്കപ്പെടുന്നു അതാണ്
പരമാത്മാവിന്റെ സ്വസ്വരൂപം.

| | |
|---|---|
| യത്രഭാവാഹിസ്പന്ദന്തെ | ഏതിൽ സ്പന്ദിപ്പൂ ഭാവങ്ങൾ |
| നിൎമ്മീയന്തെ ചയേന ച | നിൎമ്മിക്കപ്പെട്ടുമേതിനാൽ |
| തമേവാത്മാനമാത്മനഃ | പരാത്മാവാമതാണല്ലോ |
| രൂപം ജാനീഹി രാഘവ | സ്വസ്വരൂപം രഘൂത്തമ! |

| | |
|---|---|
| യത്ര | എവിടെ |
| ഭാവാഃ | ഭാവങ്ങൾ ( പൃഥിവ്യാദിപദാൎത്ഥങ്ങൾ ) |
| സ്പന്ദന്തെ | സ്പന്ദിക്കുന്നു |
| യേന | യാതൊരുവനാൽ |
| നിൎമ്മീയന്തെ ച | നിൎമ്മിക്കപ്പെടുകയും ചെയ്യുന്നു |
| തം ആത്മാനം ഏവ | അതിനെത്തന്നെ |
| ആത്മനഃ രൂപം | പരമാത്മാവിന്റെ രൂപമെന്ന് |
| ജാനീഹി | അറിഞ്ഞുകൊൾക |

**5.** ജ്ഞേയത്തെ 'നേതി' ചെയ്തു-ശേഷിക്കുന്ന ചിദ്രൂപം
അഹമാണെന്നു ഭാവിക്കുക.

| | |
|---|---|
| യദ്യത് ജ്ഞേയമിദം തത്വം | ജ്ഞേയമായുള്ളതൊക്കെയും |
| നേതിസന്ത്യജ്യ യുക്തിഭിഃ | യുക്തിയാൽ 'നേതി' ചെയ്യു-കിൽ |
| പ്രാപ്യാവശിഷ്ടചിന്മാത്രം | ശേഷിക്കും പരചിദ്രൂപ |
| സോഹമസ്മീതിഭാവയ | 'മഹ'മെന്നു ധരിക്കനീ |

| | |
|---|---|
| ഇദം ജ്ഞേയം | പരിദൃശ്യമാനമായി അറിയപ്പെടുന്ന വസ്തു |

| | |
|---|---|
| യത് യത് | ഏതേതുണ്ടു് |
| അത് | അതു |
| തത്വം ന | സത്യമല്ല |
| ഇതി | എന്നു് |
| യുക്തിഭിഃ | യുക്തികൊണ്ടു |
| നേതി | ഇതല്ല എന്നു് |
| സന്ത്യജ്യ | നിരാകരിച്ചിട്ടു് |
| അവശിഷ്ടചിന്മാത്രം | ശേഷിക്കുന്ന ജ്ഞാനസ്വരൂപത്തെ |
| പ്രാപ്യ | പ്രാപിച്ചിട്ടു് |
| സോഹം അസ്മി ഇതി | അതു ഞാനാകുന്നുവെന്നു് |
| ഭാവയ | ഭാവിച്ചാലും |

6 ജ്ഞാനജ്ഞേയങ്ങൾ ഭിന്നമല്ല – എല്ലാം സ്വാത്മാവു തന്നെ – ഭിന്നം മിഥ്യയാണ്.

| | |
|---|---|
| ജ്ഞാനം ന ഭവതോഭിന്നം | ഭവാനിൽനിന്നഭിന്നംതാൻ |
| ജ്ഞേയം ജ്ഞാനാൽ പൃഥങ് നഹി | ജ്ഞാനം, ജ്ഞാനത്തിൽ നിന്നഹോ |
| അതോനാത്മേതരം കിഞ്ചി– | ജ്ഞേയവുംഭിന്നമല്ലൊക്കെ |
| ത്തസ്മാത് ഭേദോനവിദ്യതേ | സ്വാത്മാ, വന്യത്വമില്ലഹോ |

| | |
|---|---|
| ഭവതഃ | ഭവാനിൽനിന്നു |
| ജ്ഞാനം | ജ്ഞാനമെന്നതു |
| നഭിന്നം | ഭിന്നമല്ല |
| ജ്ഞേയം | അറിയപ്പെടേണ്ടതു് |
| ജ്ഞാനാൽപൃഥക് നഹി | അറിവിൽനിന്നു ഭിന്നമല്ല |
| അതഃ | അതിനാൽ |

| | |
|---|---|
| ആത്മേതരം | ആത്മാവിൽനിന്ന്യമായ |
| കിഞ്ചിത് ന | ഒന്നും ഇല്ല |
| തസ്മാത് | അതിനാൽ |
| ഭേദ: | ഭിന്നമെന്നതു് |
| ന വിദ്യതേ | ഇല്ലാത്തതുതന്നെ |

## 7. ജ്ഞാനിക്ക ത്രിമൂർത്തികളുടെ കൃത്യങ്ങൾ നിർവ്വഹിപ്പാൻകൂടി സാദ്ധ്യമാണ്.

ബ്രഹ്മവിഷ്ണുശിവേന്ദ്രാദ്യാ
യദ്യത് കുർവ്വന്തി സർവ്വദാ
തദഹം ചിദ്വപു: സർവ്വം
കരോമീത്യേവ ഭാവയ

ബ്രഹ്മവിഷ്ണുശിവേന്ദ്രന്മാ-
രെന്തുചെയ്യുന്ന സർവ്വദാ
ചിദ്രൂപൻ ഞാനതും ചെയ്യു-
മെന്നു ഭാവിക്കനീസദാ

| | |
|---|---|
| ബ്രഹ്മം വിഷ്ണു ശിവേന്ദ്രാദ്യാ: | ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ഇന്ദ്രൻ മുതലായവർ |
| യദ്യത് | യാതൊന്നു |
| സർവ്വദാ: | എപ്പോഴും |
| കുർവ്വന്തി | ചെയ്യുന്നു |
| ചിദ്വപു: | ചിദ്രൂപനായി |
| അഹം | ഞാൻ |
| തദ് | അതു |
| സർവ്വം | എല്ലാം |
| കരോമി | ചെയ്യുന്നു |
| ഇതി ഏവ | എന്നിങ്ങനെ |
| ഭാവയ | ഭാവിച്ചാലും |

## 8. വിശ്വമെല്ലാം ഞാനാണ്, ആത്മാവും ഞാനാണ് എന്നിൽനിന്നു അന്യമായ് യാതൊന്നുമില്ല.

| | |
|---|---|
| അഹം സർവ്വമിദം വിശ്വം | ഞാനാണു വിശ്വമഖിലം |
| പരമാത്മാഹമവ്യയഃ | ഞാനേസ്വാത്മാവുശാശ്വതൻ |
| നഭൂതം നാസ്തിനോഭാവി | എന്നിൽനിന്നന്യമായൊന്നു- |
| മത്തൊന്യദിതിഭാവയ | മില്ലാകാലത്രയത്തിലും |

| | |
|---|---|
| ഇദം സർവ്വം വിശ്വം | ഈ സമസ്ത ലോകവും |
| അഹം | ഞാൻ തന്നെ |
| അവ്യയഃ പരമാത്മാ | അവ്യയനായ പരമാത്മാവും |
| അഹം | ഞാൻതന്നെ |
| മത്തഃ | എന്നിൽനിന്നു |
| അന്യത് | അന്യമായി |
| ന ഭൂതം, നാസ്തി ന ഭാവി | ഭൂതമോ, വർത്തമാനമോ ഭാവിയോ ഇല്ല |
| ഇതിഭാവയ | എന്നു നീ ഭാവന ചെയ്യുക |

9. എല്ലാം ബ്രഹ്മമാണെന്നു യത്നേന ഭാവിച്ചാലും

| | |
|---|---|
| ഏകംബ്രഹ്മ ചിദാകാരം | ജ്ഞാനസ്വരൂപമദ്വൈതം |
| സർവ്വാത്മകമഖണ്ഡിതം | സർവ്വവ്യാപിസനാതനം |
| ഇതിഭാവയ യത്നേന | എന്നുയത്നേന ചിന്തിക്കു |
| ചേതശ്ചാഞ്ചല്യശാന്തയേ | ചിത്തശാന്തിലഭിക്കുവാൻ |

| | |
|---|---|
| ചേതശ്ചാഞ്ചല്യ ശാന്തയേ | ചിത്തചാഞ്ചല്യം നീങ്ങി ശാന്തി ലഭിക്കുവാനായി |
| ഏകം | അദ്വിതീയവും |
| ചിദാകാരം | ജ്ഞാനസ്വരൂപവും |
| സർവ്വാത്മകം | സർവ്വവ്യാപിയും |
| അഖണ്ഡിതം | അവ്യയവുമായ |
| ബ്രഹ്മം ഇതി | ബ്രഹ്മമാണ് എന്ന് |
| യത്നേന | പ്രയത്നം ചെയ്തും |
| ഭാവയ | ചിന്തിക്കുക |

10. ഞാനെന്നും അന്യമെന്നുമുള്ള സങ്കല്പങ്ങൾ
വെറും മിഥ്യയാണ്.

| | |
|---|---|
| നാഹം ന ചാന്യദസ്തീതി | ഇല്ല ഞാനനന്യമില്ലൊന്നു |
| ബ്രഹ്മൈവാസ്മിനിരന്തരം | മാനന്ദബ്രഹ്മമെന്നിയെ |
| ആനന്ദപൂർണ്ണസ്സർവ്വത്രെ | എന്നുദ്വേഗം വെടിഞ്ഞിട്ടു |
| ത്യനുദ്വേഗാദുപാസ്യതാം | ചിന്തിച്ചീടുക സർവ്വദാ |

| | |
|---|---|
| അഹം ന | ഞാനില്ല |
| ന അന്യത് വാ അസ്തി | അന്യമായൊന്നുമില്ല |
| സർവ്വത്ര | എല്ലായിടത്തും |
| ആനന്ദപൂർണ്ണം | ആനന്ദപൂർണ്ണമായ |
| ബ്രഹ്മ ഏവ അസ്മി | ബ്രഹ്മംതന്നെ |
| ഇതി | എന്ന് |
| അനുദ്വേഗാൽ | ഭയമില്ലാതെ |
| ഉപാസ്യതാം | ഉപാസിച്ചാലും |

11. യോഗികൾക്കു അവധാനമാണ്
ആത്മപൂജനം.

| | |
|---|---|
| ഗ്രാഹ്യഗ്രാഹകസംബന്ധെ | ഗ്രാഹ്യഗ്രാഹകസംബന്ധം |
| സാമാന്യേ സർവ്വ ദേഹിനാം | സാമാന്യംദേഹികൾക്കഹോ |
| യോഗിനഃ സാവധാനത്വം | യോഗികൾക്കവധാനത്വം |
| യത്തദർച്ചന മാത്മനഃ | തന്നെയാണാത്മ പൂജനം |

| | |
|---|---|
| സർവ്വദേഹിനാം | എല്ലാ ദേഹികൾക്കും |
| ഗ്രാഹ്യഗ്രാഹകസംബന്ധെ | ഗ്രഹിക്കുന്നവൻ ഗ്രഹിക്കുന്ന വസ്തു ഇവ തമ്മിലുള്ള സംബന്ധം |

| | |
|---|---|
| സാമാന്യേ | സാധാരണമായിരിക്കുമ്പോൾ |
| യോഗിനഃ | യോഗികൾക്കു |
| യത് | യാതൊരു |
| സാവധാനത്വം | (അവധാനമുണ്ടോ (അവധാനം=ശ്രദ്ധ) |
| തദ് | അതാണ് |
| ആത്മാർച്ചനം | ആത്മപൂജനം |

ഇതി ശ്രീ യോഗവാസിഷ്ഠസാരേ 'ആത്മാർച്ചനം'

നാമ അഷ്ടമം പ്രകരണം

സമാപ്തം



# നവമം പ്രകരണം

## ആത്മനിരൂപണം

വസിഷ്ഠ ഉവാച.

1. അഭിമാനിയായ ജീവൻ ദേഹേന്ദ്രിയങ്ങൾക്കിടയിൽ അജ്ഞാനത്താൽ ജീവഭാവത്തെ കൈക്കൊള്ളുന്നു.

| | |
|---|---|
| തസ്മിന് ദേഹേന്ദ്രിയാദീനാം | ദേഹേന്ദ്രിയ സമൂഹത്തി– |
| സംഘാതേസ്ഫുരതിസ്വതഃ | 'ലിതവ'ർ 'ഞാനിതെ'ന്നു– |
| അയംസോഽഹമിദം ഭാവഃ | താൻ |
| സജ്ജീവോ മലസ്സംസ്ഥിതഃ | ബ്രഹ്മത്തിൽ സ്വയമുത്ഭൂതം |
| | ജീവ്നോമല യുക്തനാം |

| | |
|---|---|
| ദേഹേന്ദ്രിയാദീനാം | ദേഹേന്ദ്രിയങ്ങളുടെ |
| സംഘാതെ | സമൂഹത്തിൽ |
| തസ്മിന് (ബ്രഹ്മണി) | ആ ബ്രഹ്മത്തിൽ |
| അയംസഃ | ഈ ഞാൻ |
| അഹം ഇദം | ഞാൻ ഇതു് |
| ഭാവഃ | എന്നീ ഭാവം |
| ഭവതി | ഭവിക്കുന്നു |
| സഃ ജീവഃ | ആ ജീവൻ |
| മലസ്സംസ്ഥിതഃ | മലയുക്തനാണു് |

2. എല്ലാം ബ്രഹ്മമാണെന്ന ഭാവത്തിൽ സുസ്ഥിരമാകുമ്പോൾ അഭിമാനിയായ ജീവൻ വിലയം പ്രാപിക്കുന്നു.

| | |
|---|---|
| സർവ്വമേവ ചിദാകാശം | ചിദാകാശമതാണെല്ലാം |
| ബ്രഹ്മേതിഘന നിശ്ചയേ | ബ്രഹ്മമെന്നുറയ്ക്കുകിൽ |
| സ്ഥിതിംയാതെശമംയാതി | തൈലമില്ലാത്ത ദീപംപോൽ |
| ജീവോനിസ്നേഹദീപവത് | ജീവനും ശമമാർന്നിടും |

| | |
|---|---|
| സർവ്വമേവ | എല്ലാംതന്നെ |
| ചിദാകാശം ബ്രഹ്മ ഇതി | ചിദാകാശമായ ബ്രഹ്മമാണെന്നുള്ള |
| ഘനനിശ്ചയേ | ദൃഢമായ നിശ്ചയത്തിന്മേൽ |
| സ്ഥിതിം യാതെ | സ്ഥിരതയെ പ്രാപിക്കുമ്പോൾ |
| ജീവ: | ജീവൻ |
| നിസ്നേഹദീപവത് | എണ്ണയില്ലാത്ത ദീപംപോലെ |
| ശമംയാതി | വിലയത്തെ പ്രാപിക്കുന്നു |

3. ദുരാഗ്രഹിയായ വിപ്രൻ ശൂദ്രത്വമേല്ക്കുന്നതുപോലെ ഈശ്വരൻ അജ്ഞാനത്താൽ ജീവത്വമേല്ക്കുന്നു.

| | |
|---|---|
| സ്വമഹത്വം യഥോപേക്ഷ്യ | ദുരാഗ്രഹമെഴും വിപ്രൻ |
| കശ്ചിത് വിപ്രോദുരീഹയാ | തൻമഹത്വം വെടിഞ്ഞഹോ |
| അംഗീകരോതിശൂദ്രത്വം | ശൂദ്രത്വമേററിടും പോലെ- |
| തഥാജീവത്വമീശ്വര: | യേല്ക്കും ജീവത്വമീശ്വരൻ |

| | |
|---|---|
| കശ്ചിത് വിപ്ര: | ഒരു ബ്രാഹ്മണൻ |
| ദുരീഹയാ | ദുരാഗ്രഹത്താൽ |
| സ്വമഹത്വം | തന്റെ മഹത്വത്തെ |
| ഉപേക്ഷ്യ | ഉപേക്ഷിച്ചിട്ട് |
| യഥാ | ഏതു പ്രകാരം |
| ശൂദ്രത്വം അംഗീകരോതി | ശൂദ്രത്വത്തെ അംഗീകരിക്കുന്നു |
| തഥാ ഈശ്വര: ജീവത്വം | അതുപ്രകാരം ഈശ്വരൻ (അജ്ഞാനത്താൽ) ജീവഭാവത്തെ (അംഗീകരിക്കുന്നു) |

4. മൂഢാത്മാവായ ജീവൻ അസത്യമായ ശരീരത്തെ സങ്കല്പിച്ചു ഉൽഭ്രമം കൈക്കൊള്ളുന്നു.

| | |
|---|---|
| അസത്യമേവ സങ്കല്പ്യ | അസത്യമിശ്ശരീരത്തെ |
| ഭ്രമേണേദം ശരീരകം | സങ്കല്പിച്ചുൽഭ്രമത്തോടെ |
| ജീവഃ പശ്യതിമൂഢാത്മാ | കാണുന്നുമൂഢനാം ജീവൻ |
| ബാലോയക്ഷമിവോത്ഥിതം | ബാലൻയക്ഷനെ യെന്ന-പോൽ |

| | |
|---|---|
| മൂഢാത്മാ | മൂഢാത്മാവായ |
| ജീവഃ | ജീവൻ |
| അസത്യം ഇദം ശരീരകം | അസത്യമായ ഈ ശരീരത്തെ |
| സംകല്പ്യ | സങ്കല്പിച്ച് |
| ഭ്രമേണ | ഉൽഭ്രമംകൊണ്ട് |
| ബാലഃ | ബാലൻ |
| ഉത്ഥിതം യക്ഷം ഇവ | കല്പിതമായ യക്ഷനെ കാണുന്നതുപോലെ |
| പശ്യതി | കാണുന്നു |

5. മൂഢന്മാർ സ്വാത്മാവിൽ ദേഹാദ്ധ്യാസം ചെയ്തു ചേഷ്ടിക്കുന്നവരാണ്.

| | |
|---|---|
| മൃത്സേഭകേയഥേഭതാം | മണ്ണാനയാനയാണെന്നു |
| ശിശുരദ്ധ്യസ്യവല്ഗതി | കല്പിക്കുന്നൊരു കുട്ടിപോൽ |
| അധ്യസ്യാത്മനിദേഹാദീന് | സ്വാത്മാവിൽ ദേഹമധ്യാസം |
| മൂഢഃതദ്വദ്വിചേഷ്ടതേ | ചെയ്തുചേഷ്ടിപ്പു മൂഢനും |

| | |
|---|---|
| ശിശുഃ | കുട്ടി |
| മൃത്സേഭകേ | മണ്ണുകൊണ്ടുണ്ടാക്കിയ ഗജത്തിൽ |
| ഇഭതാം | ഗജത്വത്തെ |

| | |
|---|---|
| അദ്ധ്യസ്യ | ആരോപിച്ച് |
| യഥാ | ഏതു പ്രകാരം |
| വല്ഗതി | കളിക്കുന്നു (തുള്ളുന്നു) |
| തദ്വദ് | അതുപ്രകാരം |
| മൂഢഃ | അജ്ഞാനി |
| ആത്മനി | ആത്മാവിൽ |
| ദേഹാദീൻ | ദേഹാദികളെ |
| അധ്യസ്യ | ആരോപിച്ച് |
| വിചേഷ്ടതേ | ചേഷ്ടിക്കുന്നു (ലോകവ്യവഹാരങ്ങൾ നടത്തുന്നു.) |

6. ചിത്രസർപ്പമെന്നറിയപ്പെട്ടാൽ സർപ്പഭീതി നീങ്ങുന്ന പോലെ ജീവനാകുന്ന സർപ്പം അറിയപ്പെട്ടാൽ പിന്നീട് ദുഃഖമുണ്ടാകയില്ല.

| | |
|---|---|
| ചിത്രസർപ്പഃപരിജ്ഞാതോ | ചിത്രസർപ്പപരിജ്ഞാനം |
| ന സർപ്പഭയദോയഥാ | സർപ്പഭീതിയകററിടും |
| ദൃശ്യസർപ്പഃപരിജ്ഞാതഃ | ദൃശ്യസർപ്പപരിജ്ഞാനം |
| തഥാന സുഖ ദുഃഖദഃ | സുഖദുഃഖങ്ങൾനീക്കിടും |

| | |
|---|---|
| യഥാ | ഏതുപ്രകാരം |
| ചിത്രസർപ്പഃ പരിജ്ഞാതഃ | ചിത്രത്തിൽ എഴുതപ്പെട്ട സർപ്പം എന്നറിയുമ്പോൾ |
| സർപ്പഭയദഃന | സർപ്പഭയമുണ്ടാകുന്നില്ലയോ |
| തഥാ | അപ്രകാരം |
| ദൃശ്യസർപ്പഃപരിജ്ഞാതഃ | ജീവജാലങ്ങളാകുന്ന സർപ്പവും (ബ്രഹ്മതേന) അറിയപ്പെട്ടാൽ |
| ന സുഖദുഖദഃ | സുഖദുഖഃങ്ങൾ ഇല്ലാതാകുന്നു |

7. സ്വാത്മാവിൽ കല്പിക്കപ്പെട്ട ഭേദം സ്വാത്മാവിൽ തന്നെ ലയിക്കേണ്ടതാണ്.

| | |
|---|---|
| സ്രജിസർപ്പോയമധ്യസ്തോ | മാലയിൽ കല്പിതം സർപ്പം |
| മാലായാമേവലീയതേ | മാലയിൽ താൻ ലയിപ്പതും |
| ആത്മനിപ്രോത്ഥിതോഭേദ | ആത്മാവിൽ കല്പിതം ഭേദ– |
| ആത്മന്യേവവിലീയതേ | മാത്മാവിൽത്താൻ ലയിച്ചിടും |

| | |
|---|---|
| സ്രജി | മാലയിൽ |
| അധ്യസ്ത:അയം സർപ്പ: | കല്പിക്കപ്പെട്ട ഈ സർപ്പം |
| മാലായാം ഏവ | മാലയിൽതന്നെ |
| ലീയതേ | ലയിക്കുന്നു |
| തഥാ | അപ്രകാരം |
| ആത്മനി | ആത്മാവിൽ |
| പ്രോത്ഥിത: | ഉണ്ടായ (കല്പിക്കപ്പെട്ട) |
| ഭേദ: | ഭേദവും |
| ആത്മനി ഏവ | ആത്മാവിൽതന്നെ |
| വിലീയതേ | ലയിക്കുന്നു |

## 8. എല്ലാ ഉപാധികളും സ്വാത്മരൂപത്തിലാണ് സംസ്ഥിതമായിരിക്കുന്നത്.

| | |
|---|---|
| നൈകമപ്യംഗദാദ്യഞ്ച | ഭൂഷണങ്ങളനേകങ്ങൾ |
| യഥൈകംഹേമസംസ്ഥിതം | സംസ്ഥിതംസ്വർണ്ണമൊന്നിലായ് |
| ഉപാധിഭിരനേകോപി | ഉപാധികളനേകങ്ങൾ |
| തഥാത്മൈക: സ്വരൂപത: | സ്വാത്മരൂപത്തിലുംതഥാ |

| | |
|---|---|
| അംഗദാദ്യം ന ഏകം | അംഗദാദികളായ (കങ്കണം കുണ്ഡലം മുതലായ ആഭരണങ്ങൾ) ഒന്നല്ല (അനേകം) |
| അപിച | എങ്കിലും |
| ഏകം ഹേമ സംസ്ഥിതം | ഏകമായ സ്വർണ്ണത്തിൽ സംസ്ഥിതി ചെയ്യുന്നു |

| | |
|---|---|
| തഥാ | അപ്രകാരം |
| ആത്മാ | ആത്മാവും |
| ഉപാധിഭി: | ഉപാധികളാൽ |
| അനേകം അപി | അനേകമാണെങ്കിലും |
| സ്വരൂപത: | സ്വരൂപത്താൽ |
| ഏക: | ഒന്നുതന്നെ |

## 9. ദ്വൈതമായ് കാണുന്നതെല്ലാം യഥാർത്ഥത്തിൽ അദ്വൈതമാണ്

| | |
|---|---|
| ശരീരേവയവായദ്വ | ദേഹത്തിലംഗമെന്നോണം |
| ദ്വികാരാശ്ചയഥാമൃദ: | മൃത്തില്പാത്രങ്ങളെന്നപോൽ |
| അദ്വൈതംദ്വൈതവദ്ഭാതി | അദ്വൈതം ദ്വൈതമായുണ്ടു, |
| തഥാസ്ഥാവരജംഗമം | ജംഗമസ്ഥാവരങ്ങളായ് |

| | |
|---|---|
| ശരീരേ | ശരീരത്തിൽ |
| അവയവാ: | അവയവങ്ങൾ |
| യദ്വത് | ഏതുപ്രകാരം |
| മൃദ: | മൃത്തിന്റെ |
| വികാരാഃ | വികാരങ്ങളും (വിവിധ രൂപങ്ങൾ) |
| യഥാ | ഏതുപ്രകാരം |
| തഥാ | അപ്രകാരം |
| അദ്വൈതം | ഏകമായ ബ്രഹ്മം |
| സ്ഥാവരജംഗമം | സ്ഥാവരജംഗമങ്ങളായ് |
| ദ്വൈതവത്ഭാതി | ദ്വൈതംപോലെ ഭാസിക്കുന്നു |

## 10. ഒരേ ആത്മാവ് ബുദ്ധ്യുപാധിയിൽ അനേകമായ് പ്രതിഭാസിക്കയാണ്.

| | |
|---|---|
| മണിതോയഘൃതാദർശേ | രത്നം, ജലം, നെയ്, കണ്ണാടി |
| ഷ്വേകമപ്യാനനംയഥാ | യിവയിൽമുഖമെന്നപോൽ |

| | |
|---|---|
| ഭാത്യനേകമിവാത്മാപി | ഏകമാത്മാവനേകംപോൽ |
| തഥാധീഷ്വനുബിംബിത: | ബിംബിപ്പൂ ബുദ്ധ്യുപാധി- യാൽ |
| ആനനം | മുഖം |
| ഏകമപി | ഒന്നാണെങ്കിലും |
| മണിതോയഘൃതാദർശെ | രത്നം, വെള്ളം, നെയ്യ്, കണ്ണാടി ഇവയിൽ |
| യഥാ | ഏതു പ്രകാരം |
| അനേകം ഇവഭാതി | അനേകം എന്ന വിധം പ്രകാശിക്കുന്നു |
| തഥാ | അപ്രകാരം |
| ആത്മാ അപി | ആത്മാവും |
| ധീഷു | ബുദ്ധികളിൽ |
| അനുബിംബിത: | (അനേകമായി) പ്രതിബിംബിക്കുന്നു |

## 11. വിശുദ്ധനായ ആത്മാവ് പ്രകൃതിഗുണങ്ങളാൽ മലിനമാക്കപ്പെടുന്നു.

| | |
|---|---|
| ധൂളിധൂമാംബുദൈര്യദ്വ | ആകാശംമലമേല്ക്കുന്നു |
| ന്മലിനീക്രിയതെനഭ: | ധൂളിധൂമാംബുദങ്ങളാൽ |
| പരാമൃഷ്ടസ്തഥൈവാത്മാ | സ്വാത്മാ, കാലുഷ്യമേല്ക്കുന്നു |
| വിശുദ്ധപ്രാകൃതൈർഗ്ഗുണൈ: | പ്രാകൃതം ഗുണയുക്തനായ് |
| ധൂളിധൂമാംബുദൈ: | പൊടി, പുക, മേഘം ഇവയാൽ |
| നഭഃ | ആകാശം |
| യദ്വത് | ഏതുപ്രകാരം |
| തദൈവ | അപ്രകാരംതന്നെ |
| വിശുദ്ധാത്മാ | വിശുദ്ധനായ ആത്മാവ് |

| | |
|---|---|
| ഭാത്യനേകമിവാത്മാപി | ഏകമാത്മാവനേകംപോൽ |
| തഥാധീഷ്വനുബിംബിത: | ബിംബിപ്പൂ ബുദ്ധ്യുപാധി–യാൽ |

| | |
|---|---|
| ആനനം | മുഖം |
| ഏകമപി | ഒന്നാണെങ്കിലും |
| മണിതോയഘൃതാദർശെ | രത്നം, വെള്ളം, നെയ്യ്, കണ്ണാടി ഇവയിൽ |
| യഥാ | ഏതു പ്രകാരം |
| അനേകം ഇവഭാതി | അനേകം എന്ന വിധം പ്രകാശിക്കുന്നു |
| തഥാ | അപ്രകാരം |
| ആത്മാ അപി | ആത്മാവും |
| ധീഷു | ബുദ്ധികളിൽ |
| അനുബിംബിത: | (അനേകമായി) പ്രതിബിംബിക്കുന്നു |

## 11. വിശുദ്ധനായ ആത്മാവ് പ്രകൃതിഗുണങ്ങളാൽ മലിനമാക്കപ്പെടുന്നു.

| | |
|---|---|
| ധൂളിധൂമാംബുദൈര്യദ്വ | ആകാശംമലമേല്ക്കുന്നു |
| ന്മലിനീക്രിയതേനഭ: | ധൂളിധൂമാംബുദങ്ങളാൽ |
| പരാമൃഷ്ടസ്തഥൈവാത്മാ | സ്വാത്മാ, കാലുഷ്യമേല്ക്കുന്നു |
| വിശുദ്ധപ്രാകൃതൈർഗുണൈ: | പ്രാകൃതം ഗുണയുക്തനായ് |

| | |
|---|---|
| ധൂളിധൂമാംബുദൈ: | പൊടി, പുക, മേഘം ഇവയാൽ |
| നഭ: | ആകാശം |
| യദ്വത് | ഏതുപ്രകാരം |
| തദൈവ | അപ്രകാരംതന്നെ |
| വിശുദ്ധാത്മാ | വിശുദ്ധനായ ആത്മാവ് |

| | |
|---|---|
| പ്രാകൃതൈ: ഗുണൈ: | പ്രകൃതിയുടെ ഗുണങ്ങളാൽ |
| പരാമൃഷ്ട: | സ്പർശിക്കപ്പെട്ടവനായി |
| മലനീക്രിയതേ | മലിനമാക്കപ്പെടുന്നു |

**12. ഇന്ദ്രിയാദികൾ സ്വാത്മസമ്പർക്കത്താൽ സ്വാത്മാവായിത്തീരുന്നു.**

| | |
|---|---|
| അഗ്നിസംഗാദ്യഥാലോഹ | അഗ്നിസംഗത്തിനാൽലോഹ |
| മഗ്നിത്വമുപഗച്ഛതി | മഗ്നിയായ്ത്തീർന്നിടുന്ന- |
| ആത്മസംഗാത്തഥാഗച്ഛ | പോൽ |
| ത്യാത്മതാമിന്ദ്രിയാദികം | സ്വാത്മസംഗാലിന്ദ്രിയങ്ങ- |
| | ളാത്മരൂപമണഞ്ഞിടും |

| | |
|---|---|
| യഥാ | ഏതു പ്രകാരം |
| ലോഹ: | ലോഹം |
| അഗ്നിസംഗാൽ | അഗ്നിയുടെ സമ്പർക്കം ഹേതുവായ് |
| അഗ്നിത്വം | അഗ്നിയുടെ ആകൃതിയെ |
| ഉപഗച്ഛതി | പ്രാപിക്കുന്നു |
| തഥാ | അപ്രകാരം |
| ഇന്ദ്രിയാദികം | ഇന്ദ്രിയാദികൾ |
| ആത്മസംഗാൽ | ആത്മസമ്പർക്കത്താൽ |
| ആത്മതാം | ആത്മതയെ |
| ഗച്ഛതി | പ്രാപിക്കുന്നു |

**13. സ്വാനുഭൂതിപരനായ സ്വാത്മാവ് ദൃശ്യങ്ങളാൽ കാണാത്തക്കവനാകുന്നു.**

| | |
|---|---|
| അദൃശ്യോ ദൃശ്യതോരാഹു: | ഗ്രസ്തനാമിന്ദുവാൽരാഹു |
| ഗൃഹീതേനയഥേന്ദുനാ | ദൃശ്യനാവതു പോലവേ |

| | |
|---|---|
| തഥാനുഭവമാത്രാത്മാ | സ്വാനുഭൂതിപരൻ സ്വാത്മാ |
| ദൃശ്യേനാത്മാവലോക്യതേ | ദൃശ്യത്താൽ ദൃഷ്ടിഗോചരൻ |
| അദൃശ്യ: രാഹു: | അദൃശ്യനായ രാഹു |
| ഗൃഹീതേന ഇന്ദുനാ | (വിഴുങ്ങപ്പെട്ട ഇന്ദുവാൽ (ഗ്രഹണം പററിയ ചന്ദ്രനാൽ) |
| യഥാ | ഏതുപ്രകാരം |
| ദൃശ്യതേ | കാണപ്പെടുന്നു |
| തഥാ | അപ്രകാരം |
| അനുഭവ മാത്രാത്മാ ആത്മാ | അനുഭൂതിമാത്രസ്വരൂപനായ ആത്മാവും |
| ദൃശ്യേന | ദൃശ്യങ്ങളാൽ(ദേഹാദികളാൽ) |
| അവലോക്യതേ | കാണത്തക്കവനായ് ഭവിക്കുന്നു |

## 14. ആത്മാവിന്നും ജഡത്തിന്നും തമ്മിലുള്ള ബന്ധം ജലാഗ്നികളുടെ ബന്ധംപോലെ അന്യോന്യമാണു.

| | |
|---|---|
| ആത്മനോജഡസംഗാത്സ്യാ | ജഡസംഗാദനാത്മത്വം |
| ദനാത്മത്വം ജഡസ്യതു | സ്വാത്മാവിന്നു, ജഡത്തിനോ |
| സ്യാദാത്മസംഗാദാത്മത്വം | സ്വാത്മത്വംസ്വാത്മസം– |
| ജലാഗ്ന്യോഃസംഗവന്മിഥ: | ഗത്താ– |
| | ലന്യോന്യം ജലവഹ്നിപോൽ |
| യഥാ | ഏതുപ്രകാരം |
| ജലാഗ്ന്യോ: | ജലാഗ്നികളുടെ |
| മിഥ: | അന്യോന്യം |
| സംഗവത് | (സംഗംപോലെ (അതായതു് ജലത്തിൽ അഗ്നിധർമ്മവും അഗ്നിയിൽ ജലധർമ്മവും എങ്ങിനെ ഉണ്ടാകുന്നു) |

| | |
|---|---|
| തഥാ | അപ്രകാരം |
| ആത്മന: | ആത്മാവിന്നു |
| ജഡസംഗാത് | ജഡത്തോടു (ദേഹാദികളോടു) സംഗം നിമിത്തം |
| അനാത്മത്വം | അനാത്മാവു് എന്ന അവസ്ഥയും (അതായതു് ജഡത്വം ദൃശ്യത്വം പരിച്ഛിന്നത്വമിത്യാദികൾ) |
| ആത്മസംഗാത് | ആത്മാവായുള്ള സമ്പർക്കത്താൽ |
| ജഡസ്യ തു | ജഡത്തിന്നു (ദേഹാദികൾക്കു) |
| ആത്മത്വം സ്യാത് | ആത്മത്വവും (വിഭുത്വ ചൈതന്യത്വാദികൾ ഉണ്ടാകുന്നു) |

(ജലം അഗ്നിതപ്തമാകുമ്പോൾ നാം 'വെള്ളം ചുടുന്നു' എന്നു പറയുന്നു. ഈ ചൂടു ജലത്തിന്നല്ല, അതു അഗ്നിധർമ്മമാണു് ജലാഗ്നികളുടെ സമ്പർക്കത്താൽ ജലത്തിൽ അഗ്നിധർമ്മവും അഗ്നിയിൽ ജലധർമ്മവും വന്നുചേരുന്നു.)

15. പ്രകൃതിയുടെ സമ്പർക്കം ഹേതുവായി ചിത്സ്വരൂപം ജഡസ്വരൂപമായ് പ്രതിഭാസിക്കുന്നു.

| | |
|---|---|
| അസത്യജഡചേത്യാംശ- | ചിത്ത്, സദ്ജഡദൃശ്യത്തിൻ |
| ചയനാച്ചിദ്വപുർജ്ജഡം | ചേർച്ചയാൽ ജഡമായിടും |
| മഹാജലഗതോഹ്യഗ്നി | മഹാർണ്ണവഗതം വഹ്നി |
| രിവത്രൂപം സമുജ്ഝതി | സ്വസ്വരൂപം വിടുന്നപോൽ |

| | |
|---|---|
| ചിദ്വപു: | ചിത്സ്വരൂപം |
| അസത്യ ജഡചേത്യാംശ ചയനാത് | അസത്യവും ജഡവുമായ ചേത്യാംശങ്ങളുടെ (ദൃശ്യവിഷയാദികളുടെ) ഉപചയം ഹേതുവായി |

| | |
|---|---|
| ജഡംസത് | ജഡമായിത്തീൎന്ന |
| മഹാജലഗത: | മഹാപ്ലവത്തിൽ പതിതമായ |
| അഗ്നി: ഇവ | അഗ്നിപോലെ |
| ഉജ്ഝതി | ത്യജിക്കുന്നു |
| ഇവ | അതുപോൽ |
| ചിദ്വപു: | ചിത്സ്വരൂപം |
| അസത്യ ജഡചേത്യാംശ ചയനാത് | അസത്യവും ജഡവുമായ ദൃശ്യ വസ്തുക്കളുടെ ഉപചയം ഹേതുവായി |
| ജഡംസത് | ജഡസ്വരൂപമവലംബിച്ച് |
| സ്വരൂപം | സ്വന്തം സ്വരൂപത്തെ |
| ഉജ്ഝതി | ഉപേക്ഷിക്കുന്നു |

ഇവിടെ ലഘുയോഗവാസിഷ്ഠ പാഠമാണ് സ്വീകരിച്ചിരിക്കുന്നത്. എന്നാൽ പ്രസ്തുത ഗ്രന്ഥത്തിൽ വേറൊരു പാഠംകാണുന്നു – "അസത്യ ജഡചിത്താംശചയനാൽചിദ്വപു: ജനു:" എന്നാണത് ഇതു നോക്കുന്നതായൽ അസത്യവും ജഡവുമായ അന്ത:കരണത്തെ ചിദ്രൂപത്വേന ഭാവന ചെയ്യുന്നതിനാൽ ഈ ചിദ്രൂപനായ ആത്മാവും ജന്മത്തെ പരിത്യാഗം ചെയ്യുന്നു – മുക്തനായി ഭവിക്കുന്നു എന്നൎത്ഥം. മഹാപ്ലവപതിതമായ അഗ്നിക്കു എങ്ങിനെ സ്വസ്വരൂപമാകുന്ന അഗ്നിത്വനാശം സംഭവിക്കുന്നുവോ അതുപോലെ ചിദപ്ലവപതിതമായ അന്ത:കരണത്തിന്നും സ്വരൂപനാശം ഉണ്ടാകുന്നു. അന്ത:കരണനാശത്താൽ ചിദ്രൂപനായ ആത്മാവ് മുക്തനായ് ഭവിക്കുന്നു.

16. സൎവ്വവ്യാപിയായിരിക്കുന്നുവെങ്കിലും സ്വാത്മാവ് യത്നലഭ്യമാണ് – അതായതു പ്രയത്നത്താൽ മാത്രമേ അനുഭൂതി ലഭ്യമാകയുള്ളു എന്നൎത്ഥം.

| | |
|---|---|
| ഇക്ഷൌഗുഡസ്ഥിലേതൈലം | ഗോവിൽനൈ, കല്ലിലോ– |
| കാഷ്ഠേവ ഹ്നിൎദ്ദൃഷദ്യയ: | ലോഹം |
| | വഹ്നികാഷ്ഠത്തി, ലെള്ളിലോ |

ധേനാവാജ്യം വപുഷ്യാത്മാ
ലഭ്യതേചൈവ യത്നതഃ

തൈല,മിക്ഷൌഗുളം.ദേഹേ
സ്വാത്മാവുംയത്നലഭ്യമാം

| | |
|---|---|
| ഇക്ഷൌ | കരുമ്പിൽ |
| ഗുഡം | വെല്ലം |
| തിലേ | എള്ളിൽ |
| തൈലം | എണ്ണ |
| കാഷ്ഠേ | വിറകിൽ |
| അഗ്നി: | തിയ്യും |
| ദൃഷദി | കല്ലിൽ |
| അയ: | ലോഹവും |
| ധേനൌ | പശുവിൽ |
| ആജ്യം | നെയ്യും |
| വപുഷി | ശരീരത്തിൽ |
| ആത്മാ ച | ആത്മാവും |
| യത്നത: | പ്രയത്നത്താൽ |
| ലഭ്യതേ | ലഭിക്കപ്പെടുന്നു |

17. ആകാശം സ്ഫടികത്തിലെന്നപോലെ സ്വാത്മാവു പദാർത്ഥങ്ങളിൽ പ്രതിഭാസിക്കുന്നു.

സ്ഫടികാത്മനി നീരന്ധ്രെ
സ്ഥിതം ഖം വീക്ഷ്യതേയഥാ
തഥാസർവ്വപദാർത്ഥേഷു
ചിദ്രൂപ: പരമേശ്വര:

ആകാശം സ്ഫടികത്തിങ്കൽ
സ്ഥിതമായ്കണ്ടിടുംപടി
പദാർത്ഥങ്ങളിലായ്കാണ്മൂ
ചിദ്രൂപൻപരമേശ്വരൻ

| | |
|---|---|
| നീരന്ധ്രെ | പഴുതില്ലാത്ത |
| സ്ഫടികെ | സ്ഫടികത്തിൽ |
| ഖം | ആകാശം |
| യഥാ | ഏതുപ്രകാരം |
| സ്ഥിതം വീക്ഷ്യതേ | സ്ഥിതമായ് കാണപ്പെടുന്നു. |

| | |
|---|---|
| തഥാ | അപ്രകാരം |
| സൎവ്വപദാൎത്ഥേഷു | എല്ലാ പദാൎത്ഥങ്ങളിലും |
| ചിദ്രൂപഃ പരമേശ്വരഃ | ചിദ്രൂപനായ പരമേശ്വരൻ |
| വീക്ഷ്യതേ | കാണപ്പെടുന്നു |

18. രത്നകുംഭപ്രദീപംപോലെ ഒരേ ജ്യോതിസ്സുതന്നെ അകത്തും പുറത്തും പ്രതിഭാസിക്കുന്നു.

| | |
|---|---|
| ബഹിരന്തസ്ഫുരജ്ജ്യോതിഃ | രത്നകുംഭപ്രദീപത്തി- |
| രത്നകുംഭപ്രദീപവത് | ന്നകത്തുംപുറമേയുമായ് |
| സ്വപ്രകാശാദ്യഥൈവൈകം | ഒരേ ജ്യോതിസ്സു ശോഭിക്കു- |
| സ്വരൂപംഹ്യാത്മനസ്തഥാ | മാത്മാവുമതുപോലെയാം |

| | |
|---|---|
| രത്നകുംഭപ്രദീപവത് | രത്നകുംഭത്തിലെ ദീപപ്രഭ പോലെ |
| സ്വപ്രകാശാത് | സ്വപ്രകാശംകൊണ്ടു |
| ബഹിഃഅന്തഃസ്ഫുരത്ജ്യോതിഃ | പുറത്തും ഉള്ളിലും പ്രകാശിക്കുന്ന ജ്യോതിസ്സു ഏതുപ്രകാരമോ |
| തഥാഹി | അപ്രകാരം തന്നെ |
| ആത്മനഃ സ്വരൂപം | ആത്മാവിന്റെ സ്വരൂപവും |
| ഏകം | ഏകമാകുന്നു |

19. സ്വാത്മാവു സ്വച്ഛബുദ്ധിയിൽ പ്രതിബിംബിച്ചു വിഷയങ്ങളെ പ്രകാശിപ്പിക്കുന്നു.

| | |
|---|---|
| ദൎപ്പണേ ബിംബിതോഹ്യൎക്കഃ | ബിംബിക്കും ദൎപ്പണത്തിന്നാ- |
| പ്രകാശം കുരുതേയഥാ | യൎക്കനേകുന്നു ഭാസ്സിനെ |
| തഥാപ്രകാശയത്യാത്മാ | ബിംബിക്കുംസ്വച്ഛബുദ്ധിക്കാ- |
| സ്വച്ഛധീഷ്വനുബിംബിതഃ | യത്മാവേകുന്നു ഭാസ്സിനെ |

| | |
|---|---|
| ദർപ്പണേ | കണ്ണാടിയിൽ |
| ബിംബിതഃ | പ്രതിബിംബിക്കുന്ന |
| അർക്കഃ | സൂര്യൻ |
| യഥാ | ഏതുപ്രകാരം |
| പ്രകാശം കുരുതേ | (കണ്ണാടികൾ) പ്രകാശത്തെ ഉണ്ടാക്കുന്നു |
| തഥാ | അപ്രകാരം |
| സ്വച്ഛധീഷു | നിർമ്മലബുദ്ധികളിൽ |
| അനുബിംബിതഃ | പ്രതിബിംബിക്കുന്ന |
| ആത്മാ | ആത്മാവും |
| പ്രകാശയതി | ബുദ്ധ്യുപാധിയെ പ്രകാശിപ്പിക്കുന്നു |

## 20. പ്രപഞ്ചത്തെ ഭാസിപ്പിക്കുന്ന സ്വാത്മാവു് സ്വയം പ്രകാശം നല്കുന്നു.

| | |
|---|---|
| യത്രസ്ഥിതേയംവിശ്വശ്രീഃ | യാതൊന്നിലീപ്രപഞ്ചശ്രീ |
| പ്രതിഭാമാത്രരൂപിണീ | രജ്ജുവിൽസർപ്പമെന്നപോൽ |
| രജ്ജ്വാംഭുജംഗവത് ഭാതി | സങ്കല്പമാത്രമായ് നില്ക്കു |
| സ്വയമാത്മാസദോദിതഃ | മതാണാത്മാസദോദിതൻ |

| | |
|---|---|
| ഇയം വിശ്വശ്രീഃ | ഈ പ്രപഞ്ചലക്ഷ്മി |
| പ്രതിഭാമാത്രരൂപിണീ | സങ്കല്പത്തിനു മാത്രം വിഷയമായി |
| യത്ര | ഏവിടെ (ഏതാത്മാവിൽ) |
| സ്ഥിതാ | സ്ഥിതമായി (കല്പിതയായി) |
| രജ്ജ്വാം ഭുജംഗവത് ഭാതി | കയറിൽ സർപ്പത്തെപ്പോലെ ഭാസിക്കുന്നു |
| ആത്മാ | ആ സ്വാത്മാവ് |
| സ്വയംസദോദിതഃ | സ്വയമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നവനാണ് |

21. ആദ്യന്തരഹിതനും സത്യസ്വരൂപനുമായ സ്വാത്മാവ് സർവ്വത്തേയും അതിലംഘിച്ചു നില്ക്കുന്നു.

| | |
|---|---|
| ആദ്യന്തരഹിത:സത്യ– | ആദ്യന്തരഹിതൻ സത്യ– |
| ചിദ്രൂപോ നിർവ്വികല്പക: | സ്വരൂപൻനിർവ്വികല്പകൻ |
| ആത്മാ നിരൂപിതാകാശോ | ജീവനാദ്യൻനഭോയോനി |
| ജീവസ്യാദ്യ: പരാൽപര: | സ്വാത്മാസർവ്വം കടന്നവൻ |

| | |
|---|---|
| ആദ്യന്തരഹിതൻ | ആദിയും അന്തവും വെടിഞ്ഞവനും |
| സത്യ ചിദ്രൂപ: | സത്യജ്ഞാനസ്വരൂപനും |
| നിർവ്വികല്പക: | വികല്പമില്ലാത്തവനും |
| നിരൂപിതാകാശ: | ആകാശയോനിയും |
| ജീവസ്യ ആദ്യ: | ജീവൻെറ ഉല്പത്തിസ്ഥാനവുമായ |
| ആത്മാ | ആത്മാവ് |
| പരാൽ പര: | സർവ്വത്തേയും കടന്നവനാണ് |

22. ഇനി നാലു ശ്ലോകങ്ങൾകൊണ്ടു സ്വാത്മ സ്വരൂപത്തെ വർണ്ണിക്കുന്നു.

| | |
|---|---|
| ആത്മാവിശുദ്ധചൈതന്യ | നിർവ്വികാരൻ വിഭുസ്വാത്മ |
| സ്വരൂപ:ശാശ്വതോവിഭു: | ശുദ്ധചൈതന്യവിഗ്രഹൻ |
| നിർവ്വികാര:സ്വയംജ്യോതി | ശാശ്വതൻ സൂര്യനെപ്പോലെ |
| സ്വഭാവോക്ക് പ്രകാശവത് | സ്വപ്രകാശമിയന്നവൻ |

| | |
|---|---|
| ആത്മാ | ആത്മാവ് |
| വിശുദ്ധചൈതന്യവിഗ്രഹ: | ശുദ്ധജ്ഞാന സ്വരൂപനും |
| ശാശ്വത: | സനാതനനും |
| വിഭു: | സർവ്വവ്യാപിയും |
| നിർവ്വികാര: | വികാരമില്ലാത്തവനും |

| | |
|---|---|
| അർക്കപ്രകാശവത് | സൂര്യപ്രകാശംപോലെ |
| സ്വയംജ്യോതിസ്സ്വഭാവ: | സ്വയം പ്രകാശസ്വരൂപനുമാണ് |

23.

| | |
|---|---|
| ആത്മാനുഭവമാത്രാത്മാ | അനുഭൂതിപരൻസ്വാത്മാ |
| സർവ്വഗസ്സർവ്വസംശ്രയ: | സർവ്വഗൻസർവ്വസംശ്രയന് |
| പ്രകാശാനന്യചൈതന്യാ | പ്രകാശത്മാവു ചൈതന്യ- |
| വ്യതിരിക്തോനലോഷ്ണവത് | മൊത്തോനഗ്നിക്കച്ചൂടുപോൽ |

| | |
|---|---|
| ആത്മാ | ആത്മാവ് |
| അനുഭവമാത്രാത്മാ | അനുഭൂതിമാത്രസ്വരൂപനും |
| സർവ്വഗ: | സർവ്വവ്യാപിയും |
| സർവ്വ സംശ്രയ: | സർവ്വാധാരനും |
| അനലോഷ്ണവത് | അഗ്നിക്കു ചൂടുപോലെ |
| പ്രകാശാനന്യ: | പ്രകാശത്തിൽനിന്നു വേർപ്പെടാത്തവനും |
| ചൈതന്യാവ്യതിരിക്ത: | ചൈതന്യത്തിൽനിന്നു വ്യതിരിക്തനല്ലാത്തവനും ആകുന്നു |

24.

| | |
|---|---|
| ചിത്തവർജ്ജിതചിന്മാത്ര: | ചിത്തവർജ്ജിതചിദ്രൂപൻ |
| പരമാത്മാവഭാസക: | നിഷ്കളൻ നിശ്ചയാശ്രയൻ |
| സബാഹ്യാഭ്യന്തരവ്യാപീ | സർവ്വപ്രകാശകൻസ്വാത്മാ |
| നിഷ്കളോനിശ്ചലാശ്രയ: | വ്യാപിപ്പോനുൾപുറങ്ങളിൽ |

| | |
|---|---|
| സ: പരമാത്മാ | ആ പരമാത്മാവ് |
| ചിത്തവർജ്ജിത: | ചിത്തത്തിൽനിന്നു വേർപെട്ട |
| ചിന്മാത്ര: | ജ്ഞാനസ്വരൂപിയും |
| അവഭാസക: | എന്നും ഭാസിക്കുന്നവനും |

| | |
|---|---|
| ബാഹ്യാഭ്യന്തരവ്യാപീ | അകത്തും പുറത്തും നിറഞ്ഞിരിക്കുന്നവനും |
| നിഷ്കളഃ സഃ | അവയവരഹിതനും ആയ ആ ആത്മാവ് |
| നിശ്ചലാശ്രയഃ | ആശ്രയിച്ചവക്ക് നിശ്ചലതയെ കൊടുക്കുന്നവൻ ആകുന്നു |

**26.** ബ്രഹ്മാണ്ഡത്തിൽ വായുവിനെപ്പോലെ പരമാത്മാവ് സർവ്വത്തിലും ശരീരരഹിതനായി സ്ഥിതി ചെയ്യുന്നു.

| | |
|---|---|
| ബ്രഹ്മാണ്ഡ ചയഥാവായുഃ | വായുവെങ്ങിനെവിശ്വ- ത്തിൽ |
| സർവ്വഭൂതഗതസ്തഥാ | |
| സ ഏവ ഭഗവാനാത്മാ | സർവ്വഭൂതഗനാകുമോ |
| തനുമുക്തോവ്യവസ്ഥിതഃ | അതുപോൽ പരമാത്മാവും |
| | വർത്തിപ്പൂ ദേഹമെന്നിയേ |

| | |
|---|---|
| ബ്രഹ്മാണ്ഡ | ബ്രഹ്മാണ്ഡത്തിൽ |
| യഥാവായുഃ | വായുവെങ്ങിനെ |
| സർവ്വഭൂതഗതഃ | സർവ്വഭൂതങ്ങളിലും ഗതനായിരിക്കുന്നു |
| തഥാ | അപ്രകാരം |
| സഃ ഭഗവാൻ ആത്മാ | ആ പരമാത്മാവ് |
| തനുമുക്തോവ്യവസ്ഥിതഃ | (സർവ്വവ്യാപിയായ്) ശരീരരഹിതനായിരിക്കുന്നു |

**27.** ആകാശത്തിലും, സൂര്യനിലും മററും ഏതു ചിത്താണോ പ്രശോഭിക്കുന്നതു് ആ ചിത്തുതന്നെ ഭൂഗർഭത്തിലുള്ള പുഴുക്കളിലും ശോഭിക്കുന്നു.

| | |
|---|---|
| യൈവ ചിത് ഭുവനാഭോഗേ | മന്നിലും ഭൂഷണം തന്നിൽ |
| ഭൂഷണേവ്യോമ്നിഭാസ്കരേ | സൂര്യനിൽ ഗഗനത്തിലും |
| ധരാവിവരകോശേഷ്വ | മിന്നുന്നചിത്തുതാനല്ലോ |
| സൈവചിത് കീടകോദരേ | ഭൂഗർഭപ്പുഴുവിങ്കലും |

| | |
|---|---|
| യാ ചിത് ഏവ | യാതൊരു ചിത്തു |
| ഭുവനാഭോഗേ | ഭൂപ്രദേശത്തിലും |
| ഭൂഷണെ | ഭൂഷണത്തിലും |
| വ്യോമ്നി | ആകാശത്തിലും |
| ഭാസ്കരെ | സൂര്യനിലും |
| സാ ചിത് ഏവ | ആ ചിത്തു തന്നെ |
| ധരാവിവരകോശേഷു | ഭൂഗർഭത്തിലുള്ള പുഴക്കളുടെ |
| കീടകോദരെ | അകത്തും (സ്ഥിതിചെയ്യുന്നു) |

28. ബന്ധ മോക്ഷങ്ങളോ ദ്വൈതാദ്വൈതമോ
ഇല്ലാതെ ഏകമായ് അമേയമായ
ബ്രഹ്മം സർവ്വത്ര വിലസുന്നു.

| | |
|---|---|
| ന ബന്ധോസ്തി ന മോക്ഷോസ്തി | ബന്ധമോക്ഷങ്ങളില്ലൊട്ടും |
| ബ്രഹ്മൈവാസ്തിനിരന്തരം | ദ്വൈതാദ്വൈതങ്ങളുംതഥാ |
| നൈകമസ്തി ന ച ദ്വൈതം | അമേയമേകമാംബ്രഹ്മം |
| സംവിത്സ്ഫാരംവിജൃംഭതെ | സർവ്വത്രവിലസുന്നുതേ |

| | |
|---|---|
| ബന്ധ: ന അസ്തി | ബന്ധമില്ല |
| മോക്ഷ: ന അസ്തി | മോക്ഷമില്ല |
| ന ഏകം അസ്തി | അദ്വൈതവുമില്ല |

| | |
|---|---|
| ദ്വൈതം ച | ദ്വൈതവുമില്ല |
| ഏകം ബ്രഹ്മ ഏവ | ഒരു ബ്രഹ്മംതന്നെ |
| സംവിത് | സംവിന്മയമായി |
| നിരന്തരം | എപ്പോഴും |
| സ്ഫാരം വിജൃംഭതേ | വ്യാപിച്ചുകൊണ്ടിരിക്കുന്നു |

**29.** ഭുവനം ബ്രഹ്മം, അഹം ബ്രഹ്മം, ശത്രുമിത്രങ്ങളും
ബ്രഹ്മം സർവ്വം ബ്രഹ്മം.

| | |
|---|---|
| ബ്രഹ്മചിത് ബ്രഹ്മഭുവനം | ചിത്തും ലോകവുമവ്വണ്ണം |
| ബ്രഹ്മഭൂതപരംപരാഃ | ഞാനും ജന്തുക്കളൊക്കെയും |
| ബ്രഹ്മാഹംബ്രഹ്മമച്ഛത്രുഃ | ശത്രുവും മിത്രവും ബ്രഹ്മം |
| ബ്രഹ്മമന്മിത്രബാന്ധവാഃ | സർവ്വബന്ധുക്കളും തഥാ. |

| | |
|---|---|
| ചിത് ബ്രഹ്മ | ചിത്തു ബ്രഹ്മമാണ് |
| ഭുവനം ബ്രഹ്മ | ഭുവനം ബ്രഹ്മമാണ് |
| ഭൂതപരം പരാ ബ്രഹ്മ | ജന്തുസമൂഹവും ബ്രഹ്മമാണ് |
| അഹം ബ്രഹ്മ | ഞാൻ ബ്രഹ്മമാണ് |
| മച്ഛത്രുഃ ബ്രഹ്മ | എന്റെ ശത്രുക്കൾ ബ്രഹ്മമാണ് |
| മന്മിത്ര ബാന്ധവാഃ | എന്റെ മിത്രങ്ങളും ബന്ധുക്കളും ബ്രഹ്മമാണ് |

**30.** ഇത്രയും അത്യുന്നതമായ ബ്രഹ്മപദത്തിലിരിക്കുന്ന
വനെ മൃത്യു ഒരിക്കലും തീണ്ടുകയില്ല.

| | |
|---|---|
| ഏതസ്മിന്നിർമ്മലേയേന | ഏവം നിർമ്മലമായുള്ളോ- |
| പദേപരമപാവനേ | രിപ്പദത്തിലിരുന്നവൻ |

| | |
|---|---|
| സംശ്രിതാചിത്തവിശ്രാന്തിർ— | ചിത്ത വിശ്രാന്തിയേല്പോനെ |
| മൃത്യുസ്തംനജിഘാംസതി | മൃത്യുകൊല്ലാൻകൊതിച്ചിടാ |

| | |
|---|---|
| യേന | യാതൊരുവനാൽ |
| പരമപാവനെ | പരമപാവനമായും |
| നിർമ്മലേ | നിർമ്മലവുമായ |
| ഏതസ്മിന് പദേ | അദ്വിതീയ ബ്രഹ്മത്തിൽ |
| ചിത്തവിശ്രാന്തിഃ | ചിത്തിന്നു സ്വസ്ഥത |
| സംശ്രിതാ | ആശ്രയിക്കപ്പെട്ടുന്നു |
| തം | അവനെ |
| മൃത്യുഃ | മരണം |
| ന ജിഘാംസതി | ഹനിക്കുവാൻ ഇച്ഛിക്കുന്നില്ല. |

31 ജ്ഞാനജ്ഞേയ വിമോചനമാണു് മുക്തിയെന്നു സർവ്വ ശാസ്ത്രങ്ങളും സിദ്ധാന്തിക്കുന്നു.

| | |
|---|---|
| ചിത്ചേത്യകലനാബന്ധഃ | ജ്ഞാനജ്ഞേയവികല്പങ്ങൾ |
| തന്മുക്തിർമ്മുക്തിരുച്യതേ | ബന്ധം, മായതു വിട്ടിടിൽ |
| ചിച്ചേത്യാഖിലമാത്മേതി | മുക്തി,യെല്ലാം ബ്രഹ്മമെന്നു |
| സർവ്വസിദ്ധാന്ത സംഗ്രഹഃ | സർവ്വശാസ്ത്രപ്രമാണമാം |

| | |
|---|---|
| ചിത്ചേത്യകലനാബന്ധഃ | ജ്ഞാനം ജ്ഞേയം എന്നുള്ള കല്പനതന്നെ ബന്ധം |
| തത്മുക്തിഃ | അതിൽനിന്നുള്ള മോചനം |
| മുക്തിഃ ഉച്യതേ | മുക്തിയെന്നു പറയപ്പെടുന്നു |
| ചിത്ചേത്യാഖിലം | ജ്ഞാനജ്ഞേയങ്ങളെല്ലാം |
| ആത്മാ ഇതി | ആത്മാവാണെന്നു |
| സർവ്വ സിദ്ധാന്ത സംഗ്രഹഃ | എല്ലാ ശാസ്ത്രങ്ങളും സിദ്ധാന്തിക്കുന്നു |

32. വിശ്വം ചിന്മാത്രമാണ് — ഞാനും, നീയും എല്ലാം ചിത്താണ്.

| | |
|---|---|
| ചിദേവാസ്തീഹ ചിന്മാത്ര- | ചിത്തൊന്നുമാത്രമാണെല്ലാം |
| മിദം ചിന്മയമേവ ച | ചിന്മാത്രം വിശ്വമെന്നതും |
| ചിത്ത്വം ചിദഹമേവേതി | ഞാനുംനീയുമതോസർവ്വം |
| ലോകാശ്ചിദിതിസംഗ്രഹഃ | ചിത്തുതാനെന്നു സമ്മതം |
| ഇഹ ചിദ് ഏവ അസ്തി | ഇവിടെ ചിത്തു മാത്രമാണുള്ളത് |
| ഇദം ചിന്മാത്രം | ഇതു ചിന്മാത്രമാണ് |
| ചിന്മയം ഏവ ച | ചിന്മയവുമാണ് |
| ത്വം ചിത് | നീ ചിത്താണ് |
| അഹം ഏവ | ഞാനും അങ്ങിനെതന്നെ |
| ലോകാഃ ചിത് ഇതി സംഗ്രഹഃ | ലോകങ്ങൾ ചിത്താണെന്നാണ് ശാസ്ത്രസിദ്ധാന്തം |

33. സ്വാത്മസ്വരൂപത്തിൽ നിന്നന്യമായൊന്നുമില്ല ഗ്രാഹ്യ ഗൃഹീതങ്ങൾ വെറും സങ്കല്പങ്ങളാണ്,

| | |
|---|---|
| യദസ്തീയദ്ഭാതിതദാത്മരൂപം | എതൊന്നുതാനുണ്ടുപ്രകാശ- |
| യച്ചാന്യതോഭാതിനചാന്യദസ്തി | വാനാ |
| സ്വഭാവസംവിത്പ്രതിഭാതി- | യതേകമാത്മാവറികന്യമില്ല |
| കേവലാ | പ്രകാശമേകുന്നതു സച്ചിദാത്മാ |
| ഗ്രാഹ്യംഗൃഹീതേതിമൃഷാവികല്പഃ | ഗ്രാഹ്യംഗൃഹീതംനിഖിലം വികല്പം |
| യദസ്തി | യാതൊന്നുണ്ടോ |

| | |
|---|---|
| യത് ഭാതി | യാതൊന്നു പ്രകാശിക്കുന്നു |
| തദ് ആത്മരൂപം | അതെല്ലാം ആത്മരൂപമാണ് |
| യഃ ച അന്യത് ഭാതി | യാതൊന്നു ആത്മസ്വരൂപത്തിൽനിന്നു അന്യമായ് പ്രകാശിക്കുന്നു |
| ന ച അന്യത് അസ്തി | ആ അന്യമായതില്ല. അതായതു സ്വാത്മരൂപത്തിൽ നിന്നന്യമായ് യാതൊന്നുമില്ല എന്നർത്ഥം |
| സ്വഭാവ സംവിത് | ബ്രഹ്മസ്വരൂപംമാത്രം |
| ഗ്രാഹ്യം ഗൃഹീതേതി പ്രതിഭാതി കേവലാ | ഗ്രാഹ്യമെന്നും ഗൃഹീതമെന്നും കേവലമായി പ്രകാശിക്കുന്നു. |
| വികല്പഃ മൃഷാ | വികല്പം മിഥ്യയാണ് |

ഇതി ശ്രീവാസിഷ്ഠസാരേ 'ആത്മനിരൂപണം'

നാമ നവമം പ്രകരണം

സമാപ്തം.



# ദശമം പ്രകരണം

## നിർവ്വാണം

വസിഷ്ഠ ഉവാച

1. ദൃശ്യദർശന സംബന്ധംകൊണ്ടു ഒരിക്കലും സുഖം ലഭിക്കയില്ല — മനോനാശംകൊണ്ടു മാത്രമേ അതു സാദ്ധ്യമാവുകയുള്ളൂ.

| | |
|---|---|
| ദൃശ്യദർശനസംബന്ധാത് | ദൃശ്യദർശനസംബന്ധം |
| നഭവേത് പരമംസുഖം | നൽകിടാപരമംസുഖം |
| തദൈവൈകാന്തസംചിത്യാ | ഏകാന്തചിന്തയാലുണ്ടാം |
| മനോനാശഃ പരംപദം | മനോനാശം പരംപദം |

| | |
|---|---|
| ദൃശ്യദർശനസംബന്ധാത് | {വിഷയങ്ങളും ഇന്ദ്രിയങ്ങളുംതമ്മിലുള്ള സംബന്ധംകൊണ്ട് |
| പരമം സുഖം | പരമമായ സുഖം |
| നഭവേത് | ഉണ്ടാകയില്ല. |
| തത് | അതിനാൽ |
| ഏകാന്ത സംചിത്യാ | ഏകാന്തചിന്തയാൽഉണ്ടാകുന്ന |
| മനോനാശ ഏവ | മനോനാശംതന്നെ |
| പരംപദം | പരമമായ പദം |

2. ദൃശ്യദർശന സംബന്ധത്താൽ ഉണ്ടാകുന്ന സുഖം ബന്ധമാണ്. അതിൽനിന്നുള്ള മോചനമാണ് മുക്തി.

| | |
|---|---|
| ദൃശ്യദർശന സംബന്ധെ | ദൃശ്യദർശനമുണ്ടാക്കും |
| സുഖസംവിദനുത്തമാ | സുഖജ്ഞാനമനുത്തമം |

| | |
|---|---|
| ദൃശ്യസംവലിതോബന്ധഃ | ബന്ധമാണതുവിട്ടെന്നാൽ |
| തന്മുക്താമുക്തിരുച്യതേ | മുക്തിയെന്നു കഥിച്ചിടാം |

| | |
|---|---|
| ദൃശ്യദർശനസംബന്ധെ | ഇന്ദ്രിയങ്ങളുടേയും വിഷയങ്ങളുടേയും സമ്പർക്കത്താൽ |
| യത് | യാതൊരു |
| അനുത്തമാ | അത്യുൽകൃഷ്ടമായ |
| സുഖസംവിത് | സുഖജ്ഞാനം ഉണ്ടാകുന്നു |
| തദ് ഏവ | അതുതന്നെ |
| ദൃശ്യസംവലിതഃ | ദൃശ്യസമ്പർക്കത്താൽ ഉണ്ടാവുന്ന |
| ബന്ധഃ | ഭാവത്തോടുകൂടിയ ബന്ധം |
| തന്മുക്താ | അതിന്റെ മോചനം |
| മുക്തിഃ ഉച്യതേ | മുക്തി എന്നു പറയപ്പെടുന്നു |

### 3. സത്തിന്റേയും അസത്തിന്റേയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ശുദ്ധമായ പദത്തെ നേടി ലോകത്തെ ഗ്രഹിക്കാതേയും ത്യജിക്കാതെയും വർത്തിക്കുക

| | |
|---|---|
| ശുദ്ധം സദസതോർമ്മദ്ധ്യേ | സത്താസത്തിനുമദ്ധ്യത്തിൽ |
| പദം ലബ്ധ്വാവലംബ്യതത് | ശുദ്ധമാം പദമാർന്നനീ |
| സബാഹ്യാഭ്യന്തരംവിശ്വം | ബാഹ്യാഭ്യന്തരവിശ്വത്തെ |
| മാഗൃഹാണ വിമുഞ്ചമാ | ഗ്രഹിക്കായ്കു വിടായ്കെടോ |

| | |
|---|---|
| സദസതഃമദ്ധ്യേ | സത്തിന്റെയുംഅസത്തിന്റെയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന |
| ശുദ്ധംപദം | ശുദ്ധമായ പദത്തെ |
| ലബ്ധ്വാ | നേടീട്ട് |
| തത് അവലംബ്യ | അതിനെ അവലംബിച്ച് |
| സബാഹ്യാഭ്യാന്തരം | ഉള്ളിലും പുറമേയും കാണുന്ന |

| | |
|---|---|
| വിശ്വം | ലോകത്തെ |
| മാ ഗൃഹാണ | ഗ്രഹിക്കരുത് |
| മാ വിമുഞ്ച | ത്യജിക്കയുമരുത് |

4. ജഡാജഡങ്ങൾക്കു മദ്ധ്യത്തിലുള്ള പരമാത്മ തത്വത്തെ ആശ്രയിക്കുക.

| | |
|---|---|
| ജഡാജഡദ്വയോർമ്മദ്ധ്യേ | ജഡാജഡങ്ങൾമദ്ധ്യത്തിൽ |
| യത്തത്വം പാരമാർത്ഥികം | യാതൊന്നോപാരമാർത്ഥികം |
| അനന്താകാശഹൃദയം | അനന്താകാശഹൃത്താമ— |
| തത്സദാശ്രയസർവ്വഥാ | സ്സത്തുനീയാശ്രയിക്കുക |

| | |
|---|---|
| ജഡാജഡദ്വയോർമ്മദ്ധ്യേ | ജഡങ്ങളുടേയും അജഡങ്ങളുടേയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന |
| യത് | യാതൊന്നു |
| പാരമാർത്ഥികംതത്വം | പരമാർത്ഥതത്വമോ |
| അനന്താകാശഹൃദയം | അനന്തമായ ആകാശത്തിന്റെ ഹൃദയമോ—സദ്സ്വരൂപമോ |
| തത് | അതു |
| ത്വം | നീ |
| സർവ്വഥാ | എല്ലാ വിധത്തിലും |
| ആശ്രയ | ആശ്രയിച്ചാലും |

5. ബ്രഹ്മജ്ഞാനംകൊണ്ടു ദൃശ്യമില്ലാതായാൽ ദ്രഷ്ടൃത്വവുമില്ലാതാകുന്നതിനാൽ കൈവല്യമേർപ്പെടുന്നു.

| | |
|---|---|
| ദ്രഷ്ടുർദൃശ്യസ്യസത്താംഗ | ദ്രഷ്ടാവിൻദൃശ്യസംബന്ധം |
| ബന്ധഇത്യഭിധീയതേ | ബന്ധമെന്നുകഥിച്ചിടാം |
| ദ്രഷ്ടാദൃശ്യവശാത്ബദ്ധോ | ദ്രഷ്ടാദൃശ്യത്തിനാൽബദ്ധൻ |
| ദൃശ്യാഭാവെവിമുച്യതേ | ദൃശ്യമില്ലെങ്കിൽമുക്തനായ് |

| | |
|---|---|
| അംഗ | (സം) അല്ലയോ വത്സാ! |
| ദ്രഷ്ടു: | ദ്രഷ്ടാവിന്നു |
| ദൃശ്യസ്യ | ദൃശ്യത്തിൻെറ |
| സത്താ | ബോധം |
| ബന്ധഇതി അഭിധീയതേ | ബന്ധമെന്നു പറയപ്പെടുന്നു. |
| ദ്രഷ്ടാ | ദ്രഷ്ടാവ് |
| ദൃശ്യവശാത് | ദൃശ്യസംബന്ധത്താൽ |
| ബദ്ധ: | ബദ്ധനാണ് |
| ദൃശ്യാഭാവെ | ദൃശ്യസംബന്ധമില്ലെങ്കിൽ |
| വിമുച്യതേ | മോചിക്കപ്പെടുന്നു |

6. ത്രിപുടിയെ അതായതു് ജ്ഞാതാ, വൃത്തിജ്ഞാനം, ജ്ഞേയം ഇവയെ പരിത്യജിച്ചു വാസനകൂടാതെ യാതൊന്നു ആദ്യദർശനത്താൽ പ്രകാശാത്മാക്കളെ പ്രകാശിപ്പിക്കുന്നുവോ ആ സ്വാത്മാവിനെ ഉപാസിക്കുക.

| | |
|---|---|
| ദ്രഷ്ടൃദർശനദൃശ്യാനി | ദ്രഷ്ടാദർശനദൃശ്യങ്ങൾ |
| ത്യക്ത്വാവാസനയാസഹ | വിട്ടുവാസനയെന്നിയെ |
| ദർശന പ്രഥമാഭാസ | ഏതൊന്നോദർശനാലാദ്യം |
| മാത്മാനംസമുപാസ്മഹെ | ഭാസിപ്പിക്കുമതെത്തൊഴാം |

| | |
|---|---|
| ദ്രഷ്ടൃദർശനദൃശ്യാനി | ദ്രഷ്ടാവ്, ദർശനം (വൃത്തിജ്ഞാനം) ദൃശ്യം ഇവയെ |
| വാസനയാസഹ | വാസനയോടുകൂടി |
| ത്യക്ത്വാ | ത്യജിച്ചിട്ടു |
| യ: | യാതൊന്നു |
| ദർശനപ്രഥമാഭാസ: | ദർശനത്താൽ ആദ്യമായി പ്രകാശിപ്പിക്കുന്നു |
| തം ആത്മാനം | ആ ആത്മാവിനെ |
| ഉപാസ്മഹെ | ഉപാസിക്കുന്നു |

| | |
|---|---|
| ബാഹ്യാഭ്യന്തർവ്യാപീ | അകത്തും പുറത്തും നിറഞ്ഞിരിക്കുന്നവനും |
| നിഷ്കളഃ സഃ | അവയവരഹിതനും ആയ ആ ആത്മാവു് |
| നിശ്ചലാശ്രയഃ | ആശ്രയിച്ചവൎക്കു് നിശ്ചലതയെ കൊടുക്കുന്നവൻ ആകുന്നു |

**26. ബ്രഹ്മാണ്ഡത്തിൽ വായുവിനെപ്പോലെ പരമാത്മാവു് സൎവ്വത്തിലും ശരീരരഹിതനായി സ്ഥിതി ചെയ്യുന്നു.**

| | |
|---|---|
| ബ്രഹ്മാണ്ഡച്ഛായഥാവായുഃ | വായുവെങ്ങിനെവിശ്വ- |
| സൎവ്വഭൂതഗതസ്തഥാ | ത്തിൽ |
| സ ഏവ ഭഗവാനാത്മാ | സൎവ്വഭൂതഗനാകുമോ |
| തന്മുക്തോവ്യവസ്ഥിതഃ | അതുപോൽ പരമാത്മാവും |
| | വൎത്തിപ്പൂ ദേഹമെന്നിയേ |

| | |
|---|---|
| ബ്രഹ്മാണ്ഡ | ബ്രഹ്മാണ്ഡത്തിൽ |
| യഥാവായുഃ | വായുവെങ്ങിനെ |
| സൎവ്വഭൂതഗതഃ | സൎവ്വഭൂതങ്ങളിലും ഗതനായിരിക്കുന്നു |
| തഥാ | അപ്രകാരം |
| സഃ ഭഗവാൻ ആത്മാ | ആ പരമാത്മാവു് |
| തന്മുക്തോവ്യവസ്ഥിതഃ | (സൎവ്വവ്യാപിയായ്) ശരീരരഹിതനായിരിക്കുന്നു |

**27. ആകാശത്തിലും, സൂൎയ്യനിലും മററും ഏതു ചിത്താണോ പ്രശോഭിക്കുന്നതു് ആ ചിത്തുതന്നെ ഭൂഗൎഭത്തിലുള്ള പുഴുക്കളിലും ശോഭിക്കുന്നു.**

| | |
|---|---|
| യൈവ ചിത് ഭുവനാഭൊഗെ | മന്നിലും ഭൂഷണം തന്നിൽ |
| ഭൂഷണെവ്യോമ്നിഭാസ്കരെ | സൂര്യനിൽ ഗഗനത്തിലും |
| ധരാവിവരകോശെഷ്ഠ . | മിന്നുന്ന ചിത്തുതാനല്ലോ |
| സൈവ ചിത് കീടകോദരേ | ഭൂഗർഭപ്പുഴവിങ്കലും |

| | |
|---|---|
| യാ ചിത് ഏവ | യാതൊരു ചിത്തു |
| ഭുവനാഭോഗെ | ഭൂപ്രദേശത്തിലും |
| ഭൂഷണെ | ഭൂഷണത്തിലും |
| വ്യോമ്നി | ആകാശത്തിലും |
| ഭാസ്കരെ | സൂര്യനിലും |
| സാ ചിത് ഏവ | ആ ചിത്തു തന്നെ |
| ധരാവിവരകോശെഷ്ഠ | ഭൂഗർഭത്തിലുള്ള പുഴക്കളുടെ |
| കീടകോദരെ | അകത്തും (സ്ഥിതിചെയ്യുന്നു) |

28. ബന്ധ മോക്ഷങ്ങളോ ദ്വൈതാദ്വൈതമോ ഇല്ലാതെ ഏകമായ് അമേയമായ ബ്രഹ്മം സർവ്വത്ര വിലസുന്നു.

| | |
|---|---|
| ന ബന്ധോസ്തി ന മോക്ഷോസ്തി | ബന്ധമോക്ഷങ്ങളില്ലൊട്ടും |
| ബ്രഹ്മൈവാസ്തിനിരന്തരം | ദ്വൈതാദ്വൈതങ്ങളുംതഥാ |
| നൈകമസ്തി ന ചദ്വൈതം | അമേയമേകമാംബ്രഹ്മം |
| സംവിത്സ്ഫാരംവിജൃംഭതെ | സർവ്വത്രവിലസുന്നതേ |

| | |
|---|---|
| ബന്ധ: ന അസ്തി | ബന്ധമില്ല |
| മോക്ഷ: ന അസ്തി | മോക്ഷമില്ല |
| ന ഏകം അസ്തി | അദ്വൈതവുമില്ല |

| | |
|---|---|
| ദ്വൈതം ച | ദ്വൈതവുമില്ല |
| ഏകം ബ്രഹ്മ ഏവ | ഒരു ബ്രഹ്മംതന്നെ |
| സംവിത് | സംവിന്മയമായി |
| നിരന്തരം | എപ്പോഴും |
| സ്ഫാരം വിജൃംഭതേ | വ്യാപിച്ചുകൊണ്ടിരിക്കുന്നു |

29. ഭുവനം ബ്രഹ്മം, അഹം ബ്രഹ്മം, ശത്രുമിത്രങ്ങളും ബ്രഹ്മം സർവ്വം ബ്രഹ്മം.

| | |
|---|---|
| ബ്രഹ്മചിത് ബ്രഹ്മഭുവനം | ചിത്തും ലോകവുമവ്വണ്ണം |
| ബ്രഹ്മഭൂതപരംപരാ: | ഞാനും ജന്തുക്കളൊക്കെയും |
| ബ്രഹ്മാഹംബ്രഹ്മമച്ഛത്രു: | ശത്രുവും മിത്രവും ബ്രഹ്മം |
| ബ്രഹ്മമന്മിത്രബാന്ധവാ: | സർവ്വബന്ധുക്കളും തഥാ. |

| | |
|---|---|
| ചിത് ബ്രഹ്മം | ചിത്തു ബ്രഹ്മമാണ് |
| ഭുവനംബ്രഹ്മ | ഭുവനം ബ്രഹ്മമാണ് |
| ഭൂതപരം പരാബ്രഹ്മം | ജന്തുസമൂഹവും ബ്രഹ്മമാണ് |
| അഹംബ്രഹ്മ | ഞാൻ ബ്രഹ്മമാണ് |
| മച്ഛത്രു: ബ്രഹ്മ | എന്റെ ശത്രുക്കൾ ബ്രഹ്മമാണ് |
| മന്മിത്ര ബാന്ധവാ: | എന്റെ മിത്രങ്ങളും ബന്ധുക്കളും ബ്രഹ്മമാണ് |

30. ഇത്രയും അത്യുന്നതമായ ബ്രഹ്മപദത്തിലിരിക്കുന്നവനെ മൃത്യു ഒരിക്കലും തീണ്ടുകയില്ല.

| | |
|---|---|
| ഏതസ്മിന്നിർമ്മലേയേന | ഏവം നിർമ്മലമായുള്ളോ- |
| പദേപരമപാവനെ | രിപ്പദത്തിലിരുന്നുടൻ |

| | |
|---|---|
| സംശ്രിതാചിത്തവിശ്രാന്തിർ— | ചിത്തവിശ്രാന്തിയേല്പോനെ |
| മൃത്യുസ്തംനജിഘാംസതി | മൃത്യുകൊല്ലാൻകൊതിച്ചിടാ |

| | |
|---|---|
| യേന | യാതൊരുവനാൽ |
| പരമപാവനെ | പരമപാവനമായും |
| നിർമ്മലേ | നിർമ്മലവുമായ |
| ഏദ്വൈതസ്യിന് പദേ | അദ്വിതീയ ബ്രഹ്മത്തിൽ |
| ചിത്തവിശ്രാന്തിഃ | ചിത്തിന്നു സ്വസ്ഥത |
| സംശ്രിതാ | ആശ്രയിക്കപ്പെട്ടുന്നു |
| തം | അവനെ |
| മൃത്യുഃ | മരണം |
| ന ജിഘാംസതി | ഹനിക്കുവാൻ ഇച്ഛിക്കുന്നില്ല. |

31. ജ്ഞാനജ്ഞേയ വിമോചനമാണ് മുക്തിയെന്നു സർവ്വ ശാസ്ത്രങ്ങളും സിദ്ധാന്തിക്കുന്നു.

| | |
|---|---|
| ചിത്ചേത്യകലനാബന്ധ; | ജ്ഞാനജ്ഞേയവികല്പങ്ങൾ |
| തന്മുക്തിർമ്മുക്തിരുച്യതേ | ബന്ധം, മായതു വിട്ടിടിൽ |
| ചിച്ചേത്യാഖിലമാത്മേതി | മുക്തി,യെല്ലാം ബ്രഹ്മമെന്നു |
| സർവ്വസിദ്ധാന്ത സംഗ്രഹഃ | സർവ്വശാസ്ത്രപ്രമാണമാം |

| | |
|---|---|
| ചിത്ചേത്യകലനാബന്ധഃ | ജ്ഞാനം ജ്ഞേയം എന്നുള്ള കല്പനതന്നെ ബന്ധം |
| തത്മുക്തിഃ | അതിൽനിന്നുള്ള മോചനം |
| മുക്തിഃ ഉച്യതേ | മുക്തിയെന്നു പറയപ്പെട്ടുന്നു |
| ചിത്ചേത്യാഖിലം | ജ്ഞാനജ്ഞേയങ്ങളെല്ലാം |
| ആത്മാ ഇതി | ആത്മാവാണെന്നു |
| സർവ്വ സിദ്ധാന്ത സംഗ്രഹഃ | എല്ലാ ശാസ്ത്രങ്ങളും സിദ്ധാന്തിക്കുന്നു |

32. വിശ്വം ചിന്മാത്രമാണ് — ഞാനും, നീയും എല്ലാം ചിത്താണ്.

| | |
|---|---|
| ചിദേവാസ്തീഹ ചിന്മാത്ര- | ചിത്തൊന്നുമാത്രമാണെല്ലാം |
| മിദം ചിന്മയമേവ ച | ചിന്മാത്രം വിശ്വമെന്നതും |
| ചിത്ത്വം ചിദഹമേവേതി | ഞാനുംനീയുമതോസർവ്വം |
| ലോകാശ്ചിദിതിസംഗ്രഹഃ | ചിത്തുതാനെന്നു സമ്മതം |

| | |
|---|---|
| ഇഹ ചിദ് ഏവ അസ്തി | ഇവിടെ ചിത്തു മാത്രമാണുള്ളതു് |
| ഇദം ചിന്മാത്രം | ഇതു ചിന്മാത്രമാണ് |
| ചിന്മയം ഏവ ച | ചിന്മയവുമാണ് |
| ത്വം ചിത് | നീ ചിത്താണ് |
| അഹം ഏവ | ഞാനും അങ്ങിനെതന്നെ |
| ലോകാഃ ചിത് ഇതി സംഗ്രഹഃ | ലോകങ്ങൾ ചിത്താണെന്നാണ് ശാസ്ത്രസിദ്ധാന്തം |

33. സ്വാത്മസ്വരൂപത്തിൽ നിന്നന്യമായൊന്നുമില്ല ഗ്രാഹ്യ ഗ്രഹീതങ്ങൾ വെറും സങ്കല്പങ്ങളാണു.

| | |
|---|---|
| യദസ്തീയത്ഭാതിതദാത്മരൂപം | ഏതൊന്നുതാനുണ്ടുപ്രകാശവാനാ |
| യച്ചാന്യതോഭാതിനചാന്യദസ്തി | യതേകമാത്മാവറികന്യമില്ല |
| സ്വഭാവസംവിത്പ്രതിഭാതികേവലാ | പ്രകാശമേകുന്നതു സച്ചിദാത്മാ |
| ഗ്രാഹ്യംഗ്രഹീതേതിമൃഷാവികല്പഃ | ഗ്രാഹ്യംഗൃഹീതംനിഖിലം വികല്പം |

| | |
|---|---|
| യദസ്തി | യാതൊന്നുണ്ടോ |

| | |
|---|---|
| യത് ഭാതി | യാതൊന്നു പ്രകാശിക്കുന്നു |
| തദ് ആത്മരൂപം | അതെല്ലാം ആത്മരൂപമാണ് |
| യഃ ച അന്യത് ഭാതി | യാതൊന്നു ആത്മസ്വരൂപത്തിൽനിന്നു അന്യമായ് പ്രകാശിക്കുന്നു |
| ന ച അന്യത് അസ്തി | ആ അന്യമായതില്ല. അതായതു സ്വാത്മരൂപത്തിൽ നിന്നന്യമായ് യാതൊന്നുമില്ല എന്നർത്ഥം |
| സ്വഭാവ സംവിത് | ബ്രഹ്മസ്വരൂപംമാത്രം |
| ഗ്രാഹ്യം ഗൃഹീതേതി പ്രതിഭാതി കേവലാ | ഗ്രാഹ്യമെന്നും ഗൃഹീതമെന്നും കേവലമായി പ്രകാശിക്കുന്നു. |
| വികല്പഃ മൃഷാ | വികല്പം മിത്ഥ്യയാണ് |

ഇതി ശ്രീവാസിഷ്ഠസാരെ 'ആത്മനിരൂപണം'

നാമ നവമം പ്രകരണം

സമാപ്തം.



# ദശമം പ്രകരണം

## നിർവ്വാണം

വസിഷ്ഠ ഉവാച

1. ദൃശ്യദർശന സംബന്ധംകൊണ്ടു ഒരിക്കലും സുഖം ലഭിക്കയില്ല — മനോനാശംകൊണ്ടു മാത്രമേ അതു സാദ്ധ്യമാവുകയുള്ളു.

ദൃശ്യദർശനസംബന്ധാത്
നഭവേത് പരമംസുഖം
തദൈവൈകാന്തസംചിത്യാ
മനോനാശഃ പരംപദം

ദൃശ്യദർശനസംബന്ധം
നൽകിടാപരമംസുഖം
ഏകാന്തചിന്തയാലുണ്ടാം
മനോനാശം പരംപദം

| | |
|---|---|
| ദൃശ്യദർശനസംബന്ധാത് | വിഷയങ്ങളും ഇന്ദ്രിയങ്ങളുംതമ്മിലുള്ള സംബന്ധംകൊണ്ട് |
| പരമം സുഖം | പരമമായ സുഖം |
| നഭവേത് | ഉണ്ടാകയില്ല. |
| തത് | അതിനാൽ |
| ഏകാന്ത സംചിത്യാ | ഏകാന്തചിന്തയാൽഉണ്ടാകുന്ന |
| മനോനാശ ഏവ | മനോനാശംതന്നെ |
| പരംപദം | പരമമായ പദം |

2. ദൃശ്യദർശന സംബന്ധത്താൽ ഉണ്ടാകുന്ന സുഖം ബന്ധമാണ്. അതിൽനിന്നുള്ള മോചനമാണ് മുക്തി.

ദൃശ്യദർശന സംബന്ധെ
സുഖസംവിദനുത്തമാ

ദൃശ്യദർശനമുണ്ടാക്കും
സുഖജ്ഞാനമനുത്തമം

| | |
|---|---|
| ദൃശ്യസംവലിതോബന്ധ: | ബന്ധമാണതുവിട്ടെന്നാൽ |
| തന്മുക്താമുക്തിരുച്യതേ | മുക്തിയെന്നു കഥിച്ചിടാം |

| | |
|---|---|
| ദൃശ്യദർശനസംബന്ധെ | ഇന്ദ്രിയങ്ങളുടേയും വിഷയങ്ങളുടേയും സമ്പർക്കത്താൽ |
| യത് | യാതൊരു |
| അനന്തമാ | അത്യുൽകൃഷ്ടമായ |
| സുഖസംവിത് | സുഖജ്ഞാനം ഉണ്ടാകുന്നു |
| തദ് ഏവ | അതുതന്നെ |
| ദൃശ്യസംവലിത: | ദൃശ്യസമ്പർക്കത്താൽ ഉണ്ടാവുന്ന |
| ബന്ധ: | ഭാവത്തോടുകൂടിയ ബന്ധം |
| തന്മുക്താ | അതിന്റെ മോചനം |
| മുക്തി: ഉച്യതേ | മുക്തി എന്നു പറയപ്പെടുന്നു |

3. സത്തിന്റെയും അസത്തിന്റെയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ശുദ്ധമായ പദത്തെ നേടി ലോകത്തെ ഗ്രഹിക്കാതേയും ത്യജിക്കാതെയും വർത്തിക്കുക

| | |
|---|---|
| ശുദ്ധം സദസതോർമ്മദ്ധ്യേ | സത്താസത്തിനമദ്ധ്യത്തിൽ |
| പദം ലബ്ധ്വാവലംബ്യതത് | ശുദ്ധമാം പദമാർന്നനീ |
| സബാഹ്യാഭ്യന്തരംവിശ്വം | ബാഹ്യാഭ്യന്തരവിശ്വത്തെ |
| മാഗൃഹാണ വിമുഞ്ചമാ | ഗ്രഹിക്കായ്ക വിടായ്കെടോ |

| | |
|---|---|
| സദസത:മദ്ധ്യേ | സത്തിന്റെയും അസത്തിന്റെയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന |
| ശുദ്ധംപദം | ശുദ്ധമായ പദത്തെ |
| ലബ്ധ്വാ | നേടീട്ട് |
| തത് അവലംബ്യ | അതിനെ അവലംബിച്ച് |
| സബാഹ്യാഭ്യന്തരം | ഉള്ളിലും പുറമേയും കാണുന്ന |

| | |
|---|---|
| വിശ്വം | ലോകത്തെ |
| മാ ഗൃഹാണ | ഗ്രഹിക്കരുതു് |
| മാ വിമുഞ്ച | ത്യജിക്കയുമരുതു് |

4. ജഡാജഡങ്ങൾക്ക മദ്ധ്യത്തിലുള്ള പരമാത്മ തത്വത്തെ ആശ്രയിക്കുക.

| | |
|---|---|
| ജഡാജഡദ്വയോർമ്മദ്ധ്യേ | ജഡാജഡങ്ങൾമദ്ധ്യത്തിൽ |
| യത്തത്വം പാരമാത്മികം | യാതൊന്നോപാരമാത്മികം |
| അനന്താകാശഹൃദയം | അനന്താകാശഹൃത്താമ— |
| തദാശ്രയസർവ്വഥാ | സ്സുജ്ഞനീയാശ്രയിക്കുക |

| | |
|---|---|
| ജഡാജഡദ്വയോർമ്മദ്ധ്യേ | ജഡങ്ങളുടേയും അജഡങ്ങളുടേയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന |
| യത് | യാതൊന്നു |
| പാരമാത്മികംതത്വം | പരമാത്മതത്വമോ |
| അനന്താകാശഹൃദയം | അനന്തമായ ആകാശത്തിന്റെ ഹൃദയമോ—സദ്സ്വരൂപമോ |
| തത് | അതു |
| ത്വം | നീ |
| സർവ്വഥാ | എല്ലാ വിധത്തിലും |
| ആശ്രയ | ആശ്രയിച്ചാലും |

5. ബ്രഹ്മജ്ഞാനംകൊണ്ടു ദൃശ്യമില്ലാതായാൽ ദ്രഷ്ടൃത്വവുമില്ലാതാകുന്നതിനാൽ കൈവല്യമേപ്പെടുന്നു.

| | |
|---|---|
| ദ്രഷ്ടുർദ്ദൃശ്യസ്യസത്താംശ | ദ്രഷ്ടാവിൻദൃശ്യസംബന്ധം |
| ബന്ധ ഇത്യഭിധീയതേ | ബന്ധമെന്നുകഥിച്ചിടാം |
| ദ്രഷ്ടാദൃശ്യവശാത്ബദ്ധോ | ദ്രഷ്ടാദൃശ്യത്തിനാൽബദ്ധൻ |
| ദൃശ്യാഭാവെവിമുച്യതേ | ദൃശ്യമില്ലെങ്കിൽമുക്തനായ് |

| | |
|---|---|
| അംഗ | (സം) അല്ലയോ വത്സാ! |
| ദ്രഷ്ടു: | ദ്രഷ്ടാവിന്നു |
| ദൃശ്യസ്യ | ദൃശ്യത്തിന്റെ |
| സത്താ | ബോധം |
| ബന്ധഇതി അഭിധീയതേ | ബന്ധമെന്നു പറയപ്പെടുന്നു |
| ദ്രഷ്ടാ | ദ്രഷ്ടാവ് |
| ദൃശ്യവശാത് | ദൃശ്യസംബന്ധത്താൽ |
| ബദ്ധ: | ബദ്ധനാണ് |
| ദൃശ്യാഭാവെ | ദൃശ്യസംബന്ധമില്ലെങ്കിൽ |
| വിമുച്യതേ | മോചിക്കപ്പെടുന്നു |

6. ത്രിപുടിയെ അതായതു് ജ്ഞാതാ, വൃത്തിജ്ഞാനം, ജ്ഞേയം ഇവയെ പരിത്യജിച്ചു വാസനകൂടാതെ യാതൊന്നു ആദ്യദർശനത്താൽ പ്രകാശാത്മാക്കളെ പ്രകാശിപ്പിക്കുന്നുവോ ആ സ്വാത്മാവിനെ ഉപാസിക്കുക.

| | |
|---|---|
| ദ്രഷ്ടൃദർശനദൃശ്യാനി | ദ്രഷ്ടാദർശനദൃശ്യങ്ങൾ |
| ത്യക്ത്വാവാസനയാസഹ | വിട്ടവാസനയെന്നിയെ |
| ദർശന പ്രഥമാഭാസ | ഏതൊന്നോദർശനാലാദ്യം |
| മാത്മാനംസമുപാസ്മഹെ | ഭാസിപ്പിക്കുമതെത്തൊഴാം |

| | |
|---|---|
| ദ്രഷ്ടൃദർശനദൃശ്യാനി | ദ്രഷ്ടാവ്, ദർശനം (വൃത്തിജ്ഞാനം) ദൃശ്യം ഇവയെ |
| വാസനയാസഹ | വാസനയോടുകൂടി |
| ത്യക്ത്വാ | ത്യജിച്ചിട്ടു |
| യ: | യാതൊന്നു |
| ദർശനപ്രഥമാഭാസ: | ദർശനത്താൽ ആദ്യമായി പ്രകാശിപ്പിക്കുന്നു |
| തം ആത്മാനം | ആ ആത്മാവിനെ |
| ഉപാസ്മഹെ | ഉപാസിക്കുന്നു |

| | |
|---|---|
| അംഗ | (സം) അല്ലയോ വത്സാ! |
| ദ്രഷ്ടുഃ | ദ്രഷ്ടാവിനു |
| ദൃശ്യസ്യ | ദൃശ്യത്തിന്റെ |
| സത്താ | ബോധം |
| ബന്ധഇതി അഭിധീയതേ | ബന്ധമെന്നു പറയപ്പെടുന്നു |
| ദ്രഷ്ടാ | ദ്രഷ്ടാവ് |
| ദൃശ്യവശാത് | ദൃശ്യസംബന്ധത്താൽ |
| ബദ്ധഃ | ബദ്ധനാണ് |
| ദൃശ്യാഭാവെ | ദൃശ്യസംബന്ധമില്ലെങ്കിൽ |
| വിമുച്യതേ | മോചിക്കപ്പെടുന്നു |

6. ത്രിപുടിയെ അതായത് ജ്ഞാതാ, വൃത്തിജ്ഞാനം, ജ്ഞേയം ഇവയെ പരിത്യജിച്ച് വാസനകൂടാതെ യാതൊന്നു ആദ്യദർശനത്താൽ പ്രകാശാത്മാക്കളെ പ്രകാശിപ്പിക്കുന്നുവോ ആ സ്വാത്മാവിനെ ഉപാസിക്കുക.

| | |
|---|---|
| ദ്രഷ്ടൃദർശനദൃശ്യാനി | ദ്രഷ്ടാദർശനദൃശ്യങ്ങൾ |
| ത്യക്ത്വാവാസനയാസഹ | വിട്ടുവാസനയെന്നിയെ |
| ദർശന പ്രഥമാഭാസ | ഏതൊന്നോദർശനാലാദ്യം |
| മാത്മാനംസമുപാസ്മഹെ | ഭാസിപ്പിക്കുമതൊന്നോഴാം |

| | |
|---|---|
| ദ്രഷ്ടൃദർശനദൃശ്യാനി | ദ്രഷ്ടാവ്, ദർശനം (വൃത്തിജ്ഞാനം) ദൃശ്യം ഇവയെ |
| വാസനയാസഹ | വാസനയോടുകൂടി |
| ത്യക്ത്വാ | ത്യജിച്ചിട്ട് |
| യഃ | യാതൊന്നു |
| ദർശനപ്രഥമാഭാസഃ | ദർശനത്താൽ ആദ്യമായി പ്രകാശിപ്പിക്കുന്നു |
| തം ആത്മാനം | ആ ആത്മാവിനെ |
| ഉപാസ്മഹെ | ഉപാസിക്കുന്നു |

7. 'അസ്തി' 'നാസ്തി' എന്നീ രണ്ടു പക്ഷങ്ങളുടെ മദ്ധ്യത്തിൽ നിത്യപ്രാപ്തനായി പ്രകാശാത്മാക്കളെ പ്രകാശിപ്പിക്കുന്ന സ്വാത്മാവിനെ ഉപാസിക്കുക.

| | |
|---|---|
| ദ്വയോർമ്മദ്ധ്യഗതംനിത്യ | ഉണ്ടെന്നില്ലെന്ന പക്ഷങ്ങൾ |
| മസ്തിനാസ്തീതിപക്ഷയോഃ | മദ്ധ്യേനിത്യഗതൻസ്ഥിതൻ |
| പ്രകാശനം പ്രകാശാനാ | പ്രകാശത്തെ പ്രകാശിപ്പി– |
| മാത്മാനം സമുപാസ്മഹേ | ച്ചീടുമാത്മാവിനെത്തൊഴാം |

| | |
|---|---|
| അസ്തിനാസ്തീതിപക്ഷയോഃ | ഉണ്ട്, ഇല്ല എന്ന രണ്ടു പക്ഷങ്ങളുടെ മദ്ധ്യത്തിൽ |
| നിത്യംഗതം | നിത്യപ്രാപ്തനും |
| പ്രകാശാനാം പ്രകാശനം | പ്രകാശാത്മാക്കളെ പ്രകാശിപ്പിക്കുന്നവനുമായ |
| ആത്മാനം | ആത്മാവിനെ |
| ഉപാസ്മഹേ | ഞങ്ങൾ ഉപാസിക്കുന്നു |

8. സങ്കല്പഫലദനും, തേജഃപ്രകാശകനും, ഗ്രാഹ്യവസ്തുക്കൾക്കാസ്പദവുമായിരിക്കുന്ന ചിദാത്മാവെ ഉപാസിക്കുക.

| | |
|---|---|
| സർവ്വസങ്കല്പഫലദം– | സർവ്വസങ്കല്പഫലദൻ |
| സർവ്വതേജഃ പ്രകാശകം | സർവ്വതേജഃപ്രകാശകൻ |
| സർവ്വോപാദേയസീമാനം | സർവ്വോപാദേയസീമാവാ– |
| ചിദാത്മാനമുപാസ്മഹേ | മച്ചിദാത്മാവിനെത്തൊഴാം |

| | |
|---|---|
| സർവ്വസങ്കല്പഫലദം | എല്ലാ സങ്കല്പങ്ങളുടേയും ഫലദാതാവായി |
| സർവ്വതേജഃപ്രകാശകം | എല്ലാ തേജസ്സുകളേയും പ്രകാശിപ്പിക്കുന്നവനായി |
| സർവ്വോപാദേയസീമാനം | എല്ലാ ഗ്രാഹ്യവസ്തുക്കളുടേയും അവസാന ഭൂമിയായിരിക്കുന്ന |

| | |
|---|---|
| ചിദാത്മാനം | ചിദാത്മാവെ |
| ഉപാസ്മഹെ | ഞങ്ങൾ ഉപാസിക്കുന്നു. |

9. പ്രത്യയാനന്ദദായകനും, സ്വാത്മതയോത്ഥനുമായ
നിസ്പന്ദത്തെ ഉപാസിക്കാം.

| | |
|---|---|
| ദൃഷ്ടൃദൃശ്യസമായോഗാത് | ദ്രഷ്ടാവിൻദൃശ്യസമ്പർക്കം |
| പ്രത്യയാനന്ദനിശ്ചയ: | പ്രത്യയാനന്ദദായകം |
| യസ്തംസ്വാത്മതയോത്ഥം | സ്വാത്മതയോത്ഥമായുള്ളാ |
| നിസ്പന്ദംസമുപാസ്മഹെ | നിസ്പന്ദത്തെ ഭജിച്ചിടാം |

| | |
|---|---|
| ദൃഷ്ട്യദൃശ്യസമായോഗാത് | ദ്രഷ്ടാവിന്റെയും ദൃശ്യത്തിന്റെയും സമ്പർക്കത്താൽ |
| യ: പ്രത്യയാനന്ദനിശ്ചയ: | ബുദ്ധിയിൽ യാതൊരാനന്ദത്തിന്റെ പ്രകാശമുണ്ടാകുന്നുവോ |
| സ്വാത്മതയോത്ഥം | ബ്രഹ്മഭാവത്താൽ ജീവന്ന് ആവിർഭവിക്കുന്ന ആ മാതിരി ആനന്ദസ്വരൂപനും |
| നിസ്പന്ദം | നിശ്ചലനുമായ |
| തം ഉപാസ്മഹേ | ആ സ്വാത്മാവെ ഞങ്ങൾ ഉപാസിക്കുന്നു (കാംക്ഷിതാർത്ഥങ്ങളുടെ സിദ്ധിയിൽ, കൃതാർത്ഥതയാൽ ചേതസ്സ് ഉപരതമായ് ഭവിക്കുമ്പോൾ, ആത്മാവിൽ ഉദിക്കുന്ന ആനന്ദംതന്നെ ബ്രഹ്മാനന്ദം) |

10. ജാഗ്രത്തിനന്ത്യത്തിലും നിദ്രയ്ക്കാദിയിലും
വരുന്ന അക്ഷയനന്ദത്തെ
ഉപാസിക്കാം.

| | |
|---|---|
| നിദ്രാദൌജാഗരസ്യാന്തെ | ജാഗ്രത്തിനന്ത്യമായിട്ടും |
| യൊഭാവഉപജായതെ | നിദ്രയ്ക്കാദിയിലുംവരും |
| തംഭാവംഭാവയന് സാക്ഷാ- | ഭാവമത്ത ഭാവനംചെയ്യി- |
| ദക്ഷയാനന്ദമശ്നുതേ | ലക്ഷയാനന്ദപൂർണ്ണനായ് |

| | |
|---|---|
| ജഗരസ്യാന്തെ | ജാഗ്രദവസ്ഥയുടെ അവസാനത്തിൽ |
| നിദ്രാദൌ | നിദ്രയുടെ ആദിയിൽ |
| യ: | യാതൊരു |
| ഭാവ: | ഭാവം |
| ഉപജായതേ | ഉണ്ടാകുന്നു. |
| തംഭാവം | ആ ഭാവം (മനോവികാരം) |
| ഭാവയന് | ഭാവന ചെയ്യുന്നവൻ |
| അക്ഷയാനന്ദം | അക്ഷയമായ ആനന്ദത്തെ |
| അശ്നുതേ | ഭുജിക്കുന്നു (സാക്ഷാത്തായി അനുഭവിക്കുന്നു) |

11. സങ്കല്പരഹിതമായി മൂന്നവസ്ഥകളും വിട്ടു ശിലപോൽ സ്ഥിതി ചെയ്യുന്നതാണ് സ്വരൂപസ്ഥിതി.

| | |
|---|---|
| പ്രശാന്തസർവ്വസങ്കല്പാ | സർവ്വസങ്കല്പവുംവിട്ടു |
| യാശിലാവദവസ്ഥിതി: | നിദ്രാ ജാഗ്രത്തൊഴിഞ്ഞഹോ |
| ജാഗ്രന്നിദ്രാവിനിർമ്മുക്താ | ശിലപോൽ സ്ഥിതി- |
| സാ സ്വരൂപസ്ഥിതി:പരാ | ചെയ്യീടിൽ |
| | സ്വരൂപസ്ഥിതികേവലം |

| | |
|---|---|
| പ്രശാന്ത സർവ്വസങ്കല്പാ | എല്ലാ സങ്കല്പങ്ങളും നശിച്ച |
| ജാഗ്രന്നിദ്രാവിനിർമ്മുക്താ | ജാഗ്രത്തും നിദ്രയും ത്യജിച്ച് |
| ശിലാവത് | ശിലപോലെ |

| | |
|---|---|
| യാ അവസ്ഥിതിഃ | യാതൊരു അവസ്ഥിതിയുണ്ടോ |
| സാ | അതുതന്നെ |
| പരാസ്വരൂപസ്ഥിതിഃ | (പരമമായ സ്വസ്വരൂപാവസ്ഥിതി |

## 12. മൺപാത്രത്തിൽ മണ്ണ് എന്നപോലെ ചിദാത്മാവ് സർവ്വത്ര വ്യാപിച്ചിരിക്കുന്നു.

| | |
|---|---|
| സത്യാനന്ദ ചിദാകാശ | സത്യാനന്ദചിദാകാശ |
| സ്വരൂപഃ പരമേശ്വരഃ | സ്വരൂപൻപരമേശ്വരൻ |
| മൃദ്ഭാജനേഷു മൃദിവ | മൺപാത്രത്തിൽ മണ്ണു- |
| സർവ്വത്രാസ്ത്യപൃഥക്സ്ഥിതിഃ | പോലെ- |
| | ങ്ങഭേദസ്ഥിതിയോടുവോൻ |

| | |
|---|---|
| സത്യാനന്ദ ചിദാകാശസ്വരൂപഃ | (ചിദാനന്ദസ്വരൂപനും ആകാശതുല്യനുമായ |
| പരമേശ്വരഃ | പരമേശ്വരൻ |
| മൃദ്ഭാജനേഷു | മൺപാത്രങ്ങളിൽ |
| മൃദിവ | മൃത്ത് (മണ്ണ്) എന്നപോലെ |
| സർവ്വത്ര | എല്ലായിടത്തും |
| അപൃഥക് സ്ഥിതിഃ | ((പൃഥഗവസ്ഥിതി) പിരിഞ്ഞിരിക്കാത്ത നിലയിൽ |
| അസ്തി | വർത്തിക്കുന്നു |

## 13. സംവിത്താകുന്ന ജലത്തിന്റെ ചേഷ്ടയാൽ ചിദ്സമുദ്രസ്വരൂപനും ഏകനായി ജൃംഭണം ചെയ്യുന്നു.

| | |
|---|---|
| അപാരാവാരവിസ്താര | അപാരമതിവിസ്തീർണ്ണം |
| സംവിത് സലിലവല്ഗനൈഃ | സംവിത്ജലവിചേഷ്ടയാൽ |

| | |
|---|---|
| ചിദേകാണ്ണവ ഏകോയം | ചിദ്സമുദ്രസ്വരൂപാത്മാ |
| സ്വയമാത്മാവിജൃംഭതെ | ജൃംഭിപ്പൂസ്വയമേകമായ് |
| അപാരാവാരവിസ്താര സംവിത് സലിലവൽഗനൈ: | ഇരുകര കാണാതെഅതിവിസ്തീർണ്ണമായ് സംവിത്താകുന്ന ജലത്തിന്റെ ചേഷ്ടകളാൽ |
| ചിദേകാണ്ണവ: | ചിദ്സമുദ്രസ്വരൂപനായ |
| അയം ആത്മാ | ഈ ആത്മാവ് |
| ഏക: | ഏകനായി |
| സ്വയം ജൃംഭതെ | സ്വയമായി ജൃംഭണം ചെയ്യുന്നു (പ്രകാശിക്കുന്നു) |

## 14. ജലത്താൽ സമുദ്രം എന്നപോലെ ചിദ്വസ്തു പൂർണ്ണമായിരിക്കുന്നു ഈ ലോകം.

| | |
|---|---|
| ഭരിതാശേഷദിക്കുംജ | സർവ്വദിക്കിങ്കലുംവ്യാപി- |
| മനന്താകാശനിർഭരം | ച്ചനന്താകാശ തുല്യമായ് |
| ഏകം വസ്തു ജഗത്സർവ്വം | ചിദ്വസ്തു പൂർണ്ണമീലോകം |
| ചിന്മാത്രം വാരിവാംബുധി: | ജലത്താലബ്ധിപോലവേ |
| അംബുധി: | സമുദ്രം |
| വാ: ഇവ | ജലം എന്നപോലെ |
| ജഗദ് സർവ്വം | സമസ്തലോകവും |
| ഭരിതാശേഷദിക്കുംജം | എല്ലാ ദിഗന്തങ്ങളേയും വ്യാപിച്ച് |
| അനന്താകാശനിർഭരം | അനന്തമായ ആകാശംപോലെ സർവ്വവ്യാപിയായ് |
| ചിന്മാത്രം | ജ്ഞാനമാത്രസ്വരൂപിയായി |
| ഏകം വസ്തു | അദ്വിതീയമായ ഒരേവസ്തു മാത്രമായിരിക്കുന്നു |

15. ബ്രഹ്മം ആകാശംപോലെയാണ് എന്നാൽ ചൈതന്യപൂർണ്ണമാണ്.

| | |
|---|---|
| നിരംശത്വാ ദ്വിഭുത്വാച്ച | വിഭുത്വംനാശരാഹിത്യം |
| തഥാനശ്വര ഭാവതഃ | നിരംശത്വവുമോക്കുകിൽ |
| ബ്രഹ്മവ്യോമ്നോന്നഭേദോസ്തി | വ്യോമംപോൽബ്രഹ്മം,— |
| ചൈതന്യംബ്രഹ്മണോധികം | മെന്നാകിൽ |
| | ബ്രഹ്മം ചൈതന്യപൂർണ്ണമാം |

| | |
|---|---|
| നിരംശത്വാത് | നിരവയവത്വംകൊണ്ടും |
| വിഭുത്വാത് ച | വ്യാപകത്വത്താലും |
| തഥാ | അപ്രകാരം |
| അനശ്വരഭാവതഃ | നാശരാഹിത്യംകൊണ്ടും |
| ബ്രഹ്മ | ബ്രഹ്മത്തിന്നും |
| വ്യോമ്നഃ | ആകാശത്തിന്നും |
| ന ഭേദഃ അസ്തി | തമ്മിൽയാതൊരു ഭേദവുമില്ല |
| ബ്രഹ്മണഃ | (എന്നാൽ) ബ്രഹ്മത്തിന്നു് |
| ചൈതന്യം | ചൈതന്യമെന്ന ഗുണം |
| അധികം | അധികമാണ് |

(അതായതു് ചില ഗുണങ്ങൾകൊണ്ടു ബ്രഹ്മം ആകാശത്തിന്നു തുല്യമാണെങ്കിലും ആകാശത്തേക്കാൾ ബ്രഹ്മത്തിന്നു ഒരു ഗുണം അധികമാണ്. ആകാശം ജഡമാണ്. ബ്രഹ്മമാവട്ടെ ചൈതന്യപൂർണ്ണമാണ്)

16. തിരയില്ലാതെ, പൂർണ്ണാനന്ദ സുധാസമുദ്രം ഏകസ്വരൂപമായ് വിലസുന്നു.

നിസ്തരംഗോ തിഗംഭീര: തിരയററതിഗംഭീരം
സാന്ദ്രാനന്ദസുധാർണ്ണവ: പൂർണ്ണാനന്ദസുധാർണ്ണവം
മാധുര്യൈകരസാധാര മാധുര്യരസസംപൂർണ്ണ
ഏകഏവാസ്തിസർവ്വത: മേകമായ് വിലസുന്നതേ

നിസ്തരംഗ: തിരമാലയില്ലാതെ
അതിഗംഭീരഃ അത്യന്തഗംഭീരമായി
സാന്ദ്രാനന്ദ സുധാർണ്ണവ: പൂർണ്ണാനന്ദാമൃതസാഗരമായി
മാധുര്യൈകരസാ ധാര: {മാധുര്യമാകുന്ന ഏകരസത്തിന്ന് ആശ്രയമായിരിക്കുന്ന
ഏക ഏവ ഒന്നുതന്നെ
സർവ്വത്ര അസ്തി എല്ലായിടത്തും വർത്തിക്കുന്നുള്ള

**17. സർവ്വം ബ്രഹ്മമയം, ഞാൻ ലോകം എന്ന ഭേദ ഭാവനകൊണ്ട അഖണ്ഡത്തെ ഖണ്ഡമാക്കരുത്.**

സമസ്തം ഖല്വിദം ബ്രഹ്മ സർവ്വംബ്രഹ്മമയം, ബ്രഹ്മ
സർവ്വമാത്മേദമാഗതം മല്ലാതില്ലൊന്നുമേദൃഢം
അഹമന്യ ഇദം ചാന്യ വേറിട്ടോലോകവും ഞാനു-
ദിത്യഖണ്ഡം ന ഖണ്ഡയ മഖണ്ഡം ഖണ്ഡമാക്കൊലാ

ഇദം സമസ്തം ഈ കാണുന്ന സകലവും
ബ്രഹ്മഖലു ബ്രഹ്മംതന്നെ
ആഗതം ഉല്പന്നമായ
ഇദം സർവ്വം ഇവയെല്ലാം
ആത്മാ ആത്മാവുതന്നെ
അഹം അന്യ: ഞാൻ അന്യൻ
ഇദം അന്യൽ ച ഇതു അന്യംതന്നെ
ഇതി എന്നിങ്ങനെ

| | |
|---|---|
| അഖണ്ഡം ന ഖണ്ഡയ | അഖണ്ഡമായ ആത്മാവെ ഖണ്ഡിക്കരുതു് |

18. അഖണ്ഡബ്രഹ്മത്തിന്റെ വ്യാപ്തി ഗ്രഹിക്കുന്നതായാൽ സംസാരം ബ്രഹ്മരൂപമാകും.

| | |
|---|---|
| യദൈവബ്രഹ്മണോരൂപം | അഖണ്ഡബ്രഹ്മരൂപത്തിൻ |
| തതം ബുദ്ധമഖണ്ഡിതം | വ്യാപ്തിയെന്നുഗ്രഹിച്ചിടും |
| തദാവിസ്തീർണ്ണസംസാരഃ | അന്നുവിസ്തീർണ്ണസംസാരം |
| പാരമേശ്വരതാംഗതഃ | ഭവിക്കുംപാരമീശനായ് |

| | |
|---|---|
| തതം | സർവ്വവ്യാപിയും |
| അഖണ്ഡിതം | അഖണ്ഡിതവുമായ |
| ബ്രഹ്മണഃ രൂപം | ബ്രഹ്മത്തിന്റെ സ്വരൂപം |
| യദാ | എപ്പോൾ |
| ബുദ്ധം | മനസ്സിലാക്കപ്പെടുന്നുവോ |
| തദാ | അപ്പോൾ |
| വിസ്തീർണ്ണ സംസാരം | അപാരമായ സംസാരം |
| പാരമേശ്വരതാം | പരമേശ്വരഭാവത്തെ |
| ഗതഃ | പ്രാപ്തമായി |

19. എല്ലാം ബ്രഹ്മമെന്നു ചിന്തിച്ചാൽ ജീവൻ ബ്രഹ്മമാകും — അമൃതപാനത്താൽ ആരാണ് അമൃതമയമായ്ത്തീരാത്തതു്.

| | |
|---|---|
| സമസ്തമേവബ്രഹ്മേതി | സർവ്വംബ്രഹ്മേതിഭാവത്താൽ |
| ഭാവിതേ ബ്രഹ്മവൈപുമാന് | പുരുഷൻ ബ്രഹ്മമായിടും |
| പീതേമൃതേമൃതമയഃ | ആരാണമൃതപാനത്താ |
| കോ നാമ നഭവേദിതി | ലമൃതായ്ത്തീർന്നിടാത്തവൻ |

| | |
|---|---|
| സമസ്തം ഏവ ബ്രഹ്മം ഇതി | എല്ലാംതന്നെ ബ്രഹ്മമെന്നു |

| | |
|---|---|
| ഭാവിതേ | ഭാവിക്കുമ്പോൾ |
| പുമാന് ബ്രഹ്മണൈവ | പുരുഷൻ ബ്രഹ്മം തന്നെ |
| അമൃതേ പീതേ | അമൃതപാനം ചെയ്യപ്പെട്ടപ്പോൾ |
| അമൃതമയഃ | അമൃതമയനായി |
| കഃ നാമ | ആർതന്നെ |
| ഇതി ന ഭവേത് | ഇങ്ങിനെ ഭവിക്കുന്നില്ല |

**20. ബ്രഹ്മജ്ഞാനം സിദ്ധിച്ചാൽ മാത്രമേ ഇതെല്ലാം സാദ്ധ്യമാകൂ. അല്ലാത്തപക്ഷം ഭസ്മത്തിൽ ഹോമംപോലെത്തന്നെ.**

**ഭവ്യോസി ചേത്തദൈതസ്മാ** **നീഭവ്യനാകിലെല്ലാം നിൻ**
**ത്സർവ്വമാപ്സ്യോഷി നിശ്ചയാത്** **നിശ്ചയത്താൽ ലഭിച്ചിടും**
**നോ ചേത് ബഹ്വപി സംപ്രോക്തം** **അല്ലെങ്കിലെത്ര,റിയ്യായ**
**ത്വയിഭസ്മനിഹൂയതേ** **ഭസ്മത്തിൽഹോമമായിടും**

| | |
|---|---|
| ഭവ്യോസി ചേത് | നീ ഭവ്യ (ബ്രഹ്മജ്ഞ) നാണെങ്കിൽ |
| ഏതസ്മാത് നിശ്ചയാത് | ഈ നിശ്ചയത്താൽ |
| തദ്സർവ്വം അവാപ്സ്യോഷി | അതെല്ലാം ലഭിക്കും |
| നോ ചേത് | അല്ലെങ്കിൽ |
| ബഹ്വപി സംപ്രോക്തം | എത്രതന്നെപറയപ്പെട്ടാലും |
| ഭസ്മനി | ഭസ്മമാകുന്ന |
| ത്വയി | നിന്നിൽ |
| ഹൂയതേ | ഹോമിക്കപ്പെട്ട |

**21. തത്ത്വം ഗ്രഹിച്ചാലും അഭ്യാസം ആവശ്യമാണ്.**

**അപി വിജ്ഞാത തത്ത്വേന** **തത്ത്വമൊക്കെ ഗ്രഹിച്ചാലു-**
**തഥാഭ്യസ്യമിദം സദാ** **മഭ്യസിപ്പതവശ്യമാം**

| | |
|---|---|
| ന നാമമാത്രാൽ കതക | കതകം നാമ മാത്രത്താൽ |
| ഫലമംബുപ്രസാദകം | ജലത്തെത്തെളിയിക്കുമോ |
| അപി വിജ്ഞാതതത്വേന | അറിയപ്പെട്ട തത്വത്തോടുകൂടിയവനാൽപ്പോലും |
| ഇദം | ഇതു |
| തഥാ | അപ്രകാരം |
| സദാ | എല്ലായ്പ്പോഴും |
| അഭ്യസ്യം | അഭ്യസിക്കപ്പെടേണ്ടതാണ് |
| കതകഫലം | തേററാമ്പരൽ |
| നാമ മാത്രേണ | പേർ പറയപ്പെടുന്നതുകൊണ്ടു മാത്രം |
| ന അംബുപ്രസാദകം | ജലത്തെ തെളിയിക്കുകയില്ല |

## 22. അഹംബ്രഹ്മാസ്മി എന്ന തത്വം നല്ലവണ്ണം ഉറപ്പിക്കേണ്ടതാണ്.

| | |
|---|---|
| അഹമേവ പരംബ്രഹ്മ | ഞാനാണു പരമം ബ്രഹ്മം |
| വാസുദേവാഖ്യമവ്യയം | വാസുദേവാഖ്യനവ്യയൻ |
| ഇതിസ്യാന്നിശ്ചിതോമുക്തോ | എന്ന നിശ്ചയദാർഢ്യത്താൽ |
| ബദ്ധ ഏവാന്യഥാ ഭവേത് | മുക്തനല്ലെങ്കിൽ ബദ്ധനാം |

| | |
|---|---|
| അഹം ഏവ | ഞാൻതന്നെ |
| പരംബ്രഹ്മ | പരബ്രഹ്മം |
| അവ്യയം വാസുദേവാഖ്യം | അവ്യയനായ വാസുദേവൻ |
| ഇതി | ഇങ്ങിനെ |
| നിശ്ചിത: | നിശ്ചയമുള്ളവനാണ് |
| മുക്ത:സ്യാൽ | മുക്തനെന്നു പറയപ്പെടുന്നതു് |
| അന്യഥാ | അല്ലെങ്കിൽ |
| ബദ്ധ: ഏവ | ബദ്ധൻ തന്നെയായി |
| ഭവേത് | ഭവിക്കും |

## 23. നേതി ചെയ്തു ശേഷിക്കുന്ന പരംജ്ഞാനം ഞാനാണെന്നറിക.

| | |
|---|---|
| നേതി നേതീതി നേതീതി | ഇതല്ലിതല്ലിതേ ചൊല്ലി |
| ശേഷിതം യത്പരംപദം | നേതിചെയ്യാനശക്യമായ് |
| നിരാകർത്തുമശക്യത്വാ | ശേഷിക്കുന്നപരംസ്ഥാനം |
| ത്തദസ്മീതിസുഖീഭവ | ഞാനെന്നോർത്തുസുഖിക്കനീ |

| | |
|---|---|
| നേതി നേതി ഇതി നേതി ഇതി | ഇതല്ല, ഇതല്ല, ഇതല്ല എന്നു് |
| നിരാകർത്തും അശക്യത്വാദ് | നിരാകരിപ്പാൻ കഴിയാതെ |
| ശേഷിതം | ശേഷിക്കുന്ന |
| യത്പരം പദം | യാതൊരു പരബ്രഹ്മമുണ്ടോ |
| തദ് | അതു |
| അസ്മി | ഞാനാണു് |
| ഇതി | എന്നറിഞ്ഞു |
| സുഖീഭവ | സുഖിയായ് ഭവിക്കു |

## 24. എല്ലാം അദ്വൈതബ്രഹ്മമായിരിക്കെ ധ്യാതാവും ധ്യേയവുമെവിടെ?

| | |
|---|---|
| ആത്മാനം സതതം ബ്രഹ്മ | അദ്വിതീയ ബ്രഹ്മമാകു– |
| വിദ്ധിചൈകം നിരന്തരം | മാത്മാവൊന്നായിരിക്കവേ |
| അഹംധ്യാതാപരംധ്യേയ– | ധ്യാതാവഹംപരംധ്യേയ |
| മഖണ്ഡംഖണ്ഡ്യതേകഥം | മെന്നുഖണ്ഡിപ്പതെങ്ങിനെ |

| | |
|---|---|
| ആത്മാനം | ആത്മാവിനെ |
| നിരന്തരം | നിരന്തരമായ |
| ഏകം ബ്രഹ്മ | അദ്വിതീയ ബ്രഹ്മമാണെന്നു |
| സതതം | എല്ലായ്പോഴും |
| വിദ്ധി | അറിഞ്ഞാലും |
| അഹം | ഞാൻ |

| | |
|---|---|
| ധ്യാതാ | ധ്യാതാവ് |
| അപരംധ്യേയം | മറ്റേതു ധ്യേയമെന്ന് |
| അഖണ്ഡം | ഖണ്ഡിക്കുവാൻ പാടില്ലാത്തതിനെ |
| ഖണ്ഡസേ | നീ എന്തിനു ഖണ്ഡിക്കുന്നു |

**25. ഞാൻ ചിന്മയനാണെന്നുള്ള ചിന്ത ധ്യാനവും അഖണ്ഡധ്യാനം സമാധിയുമാകുന്നു.**

| | |
|---|---|
| സോഹം ചിന്മാത്രമെവേതി | ഞാനോ ചിന്മയനെന്നുള്ള |
| ചിന്തനം ധ്യാനമുച്യതേ | ചിന്തനം ധ്യാനമായിട്ടും |
| ധ്യാനസ്യാവിസ്മൃതി:സമ്യക് | ധ്യാനം വിച്ഛിന്നമാകാഞ്ഞിൽ |
| സമാധിരഭിധീയതേ | സമ്യക്കായ സമാധിയായ് |

| | |
|---|---|
| സോഹം | ആ ഞാൻ |
| ചിന്മാത്രം ഏവ ഇതി | ചിന്മയനാണെന്ന |
| ചിന്തനം | ചിന്ത |
| ധ്യാനം ഉച്യതേ | ധ്യാനമെന്നു പറയപ്പെടുന്നു |
| ധ്യാനസ്യ | ധ്യാനത്തിൻെറ |
| അവിസ്മൃതി | അവിസ്മരണം-സന്തതാഭ്യാസമാണ് |
| സമ്യക് സമാധി: | ശരിയായ സമാധി എന്നു |
| അഭിധീയതേ | പറയപ്പെടുന്നത് |

**26. ജ്ഞാനാഭ്യാസപ്രകർഷത്താൽ നിരഹങ്കാരനായി ബ്രഹ്മാകാര മനോവൃത്തി ലഭിച്ചാൽ അതാണ് സംപ്രജ്ഞാതസമാധി.**

| | |
|---|---|
| ബ്രഹ്മാകാരമനോവൃത്തി | ജ്ഞാനാഭ്യാസ പ്രകർഷത്താ- |
| പ്രവാഹോഹംകൃതിംവിനാ | ലഹങ്കാരവിവർജ്ജിതം |
| സംപ്രജ്ഞാതസമാധി:സ്യാൽ | ബ്രഹ്മാകാരമനോവൃത്തി |
| ജ്ഞാനാഭ്യാസപ്രകർഷത: | സംപ്രജ്ഞാതസമാധിയാം |

| | |
|---|---|
| ജ്ഞാനാഭ്യാസപ്രകർഷത: | ജ്ഞാനാഭ്യാസാതിശയത്താൽ |
| അഹംകൃതിം വിനാ | അഹംകാരംകൂടാതെ |
| ബ്രഹ്മാകാരമനോവൃത്തിപ്രവാഹ: | ബ്രഹ്മാകാരങ്ങളായ മനോവൃത്തികളുടെ പ്രവാഹംതന്നെ |
| സംപ്രജ്ഞാത. സമാധി: | സംപ്രജ്ഞാതസമാധി |
| സ്യാത് | എന്നു പറയുന്നതു് |

27. മനോനാശം ലഭിച്ചവന്നു് ലോകത്തിൽ എന്തു സംഭവിച്ചാലും ഹാനികരമാകുന്നതല്ല.

| | |
|---|---|
| കല്പാന്തവായവോവാന്തു | കല്പാന്തക്കാററുവീശട്ടെ— |
| യാന്തുവൈകത്വമർണ്ണവാ: | യൊന്നായ്ച്ചേരട്ടെയബ്ധികൾ |
| തപന്തുദ്വാദശാദിത്യാ: | സൂര്യൻപന്ത്രണ്ടുദിക്കട്ടെ |
| നാസ്തിനിർമ്മനസ: ക്ഷതി: | മനംപോയോന്നു ഹാനിയോ |

| | |
|---|---|
| കല്പാന്തവായവ: | കൽപകാലത്തിലെകൊടുംകാററുകൾ |
| വാന്തു | വീശട്ടെ |
| അർണ്ണവാ: | സമുദ്രങ്ങൾ |
| ഏകത്വം യാന്തു | ഒന്നായ് ചേരട്ടെ |
| ദ്വാദശാദിത്യാ; | പന്ത്രണ്ട സൂര്യന്മാർ |
| തപന്തു | ജ്വലിക്കട്ടെ |
| നിർമ്മനസ: | മനം നശിച്ചവന്നു |
| ക്ഷതി: നാസ്തി | ഹാനി ഉണ്ടാകയില്ല |

28. സൃഷ്ടിസ്ഥിതി സംഹാരത്തിന്നു് സാക്ഷിഭൂതയായ ചിതിരൂപാവസ്ഥയെ അനുഭൂതമാക്കുക.

| | |
|---|---|
| യാചിതി: സർവ്വഭൂതാനാ— | ഭൂതോല്പത്തിലയത്തിങ്ക— |
| മുദയവ്യയ സാക്ഷിണീ | ലേതുസാക്ഷിണിയായിട്ടും |

| | |
|---|---|
| താം ചിതിംപശ്യതാവസ്ഥാം | പൂർണ്ണാനന്ദാമൃതം ഉൾക്ക- |
| പൂർണ്ണാനന്ദഘനാമൃതാം | മച്ചിത്തിൻസ്ഥിതികാണു-വിൻ |
| സർവ്വഭൂതാനാം | സർവ്വ ഭൂതങ്ങളുടേയും |
| ഉദയവ്യയസാക്ഷിണീ | ഉൽപ്പത്തിനാശങ്ങൾക്കു സാക്ഷിഭൂതയായ |
| യാ ചിതി; | യാതൊരു ചിതിയുണ്ടോ |
| താം ചിതിം അവസ്ഥാം | ആ ചിതിരൂപാവസ്ഥയെ |
| പശ്യത | അനുഭൂതമാക്കുക |

**29. പ്രപഞ്ചം മനോവിലാസമാണ്. മനോനാശം സംഭവിച്ചാൽ പിന്നെ ദ്വൈതം എവിടെ?**

| | |
|---|---|
| മനോദൃശ്യമിദംസർവ്വം | ഇക്കാണുന്ന ജഗത്തെല്ലാം |
| യത് കിഞ്ചിത്സചരാചരം | മനോമാത്രവിലാസമാം |
| മനസോഹ്യുന്മനീഭാവാൽ | മനസ്സിൻനാശമേപ്പെട്ടാൽ |
| ദ്വൈതംനൈവോപലഭ്യതേ | ദ്വൈതംപിന്നെനിലയ്ക്കുമോ |

| | |
|---|---|
| സ ചരാചരം | ചരാചരാത്മകമായ |
| യത് കിഞ്ചിത് | യാതൊന്നോ |
| ഇദം സർവ്വം | ഈ സർവ്വവും |
| മനോദൃശ്യം | മനോമാത്രകല്പിതമാണ് |
| മനസ: | മനസ്സിന്റെ |
| ഉന്മനീഭാവാത് | ഉന്മനീഭാവത്തിൽ അതായതു് മനോനാശത്തിങ്കൽ |
| ദ്വൈതം | ദ്വൈതഭാവം |
| ന ഏവ ലഭ്യതേ | ലഭിക്കുന്നതുതന്നെ ഇല്ല (ഉണ്ടാകുന്നില്ല) |

## 30. ചരാചരാത്മകമായ ഈ പ്രപഞ്ചം ഏകമായ് ശാന്തമായ് മംഗളസ്വരൂപമായിരിക്കുന്ന ചൈതന്യവിഗ്രഹമാണ്.

| | |
|---|---|
| യദസ്പന്ദംശിവംശാന്തം | ശിവമായ് ശാന്തമായ്സ്പന്ദം |
| യസ്യാന്തർജ്ജഗത:സ്ഥിതി: | വിട്ടിട്ടന്തർജഗത്തുമായ് |
| സ്പന്ദാസ്പന്ദവിലാസാത്മാ | ചരാചരവിലാസാത്മാ- |
| സഏകോത്ര ചിദാകൃതി: | വേകംചൈതന്യവിഗ്രഹം |

| | |
|---|---|
| യത് | യാതൊന്നു |
| അസ്പന്ദം | നിശ്ചലമായി |
| ശിവം | മംഗളമായി |
| ശാന്തം | ശാന്തമായിരിക്കുന്നു |
| യസ്യ | യാതൊന്നിന്റെ |
| അന്ത: | അന്തർഭാഗത്ത് |
| ജഗത: സ്ഥിതി: | ജഗത്തു സ്ഥിതിചെയ്യുന്നു. |
| സ: | അതു |
| സ്പന്ദാസ്പന്ദവിലാസാത്മാ- | ചരാചരവിലാസസ്വരൂപമായി |
| ചിദാകൃതി: | ചൈതന്യ വിഗ്രഹമായിരിക്കുന്ന |
| ഏക: അത്ര | ഒന്നുമാത്രമേ ഇവിടെയുള്ളു. |

## 31. അനാത്മാവായ ദേഹത്തെ ജ്ഞാനി "ഞാൻ" എന്ന് വിചാരിക്കുന്നില്ല.

| | |
|---|---|
| അഹിനിർല്ല്വയിനീമഹിരാ- ത്മതയാ | ചട്ടയെവെടിയുംമുമ്പങ്ങതിനെ സ്വാത്മാവായിട്ടറിയുന്നുരഗം |
| ജഗൃഹെപരിമോക്ഷണതസ്തുപുരാ | പിന്നെസ്വബിലംതന്നിലുപേക്ഷി- |
| പരിമുച്യതുതാമുരഗ:സ്വബിലേ | |
| ന നിരീക്ഷത ആത്മതയാഉ പുന: | ച്ചാത്മതയത്തെ വെടിഞ്ഞിടുമല്ലോ |

| | |
|---|---|
| അഹി: | സർപ്പം |
| നിർല്ല്വയിനീം | ചട്ടയെ |
| പരിമോക്ഷണത : തുപുരാ | ത്യജിക്കുന്നതിനുമുമ്പായി |
| ആത്മതയാ | സ്വാത്മതേന |

| | |
|---|---|
| ജഗൃഹെ | ഗ്രഹിക്കുന്നു. (ആ ചട്ട താനാണെന്നു് വിചാരിക്കുന്നു) |
| പുന: | പിന്നീട്ട് |
| ഉരഗ: | സപ്പം |
| താം | അതിനെ |
| സ്വബിലെ | തന്റെ പുററിൽ |
| പരിമുച്യ | മോചനം ചെയ്തിട്ട് |
| ആത്മതയാ | ആത്മത്വേന |
| ന നിരീക്ഷതെ | വിചാരിക്കുകയില്ല. |

32. ഗുണദോഷരഹിതനായ ജ്ഞാനിയുടെ പ്രവൃത്തിയും നിവൃത്തിയും ഒരു കുട്ടിയെപ്പോലെ ഗുണദോഷങ്ങൾ ചിന്തിച്ചിട്ടല്ല.

| | |
|---|---|
| ദോഷബുദ്ധ്യോഭയാതീതോ | ഗുണദോഷദ്വയം വിട്ടോൻ |
| നിഷേധാന്നിവത്തതെ | ജ്ഞാനി,യർഭകനെന്നപോൽ |
| ഗുണബുദ്ധ്യാ ച വിഹിതം | ഗുണദോഷങ്ങളോർത്തല്ല |
| ന കരോതി യഥാർഭക: | കൊൾവതും സന്ത്യജിപ്പതും |

| | |
|---|---|
| ഉഭയാതീത : | ഗുണദോഷങ്ങൾ രണ്ടിനേയും അതിക്രമിച്ച് (ജ്ഞാനി) |
| യഥാർഭക : | ബാലനെപ്പോലെ |
| ദോഷബുദ്ധ്യാ | ദോഷബുദ്ധികൊണ്ടല്ല |
| നിഷേധാത് | നിഷിദ്ധത്തിൽനിന്നു |
| നിവത്തതെ | നിവൃത്തിക്കുന്നതു് |
| ഗുണ ബുദ്ധ്യാ | ഗുണബുദ്ധികൊണ്ടല്ല |
| വിഹിതം | ഇഷ്ടപ്പെട്ടതിനെ |
| കരോതി | ചെയ്യുന്നതു |

33. വിശ്വം അവിദ്യാമാനമെങ്കിലും ബ്രഹ്മത്തിൽ സ്ഥിതമാണു്.

| | |
|---|---|
| അന്തൽക്കരിമ്പ്റ്റയഥാസ്തുംഭെ | സ്തംഭത്തില്ലോത്തിരെക്കാത്ത |
| സ്വാനസ്ഥിതാശാലഭംജികാ | പ്പാവവത്തിപ്പ, വിശ്വവും |

തഥാവിശ്വം സ്ഥിതം തത്ര
തേന ന ശൂന്യം ന തത്പദം

ബ്രഹ്മത്തിലാവിധം വാഴ്വു;
തൽപദം ശൂന്യമല്ലഹോ

| | |
|---|---|
| സ്തംഭേ | സ്തംഭത്തിൽ |
| അനൽകീർണ്ണാ | കൊത്തിവെച്ചിട്ടില്ലെങ്കിലും |
| ശാലഭഞ്ജിക | പുത്തലിക |
| യഥാ | ഏതുപ്രകാരം |
| സംസ്ഥിതാ | സംസ്ഥിതയായിരിക്കുന്നു |
| തഥാ | അതുപോലെ |
| വിശ്വം | ലോകവും |
| തത്ര | അവിടെ (ബ്രഹ്മത്തിൽ) |
| സ്ഥിതം | സ്ഥിതമായിരിക്കുന്നു. |
| തേന | അതിനാൽ |
| തത്പദം | ബ്രഹ്മപദം |
| നശൂന്യം | ശൂന്യമല്ല |

34. അകല്പിതമായ ജഗത്തോടുകൂടിയ ബ്രഹ്മം ജഗത്ശൂന്യമാണ് — അതുകൊണ്ടു ബ്രഹ്മം ശൂന്യപദത്തെ പ്രാപിച്ചു.

യഥാനുപുത്രികാശൂന്യം
സ്തംഭേനുൽക്കീർണ്ണ പുത്രികഃ
തഥാ ഭാതം ജഗത്ബ്രഹ്മ
തേനശൂന്യപദം ഗതം

സ്തംഭം, മക്കൊത്തിവെക്കാത്ത-
പ്പാവയാലെന്നപോലവേ
ബ്രഹ്മം, കല്പനചെയ്യാത്താ
ജഗത്താൽ ശൂന്യമായിതു

| | |
|---|---|
| അനൽകീർണ്ണപുത്രിക : | (കൊത്തിവെക്കാത്ത പുത്തലികയോടുകൂടിയ |
| സ്തംഭഃ | സ്തംഭം |
| യഥാ | ഏതുപ്രകാരം |
| പുത്രികാശൂന്യഃ ന | പുത്തലികാശൂന്യമോ |
| തഥാ | അതുപോലെ |
| ജഗത് | ജഗത്തും |
| ബ്രഹ്മ | ബ്രഹ്മവും |
| ഭാതം | ഭാസിക്കുന്നു |

| | |
|---|---|
| ഭേന | അതുകൊണ്ടു |
| ശൂന്യപദം | ശൂന്യമെന്ന സ്ഥിതിയെ |
| ഗതം | പ്രാപിച്ചു |

35. ബ്രഹ്മത്തിൽ ജഗത്തു് ഉണ്ടെന്നും ഇല്ലെന്നും പറയാം.

| | |
|---|---|
| സൌമ്യാംഭസി യഥാവീചി- | ശാന്തമായ ജലത്തിങ്കൽ |
| ന്ന ചാസ്തി ന ച നാസ്തി ച | തിരയുണ്ടില്ലയെന്നമാം |
| യഥാജഗത് ബ്രഹ്മണീദം | തഥാബ്രഹ്മത്തിലീവിശ്വം |
| ശൂന്യാശൂന്യപദംഗതം | ശൂന്യാശൂന്യതമേൽപ്പൂതേ |

| | |
|---|---|
| സൌമ്യാംഭസി | ശാന്തമായ ജലത്തിൽ |
| യഥാ | ഏതുപ്രകാരം |
| വീചി: | തിരമാല |
| ന ച അസ്തി | ഉണ്ടെന്നുമില്ല |
| ന നാസ്തി ച | ഇല്ലെന്നുമില്ല |
| തഥാ | അപ്രകാരം |
| ബ്രഹ്മണി | ബ്രഹ്മത്തിലും |
| ഇദംജഗത് | ഈജഗത്തു് |
| ശൂന്യാശൂന്യപദംഗതം | ശൂന്യാശൂന്യപദത്തെ പ്രാപിച്ചു |

36. ചിദ്രൂപമായ ബ്രഹ്മം—ചിദാഭാസനും, സർവ്വഭൂതാവബോധകനും, പരമശാന്തനും, സർവ്വത്രാവസ്ഥിതനുമാണു്.

| | |
|---|---|
| ആഭാസമാത്രമമലം | ജ്ഞാനസ്വരൂപമമലം |
| സർവ്വഭൂതാവബോധകം | സർവ്വഭൂതപ്രബോധകം |
| സർവ്വത്രാവസ്ഥിതംശാന്തം | സർവ്വത്രസംസ്ഥിതം ശാന്തം |
| ചിദ്ബ്രഹ്മൈമത്യനുഭൂയതെ | ചിദ്രൂപമനുഭൂതിയിൽ |

| | |
|---|---|
| ആഭാസമാത്രം | ചിദാഭാസനും |
| അമലം | അമലനും |
| സർവ്വഭൂതാവബോധകം | സർവ്വപ്രാണികളുടേയും അവബോധകനും |

| | |
|---|---|
| സർവ്വത്ര അവസ്ഥിതം | എല്ലായിടത്തും സ്ഥിതിചെയ്യുന്നവനും |
| ശാന്തം | പരമശാന്തനുമായ (യാതൊരു വസ്തുവുണ്ടോ അതുതന്നെ) |
| ചിദ്ബ്രഹ്മ | ചിദ്രൂപനായ ബ്രഹ്മം |
| ഇതി | എന്ന് |
| അനുഭൂയതേ | അനുഭവിക്കപ്പെടുന്നു. |

37. സർവ്വവികല്പ നിർമ്മുക്തയായ പ്രതീതിയാണ്
സർവ്വവ്യാപിയായ ചിദ്രൂപബ്രഹ്മം.

| | |
|---|---|
| അസംസ്തുതാദ്ധ്യഗാലോകേ | മനസ്സന്യത്ര വർത്തിക്കെ |
| മനസ്യന്യത്രസംസ്ഥിതേ | മുമ്പുകാണാത്ത പാന്ഥനെ |
| യാ പ്രതീതിരനാഗസ്കാ | കാൺകിലേല്ക്കുന്നനിർദ്ദോഷ- |
| തദ്ചിദ് ബ്രഹ്മാസ്മിസർവ്വഗഃ | ത്തോന്നൽ ഞാൻ ബ്രഹ്മ-സർവ്വഗൻ |

| | |
|---|---|
| അസംസ്തുതാദ്ധ്യഗാലോകേ | അപരിചിതനായ പഥികന്റെ ദർശനത്തിൽ |
| അന്യത്ര സംസ്ഥിതേ മനസി | അന്യവസ്തുവിൽ സംസ്ഥിതമായിരിക്കുന്ന മനസ്സിൽ |
| യാ അനാഗസ്കാ പ്രതീതിഃ | യാതൊരു ദോഷരഹിതമായ (ഉദാസീനമായ) പ്രതീതി ഉണ്ടാകുന്നു |
| തദ് സർവഗ ചിദ് | ആ സർവ്വവ്യാപിയായി |
| ബ്രഹ്മാസ്മി | ചിദ്രൂപനായ ബ്രഹ്മമാകുന്നു ഞാൻ |

38. ജഗദ്രൂപിണിയായ ഭ്രാന്തി ജലബുൽബുദം
പോലെ ചില കാലത്തുമാത്രം കാണുന്നു.

| | |
|---|---|
| ജഗന്മയീ ഭ്രാന്തിരിയം | ജഗദ്രൂപിണിയാം ഭ്രാന്തി |
| ന കദാചനവിദ്യതേ | ജലക്കുമളയെന്നപോൽ |
| വിദ്യതേ തുകദാചിച്ച | ചിലകാലത്തു കാണുന്നു |
| ജലബുദ്ബുദവത്സ്ഥിതാ | ചിലകാലത്തു കണ്ടിടാ |

| | |
|---|---|
| ജഗന്മയി ഇയംഭ്രാന്തിഃ | ജഗത് രൂപിണിയായ ഈ ഭ്രാന്തി |
| ജലബുൽബുദവത് | ജലത്തിൽ കുമിളകൾ എന്ന പോലെ |
| കദാചിന്ന വിദ്യതേ | ചിലപ്പോൾ ഉണ്ടാകുന്നില്ല |
| കദാചിൽ വിദ്യതെ | ചിലപ്പോൾ ഉണ്ടാകുന്നു |

(അതുപോലെ ഈ ജഗത്തും സൃഷ്ടികാലത്തു കാണപ്പെടും പ്രളയകാലത്തു കാണാതാവുകയും ചെയ്യുന്നു.

## 39 ലോഭമില്ലെങ്കിൽ മൃത്യുവില്ല.

| | |
|---|---|
| രാഗദ്വേഷവിഷാഢ്യഃ | രാഗദ്വേഷവിഷം ചേർന്ന |
| സ്വമനോബിലമന്ദിരഃ | മനപ്പൊത്തിൽ കിടന്നിടും |
| ലോഭവ്യാളോനഭുങ്ക്തെയം | ലോഭസർപ്പംഭുജിക്കാത്താ |
| മൃത്യുസ്തംനജിഘാംസതി | ലവന്നു മരണംവരാ |

| | |
|---|---|
| രാഗദ്വേഷവിഷാഢ്യഃ സ്വമനോബിലമന്ദിരഃ | രാഗം ദ്വേഷംഇവയാകുന്ന വിഷംകൊണ്ടു വ്യാപ്തവും സ്വമനസ്സാകുന്ന പൊത്തിൽ വാസംചെയ്യുന്നതുമായ |
| ലോഭവ്യാളഃ | ലോഭമാകുന്ന സർപ്പം |
| യം | ആരെ |
| നഭുങ്ക്തെ | ഭുജിക്കുന്നില്ലയോ |
| തം | അവനെ |
| മൃത്യുഃ | മരണം |
| നജിഘാംസതി | പാരിപ്പാൻ ഇച്ഛിക്കുന്നില്ല |

## 40. കോപമില്ലാത്തവന്നു മൃത്യുവില്ല.

| | |
|---|---|
| പീതാശേഷവിവേകാംബുഃ | വിവേകമുദകംപാനംചെയ്തവൻ |
| ശരീരാംഭോധിബാഡവഃ | ദേഹാബ്ധിക്കുള്ള കോപമാം വൻ |
| ന നിർദ്ദഹതിയംകോപഃ | ഏവനെ ദഹിക്കാതിരുന്നാൽ ഇല്ലവന്നു മരണംവരാ |
| മൃത്യുസ്തംനജിഘാംസതി | |

| | |
|---|---|
| പീതാശേഷവിവേകാംബുഃ | വിവേകമാകുന്ന ജലത്തെ മുഴുവനും പാനംചെയ്ത |

| | |
|---|---|
| ശരീരാംഭോധിബാഡവഃ | ശരീരമാകുന്ന സമുദ്രത്തിന്റെ ബഡവാഗ്നി സ്വരൂപമായ |
| കോപഃ | കോപം |
| യം | ആരെ |
| ന നിർദ്ദഹതി | ദഹിപ്പിക്കുന്നില്ലയോ |
| തം | അവനെ |
| മൃത്യുഃ ന ജിഘാംസതി | മരണം ഹനിപ്പാൻ ഇച്ഛിക്കുന്നില്ല. |

## 41. കാമമില്ലാത്തവന്ന് മൃത്യുവില്ല.

| | |
|---|---|
| **യന്ത്രം തിലാനാം കഠിനം** | **അതിഭീകരമായുള്ള** |
| **രാശിമുഗ്രമിവാകുലം** | **ചക്കിലെള്ളുന്നപോലവേ** |
| **യം പീഡയതിനാനംഗഃ** | **കാമനാരെപ്പീഡചെയ്യി** |
| **തംമൃത്യുന്നജിഘാംസതി** | **ല്ലവന്നുമരണംവരാ** |

| | |
|---|---|
| കഠിനം | കഠിനവും |
| ഉഗ്രം | ഭയങ്കരവുമായ |
| യന്ത്രം | തിലയന്ത്രം |
| തിലാനാം രാശിംഇവ | തിലരാശിയെ എന്നപോലെ |
| അനംഗഃ | മന്മഥൻ |
| യം | ആരെ |
| ന പീഡയതി | പീഡിപ്പിക്കുന്നില്ല |
| തം | അവനെ |
| മൃത്യുഃ | മരണം |
| ന ജിഘാംസതി | ഹനിക്കുന്നില്ല |

## 42. ബ്രഹ്മസ്ഥിതനെ കാമക്രോധങ്ങൾ ഹനിക്കയില്ല.

| | |
|---|---|
| **അന്ധീകൃത ഹൃദാകാശാഃ** | **ചിത്താകാശമിരുട്ടാക്കും** |
| **കാമകോപവികാരജാഃ** | **കാമക്രോധംനിമിത്തമായ്** |
| **ചിന്താനപരിഹിംസന്തി** | **ജനിക്കും ചിന്തഹിംസിക്കാ** |
| **ചിത്തമേകം സമാഹിതം** | **ചിത്തദാർഢ്യം ഭവിച്ചിടിൽ** |

| | |
|---|---|
| അന്ധീകൃത ഹൃദാകാശാഃ | ഹൃദയാകാശത്തെ അന്ധകരമാക്കി ചെയ്യപ്പെട്ടവയും |

| | |
|---|---|
| കാമകോപവികാരജാ : | കാമക്രോധ വികാരങ്ങളാൽ ജനിച്ചവയുമായ |
| ചിന്താ : | ചിന്തകൾ |
| ഏക സമാഹിതം ചിത്തം | ഏകമായ ബ്രഹ്മത്തിൽ ഉറച്ച മനസ്സിനെ |
| നപരിഹിംസന്തി | ഹിംസിക്കുന്നില്ല. |

43. ദുരർത്ഥങ്ങൾ, ദുരാരംഭങ്ങൾ, ദുർഗ്ഗുണങ്ങൾ, ദുഷ്ക്രമങ്ങൾ ഇവ സ്ഥിരചിത്തനെ ഹിംസിക്കയില്ല.

| | |
|---|---|
| യെ ദുരർത്ഥാ ദുരാരംഭാ | ദുരർത്ഥങ്ങൾ ദുരാരംഭം |
| ദുർഗ്ഗുണാദുരുദാഹൃതാ: | ദുർഗ്ഗുണം ദുഷ്ക്രമങ്ങളും |
| ദുഷ്ക്രമാസ്തേ ന കൃന്തന്തി | ചിത്തദാർഢ്യംലഭിച്ചോരെ |
| ചിത്തമേകസമാഹിതം | ഹിംസിക്കുന്നില്ലൊരിക്കലും |

| | |
|---|---|
| യെ | ഏതെല്ലാം |
| ദുരർത്ഥാ | ദുരർത്ഥങ്ങൾ – സാംസാരികമായ കാര്യസിദ്ധികൾക്കു കാരണങ്ങളാകുന്ന സമ്പത്തുകൾ |
| ദുരാരംഭാ : | ദുരുദ്യമങ്ങൾ–ദുരർത്ഥങ്ങൾ സമ്പാദിപ്പാനുള്ള പരിശ്രമങ്ങൾ |
| ദുർഗ്ഗുണാ : | ദുർഗ്ഗുണങ്ങൾ – ദുരുദ്യമങ്ങൾക്കനുകൂലങ്ങളായ ശൌര്യാദിഗുണങ്ങൾ |
| ദുരുദാഹൃതാ : ദുഷ്ക്രമാ : | പാമരന്മാരാൽ കൊണ്ടാടപ്പെട്ട ദുഷ്ക്രമങ്ങൾ |
| തേ | അവയെല്ലാം |
| ഏകസമാഹിതം ചിത്തം | ഏകവും സ്ഥിരവുമായ ചിത്തത്തെ |
| ന കൃന്തന്തി | ഹിംസിക്കുന്നില്ല. |

ഇതി ശ്രീയോഗവാസിഷ്ഠസാരെ 'നിർവ്വാണം'

നാമ ദശമം പ്രകരണം

സമാപ്തം.

ഓം തത് സത്.

# ശുദ്ധിപത്രം

| പേജ് | ശ്ലോകം | വരി | തെറ്റ് | ശരി |
|---|---|---|---|---|
| iv | | 26 | പേരേ | പോരെ |
| 34 | 26 | 8–9 | തഥാവിശ്വത്തിലാ–ത്മാവുമുണ്ടാകും | തഥാവിശ്വവുമാ–ത്മാവില്ലുണ്ടാകും |
| 36 | 2 | 5 | സ്വപ്നംജാഗ്രത്തില്ലും–തഥാ | ജാഗ്രത് സ്വപ്നത്തി–ല്ലും തഥാ |
| 45 | 13 | 12 | സമുദ്ഗികരാമ!മേരു | സമ്പുടം രാമ! മേരു–വോ |
| 72 | | 11 | ശ്രിയ: മൂല്യം | ശ്രിയ: മൂലം |
| 72 | | 12 | അനുദ്വേഗ: | അനുദ്വേഗ: |
| 72 | | 20 | ത്രൈലോകവിജയം | ത്രൈലോക്യവിജയം |
| 85 | | 1 | സ്വസ്ഥനായ | സ്വസ്ഥനായവൻ |
| 119 | 10 | 2 | ബുദ്ധ്യുപാതിയാൽ | ബുദ്ധ്യുപാധിയിൽ |
| 128 | 24 | 19 | നിശ്ചയാശ്രയൻ | നിശ്ചലാശ്രയൻ |

123–ാം പേജിൽ 3–ാം വരിക്കു താഴെ ചേർക്കുക

രൂപം = സ്വന്തം രൂപത്തെ (ഭാസ്വരരൂപം)

123–ാം പേജിൽ 5–ാംവരി മുതൽ 11–ാംവരി വരെ വിട്ടുകളയുക.

129–ാം പേജിൽ 6–ാംവരിക്കു താഴെ 25–ാം ശ്ലോകമായി ചേർക്കുക

[illegible] ആ[illegible]ാചിന്മയസ്വസ്ഥ: — ബോധസ്വരൂപൻചിന്മാത്രൻ
[illegible]ോപചയച്യുത: — ഹേയോപാദേയവർജ്ജിതൻ
[illegible]ഗ്രാഹ്യാജ്ഝിതോദേശ– — സ്വസ്ഥാനച്യുതനീയാത്മാ
[illegible]ാദ്യസംഗത: — കാലദേശാദിഹീനനാം

[illegible] — യാതൊരു ആത്മാവ്
[illegible]: — ജ്ഞാനസ്വരൂപനും
[illegible]: — സ്വസ്ഥനും
[illegible]: — ബോധവാനും

| | |
|---|---|
| ചയച്യുത: | ക്ഷയരഹിതനും |
| ഹയഗ്രാഹ്യോജ്ഝിത: | ത്യജിക്കുക, സ്വീകരിക്കുക ഇവയോടു കൂടാത്തവനുമാകുന്നു |
| സ: | അവൻ |
| ദേശകാലജാത്യാദ്യസംഗത: | ദേശം, കാലം, ജാതി ഇവയോടു സംഗമില്ലാത്തവനാണ് |

152-ാം പേജിൽ 5-ാം വരിക്കു താഴെ ചേർക്കുക

പൂർണ്ണാനന്ദഘനാമൃതാം = ആനന്ദപൂർണ്ണവും അമൃതവുമായ

---